**कच - पुं०** തലമുടി; ഉണങ്ങിയ വ്രണം; കൂട്ടം; മേഘം; **—बाँधना -** തലയിൽക്കേറി ചെവി തിന്നുക.

**कचक - स्त्री०** ചവിട്ടുകൊണ്ടുണ്ടായ പരുക്കു്.

**कचकच - पुं०** ജല്പനം; അസംബന്ധമായ സംസാരം.

**कचकचाना - अ०** ചിലയ്ക്കുക; പല്ലു് കടിയ്ക്കുക.

**कचकना - अ०** ചതയുക; ഉളുക്കുക; പരുക്കുപററുക.

**कचपचिया - पुं० कचपची** കാർത്തികനക്ഷത്രം; സ്ത്രീകൾ നെററിയിൽ പതിയ്ക്കുന്ന മിന്നുന്ന ഒരുതരം പുള്ളികൾ.

**कचरकूट - पुं०** നല്ലവണ്ണം അടിയ്ക്കുകയും ചവിട്ടുകയും ചെയ്യൽ; വയററു നിറയെ ഭക്ഷണം കഴിയ്ക്കൽ.

**कचरना - स०** ചവുട്ടിത്തേയ്ക്കുക; വയററുനിറയെ ഭക്ഷണം കഴിയ്ക്കുക.

**कचरा - पुं०** പച്ചക്കുമ്മട്ടിക്കായ; കപ്പ; ചപ്പു്ചവറു്.

**कचहरी - स्त्री०** കച്ചേരി; കോടതി.

**कचाई - स्त्री०** അപകചത; പരിചയക്കുറവു്,

**कचारना - स०** വസ്ത്രം അലക്കുക.

**कचालू - पुं०** ഒരുതരം ചേമ്പു്.

**कचियाना** } **अ०** ഭയപ്പെടുക; അധീരനായിപിന്മാറുക; ലജ്ജിയ്ക്കുക.
**कचाना** }

**कचूमर - पुं०** ഇടിച്ചു് ചതച്ചു് ഉപ്പിലിട്ടതു്; **—निकालना - स०** [illegible] മട്ടിയ്ക്കുക.

**कचोटना - स०** കഷ്ടപ്പെടുത്തുക; ദുഃഖിപ്പിയ്ക്കുക.

**कचौड़ी** } **स्त्री०** ഒരുതരം പൂരി; ഒരു പലഹാരം.
**कचौरी** }

**कच्चा - वि०** പച്ചയായ; ഉറപ്പില്ലാത്ത; വേവിയ്ക്കാത്ത; ശക്തി കുറഞ്ഞ; പാകമാവാത്ത; **—चिट्ठा खोलना - स०** രഹസ്യം വെളിവാക്കുക; **—धागा -** [illegible]; നിരുപയോഗ വസ്തു; **—माल -** അസംസ്കൃത പദാർത്ഥം; **—चिट्ठा या हाल - पुं०** ശരിയ്ക്കുള്ള വിവരങ്ങൾ; രഹസ്യം.

**कच्ची रसोई - स्त्री०** ചോറു്, ചപ്പാത്തി തുടങ്ങിയ കേവലം വെള്ളത്തിൽ പാകംചെയ്ത ആഹാരസാധനങ്ങൾ.

**कच्ची सड़क - स्त्री०** ചരലിട്ടു് ഉറപ്പിയ്ക്കാത്ത നിരത്തു് (റോഡു്).

**कच्चू - स्त्री० अरुई** ചേമ്പു്.

**कच्चे बच्चे - पुं०** ചെറുപൈതങ്ങൾ.

**कच्छ - पुं०** ജലമയപ്രദേശം ; നദി, തടാകം മുതലായയവയുടെ തീരം ; ഗുജറാത്തിലെ ഒരു പ്രദേശം.

**कच्छप - पुं० कछुआ** ആമ.

**कछनी - स्त्री० काछनी** മുട്ടുകാൽ വരെ കയററി ഉടുത്ത വസ്ത്രം ; താറുടുക്കുന്നരീതി ; അരിപ്പ.

**कछार - पुं०** [illegible] തീര പ്രദേശം (ഇവിടം നനവുള്ളതിനാൽ ഫലഭൂയിഷ്ഠമായിരിയ്ക്കും).

**कछु - क्रि० कुछ** ഒട്ടും ; കുറെ ; ഒന്നും ; **वि०** കുറച്ച്.

**कछुआ - पुं०** ആമ.

**कछौटा - पुं०** സ്ത്രീകൾ വസ്ത്രം ധരിയ്ക്കുന്ന രീതി ; താറുടുക്കൽ ; തററുടുക്കൽ.

**कज - पुं० टेढ़ापन** വളവ് ; കുററം. **वि०** വളഞ്ഞ.

**कज बहस - पुं०** വെറുതെ തർക്കിയ്ക്കുന്നവൻ.

**कजरारा - वि०** മഷിപോലെ കറുത്ത ; മഷി എഴുതിയ (കണ്ണ്).

**कजरौटा - पुं०** കണ്ണെഴുതാനുള്ള മഷിവെയ്ക്കുന്ന ഡപ്പി ; മഷിക്കൂട്.

**कजली } कजरी } स्त्री०** കണ്ണെഴുതാനുള്ള മഷി.

**कजलौटा - दे० कजरौटा**

**कज़ा - स्त्री०** മരണം ; ഭാഗ്യം.

**कज़ाये नागहानी - स्त्री०** ആകസ്മിക മൃത്യു ; അകാല മരണം.

**कज़ाक - पुं०** കൊള്ളക്കാരൻ.

**कज़ाकार - क्रि०** വിചാരിച്ചിരിയ്ക്കാതെ ; പെട്ടെന്ന് ; ഭാഗ്യവശാൽ.

**कज़ाकी - स्त्री०** കൊള്ള ; ചതി.

**कज़िया - पुं०** കലഹം ; കേസ് ; തർക്കവിഷയം.

**कजी - स्त्री०** വളവ്; വക്രത ; ദൂഷ്യം.

**कज्जल - पुं० दे० काजल**

**कज़्ज़ाक - पुं० दे० कज़ाक**

**कटक - पुं०** സൈന്യം ; പാളയം ; പുൽപായ ; കൂട്ടം ; വള.

**कटकटाना - अ०** പല്ല് കടിയ്ക്കുക.

**कटखना - वि०** കടിയ്ക്കുന്ന സ്വഭാവമുള്ള.

**कटघरा - पुं०** മരക്കൂട് ; പക്ഷിക്കൂട്.

**कटती - स्त्री०** വില്പന ; കുറവ്.

**कटना - अ०** മുറിയുക ; കഴിയുക.

**कटनी - स्त्री०** മുറിയ്ക്കാനുള്ള ആയുധം ; മുറിയ്ക്കൽ ; കൊയ്ത്ത്.

**कटरा - पुं०** ചെറിയ അങ്ങാടി ; എരുമയുടെ കട്ടി.

**कटहरा - पुं० दे० कटघरा**

**कटहल - पुं०** ചക്ക ; പ്ലാവ്.

**कटहा - वि० दे० कटखना**

**कटाई** - **स्त्री०** കൊയ്ത്തു്; കൊയ്ത്തു കൂലി.

**कटाकट** - **स्त्री०** 'കടകട' ശബ്ദം; യുദ്ധം.

**कटाकटी** - **स्त्री०** കൊല.

**कटाक्ष** - **पु०** കടാക്ഷം; പരിഹാസം.

**कटाना** - **स०** മുറിപ്പിയ്ക്കുക.

**कटार** - **स्त्री०** കഠാരി.

**कटाव** - **पु०** മുറിയ്ക്കൽ; വെട്ടിമുറിയ്ക്കൽ; കൊത്തി ഉണ്ടാക്കുന്ന വിചിത്രവേല.

**कटास** - **पु०** കാട്ടുപൂച്ച.

**कटाह** - **पु०** **कड़ाह** വലിയ പാത്രം; വട്ടളം.

**कटि** - **स्त्री०** **कमर** [illegible]; **—बद्ध** - **वि०** സന്നദ്ധനായ; ഏതെങ്കിലും പ്രവൃത്തി ചെയ്യാൻ സന്നദ്ധനായ; **—बन्ध** - **पु०** **कमरबन्द** അരപ്പട്ട; സ്ത്രീകൾ അരയിൽ ധരിയ്ക്കുന്ന ഒരുതരം ആഭരണം (അരഞ്ഞാണം); മേഖല.

**कटीला** - **वि०** മുള്ളുകളുള്ള; തീക്ഷ്ണമായ; ആകർഷണീയമായ.

**कटु** - **वि०** **कडुआ** കയ്പുള്ള; ഇഷ്ടമില്ലാത്ത; **—ता** - **स्त्री०** കയ്പു്.

**कटूक्ति** - **स्त्री०** കടുത്തവാക്കു്; അനിഷ്ടവചനം.

**कटोरा** - **पु०** കിണ്ണം; കപ്പു്.

**कटोरी** - **स्त्री०** ചെറിയ കിണ്ണം.

**कटौती** - **स्त्री०** കിഴിവു്; കമ്മീഷൻ.

**कट्टर** - **वि०** കടിയ്ക്കുന്ന സ്വഭാവമുള്ള; ദുശ്ശാഠ്യമുള്ള; തന്റെ വിശ്വാസത്തിലുറച്ചു നില്ക്കുന്ന; അന്ധവിശ്വാസമുള്ള; **—दुश्मन** - പരമശത്രു.

**कट्टा** - **वि०** തടിച്ച; ശക്തിയുള്ള.

**कट्ठा** - **पु०** നാലുമുഴവും നാലംഗുലവും [illegible] ഭൂമി (ഏക്കർ പോലുള്ള ഒരളവു തോതു്); ധാതുക്കൾ ഉരുക്കുവാനുള്ള ചൂള.

**कठड़ा** - **पु०** അഴികളിട്ട വലിയ മരക്കൂടു്; മരംകൊണ്ടുണ്ടാക്കിയ ഒരു വലിയ പാത്രം (പാത്തി); മാപ്പെട്ടി.

**कठपुतली** - **स्त्री०** മരപ്പാവ.

**कठफोड़ा** } **कठफोड़वा** } **पु०** മരംകൊത്തി പ്പക്ഷി.

**कठमलिया** - **पु०** കപടസന്ന്യാസി.

**कठहँसी** - **स्त्री०** കള്ളച്ചിരി.

**कठिन** - **वि०** പ്രയാസമുള്ള; കഠോരമായ; കട്ടിയുള്ള; **स्त्री०** ബുദ്ധിമുട്ടു്.

**कठिनाई** - **स्त्री०** **सख़्ती** വിഷമത; പ്രയാസം; കഷ്ടത.

**कठुआना** } **कठुवाना** } **अ०** ഉണങ്ങി മരംപോലെയായിത്തീരുക.

**कठोर** - **वि०** നിർദ്ദയനായ; കഠിനമായ.

**कठौत - स्त्री॰**
**कठौता - पु॰**
**कठौती - स्त्री॰** } വലിയ മരപ്പാത്രം ; പാത്തി.

**कड़क - स्त्री॰** ഇടിമുഴക്കം ; മൂത്രച്ചൂട്; **—कर बोलना -** കോപിച്ചു സംസാരിയ്ക്കുക.

**कड़कड़ाना**
**कड़कना** } **स॰** ' കട് കട് ' എന്ന ശബ്ദമുണ്ടാക്കുക.

**कड़कड़ाहट - स्त्री॰** മുഴക്കം ; ' കട കട ' ശബ്ദം.

**कड़वा - वि॰ कड़ुआ** കയ്പുള്ള ; അപ്രിയമായ.

**कड़ा - वि॰** കട്ടിയുള്ള ; കഠോരമായ.

**कड़ाई - स्त्री॰** കാഠിന്യം ; കട്ടപ്പം.

**कड़ाका - पु॰** പൊട്ടുന്ന ശബ്ദം ; ഉപവാസം ; **कड़ाके का - वि॰** ശക്തിയായ ; കഠിനമായ.

**कड़ाह**
**कड़ाहा** } **पु॰** [illegible] വലിയ വൃത്താകൃതിയിലുള്ള ഒരു പാത്രം (ചീനച്ചട്ടി).

**कड़ाही - स्त्री॰** ചെറിയ ഇരുമ്പുപാത്രം (ചെറിയ ചീനച്ചട്ടി).

**कड़ी - स्त्री॰** അയക്കോൽ ; ചങ്ങലക്കണ്ണി ; ദുഃഖം.

**कड़ुआ - वि॰** കയ്പുള്ള ; കട്ടുരസമുള്ള ; **—तेल - पु॰** പെരുങ്കടകെണ്ണ.

**कड़ुआना - अ॰** കയ്ക്കുക ; ചീത്തയാവുക ; ഉറക്കമില്ലാത്തതിനാൽ കണ്ണിൽ കരട് വീണപോലെ വേദന തോന്നുക.

**कढ़ना - अ॰** പുറപ്പെടുക ; വെളിയിൽ വരിക ; കൊഴുക്കുക.

**कढ़ाई - स्त्री॰** ഇരുമ്പുപാത്രം (ചീനച്ചട്ടി); പുറത്തെടുക്കൽ; പുറത്തെടുക്കാനുള്ള കൂലി.

**कढ़ाव - पु॰** വിചിത്രമായ തയ്യൽ.

**कढ़ी - स्त्री॰** ഒരുതരം കൂട്ടാൻ ; കറി ; കാളൻ.

**कण**
**कणिका** } **पु॰ रवा** തരി ; ചെറിയ കഷണം ; പൊടിയരി.

**कत - पु॰** പേനയുടെ മുന; നിബ്ബ്; കഷണം ; ഭാഗം.

**कतअन - अव्य॰** തീരെ ; ഒരിയ്ക്കലും ഇല്ല.

**कतई - अव्य॰** തീരെ ; മുഴവൻ ; **वि॰** അവസാനത്തെ ; ഒടുക്കത്തെ.

**कतखुदा - पु॰** ഗൃഹനാഥൻ.

**कतना - अ॰** നൂല്ക്കപ്പെടുക.

**कतब - पु॰ लेख** ലേഖനം.

**कतरन - स्त्री॰** തുണി, കടലാസു മുതലായവ വെട്ടിയാൽ ശേഷിയ്ക്കുന്ന കഷണം ; ചപ്പുചവറ്.

**कतरना - स॰** കത്രിയ്ക്കുക ; വെട്ടുക.

**कतरनी - स्त्री॰ कैंची** കത്രിക ; (scissors).

**कुतरब्योंत - स्त्री॰** കത്രിയ്ക്കൽ ; വെട്ടിമുറിയ്ക്കൽ; ധർമ്മസങ്കടം.

**कतरा - पु०** (**बहु० क़तरात**) കഷ ണം; തുണ്ടം; ഒരു തുള്ളി (വെള്ളം ആദി).

**कतराना - स०** മുറിപ്പിയ്ക്കുക; കത്രിപ്പിയ്ക്കുക.

**क़तल, क़त्ल - पु०** കൊല; **—क़तले आम** - കൂട്ടക്കൊല; **—बाज़** - കൊല്ലുന്നവൻ; കൊലയാളി.

**क़ता - स्त्री०** ഉണ്ടാക്കൽ; നിർമ്മാണം; ശൈലി; **वि०** മുറിച്ച.

**क़ताकुलाम - पु०** ഇടയ്ക്കു കയറി പറയൽ.

**कताई - स्त्री०** നൂൽ നൂല്ക്കൽ; നൂല്ക്കുന്നതിനുള്ള കൂലി.

**क़तार - स्त्री०** നിര; വരി; **—बाँधना - स०** വരിനിരക്കുക.

**कतिपय - क्रि०** **कई** എത്രയോ; പല; ഏതാനും ചില.

**कतौनी - स्त्री० दे० कताई**

**कत्ता - पु०** ഒരുതരം ചെറിയ വാൾ; കത്തി.

**कत्ती - स्त्री०** കഠാരി; കത്തി; ചെറിയവാൾ; ഒരു തരം തലപ്പാവ്; ലോഹങ്ങൾ മുറിയ്ക്കുന്ന കത്രിക.

**कत्थई - वि०** കരിങ്ങാലി മരത്തിന്റെ നിറത്തിലുള്ള.

**कत्थक - पु०** ആട്ടവും പാട്ടും കല തൊഴിലായിട്ടുള്ള ഒരു ജാതി.

**कत्था - पु०** കരിങ്ങാലി മരം; (വാസന പാക്കുണ്ടാക്കുവാൻ ഈ മരത്തിന്റെ കഷായം ഉപയോഗിയ്ക്കുന്നു) ആ മരത്തിന്റെ ചാറ് (catechu).

**क़त्ल - पु० दे० क़तल**

**कथक - पु०** കഥ പറയുന്നവൻ; പുരാണപാരായണക്കാരൻ.

**कथक्कड़ - पु०** ധാരാളം പുരാണ കഥകൾ പറയുന്നവൻ.

**कथन - पु०** **कहना** പറച്ചിൽ; ഉക്തി (statement).

**कथनी - स्त्री०** വാക്കുതർക്കം; ജല്പനം; പറയൽ.

**कथनीय - वि०** പറയത്തക്ക; നിന്ദിയ്ക്കത്തക്ക.

**कथरी - स्त्री० कंथा** പഴയ തുണികൾ കൂട്ടിത്തച്ചുണ്ടാക്കിയ വിരിപ്പ്.

**कथानक - पु०** } **कथावस्तु - स्त्री०** } കഥാവസ്തു; കഥാവിഷയം; ഇതിവൃത്തം (plot).

**कथावार्ता - स्त्री०** വർത്തമാനം പറയൽ.

**कथित - वि०** പറയപ്പെട്ട.

**कथोपकथन - पु०** സംഭാഷണം.

**कदंब - पु०** കടമ്പു വൃക്ഷം; കാലടി; സമൂഹം; കൂമ്പാരം.

**कद् - स्त्री०** പരിശ്രമം; ആഗ്രഹം; ശത്രുത; വൈരം; **पु०** കെട്ടി

ടം; വീട്°; —ख़ुदा - വീട്ടിലെ കാരണവർ ; ഗൃഹനാഥൻ ; —ख़ुदाई - വിവാഹം.

**क़द** - **पु०** ഉയരം (പ്രാണികളുടെ) ; **क़दे आदम** - ആളോളം പൊക്കമുള്ള ; **पस्ता क़द** - മുണ്ടനായ ; —**आवर** - പൊക്കം കൂടിയ (മനുഷ്യൻ); നീളമുള്ള.

**कदन** - **पु०** ഹിംസ ; ദുഃഖം ; നാശം ; യുദ്ധം ; പാപം.

**कदम** - **पु०** കടമ്പുമരം; അതിൻെറ ഫലം.

**क़दम** - **पु०** കാല്°; കാലടി; പാദം ; —**बोस** - അന്യരുടെ കാല്° ചുംബിയ്ക്കുന്നവൻ ; അന്യരെ ആശ്രയിച്ചു കഴിയുന്നവൻ ; —**उठाना** - വേഗം നടക്കുക ; പ്രവർത്തിയ്ക്കുവാൻ സന്നദ്ധനാവുക ; —**ब-क़दम चलना** - അനുകരിയ്ക്കുക ; ക്രമേണ അഭിവൃദ്ധിപ്പെടുക ; —**रखना** - ആരംഭിയ്ക്കുക ; —**शरीफ़** - **पु०** പരിശുദ്ധപാദം; അപവിത്രപാദം (വ്യംഗ്യമായി).

**क़द्र** - **स्त्री०** ആദരവ്°; ബഹുമാനം ; മാത്ര ; പരിമാണം ; —**दाँ या दान** - ആദരിയ്ക്കാനറിയുന്ന ; ഗുണഗ്രാഹിയായ.

**क़दरई** / **क़दराई** } **स्त्री०** ഭീരുത്വം.

**क़दराना** - **अ०** **डरना** ഭയപ്പെടുക.

**कदर्थ** - **वि०** കുത്സിതമായ ; ചീത്ത ; അർത്ഥഹീനമായ ; **पु०** ചപ്പുചവറ്° (അടിച്ചുകൂട്ടിയത്°).

**कदर्य** - **वि०** പിശുക്കനായ.

**कदली** - **स्त्री०** വാഴ ; വാഴപ്പഴം.

**कदा** - **अव्य०** **कब** എപ്പോൾ ; **यदा-कदा**-വല്ലപ്പോഴും.

**कदाकार** - **वि०** വിരൂപിയായ.

**कदाचार** - **पु०** ദുഷിച്ച നടപടി.

**कदाचित्** - **वि०** **शायद** ഒരു പക്ഷെ.

**कदापि** - **क्रि०** ഒരിയ്ക്കലും.

**क़दी** - **वि०** **क़द्दी** ശാഠ്യക്കാരനായ.

**क़दीम** - **वि०** **पुराना** പ്രാചീനമായ ; വളരെ പഴക്കമുള്ള.

**क़दीमी** - **वि०** പഴയ ; പൌരാണികമായ.

**क़द्दावर** - **वि०** **ऊँचा** ഉയന്ന; പൊക്കം കൂടിയ.

**कद्दू** - **पु०** മത്തങ്ങ ; കുമ്പളങ്ങ.

**कद्दूकश** - **पु०** കുമ്പളങ്ങ ചെറുതാക്കി മുറിയ്ക്കുന്ന ഒരുതരം ദ്വാരമുള്ള പാത്രം.

**कन** - **पु०** ചെറിയ കഷണം (atom) ; കണിക ; തുള്ളി ; എച്ചിൽ ; ശാരീരികശക്തി ; ഭിക്ഷാന്നം ; തരി ; സത്തു° ;

(സമാസത്തിൽ **कान** ശബ്ദത്തിൻെറ സംക്ഷിപ്ത രൂപം. **जैसे कनपटी**).

**कनक - पुं०** സ്വർണ്ണം ; ഉമ്മത്തിൻ കായ്; ഗോതമ്പ്; ഗോതമ്പു മാവ്.

**कनकटा - वि०** കാതുമുറിഞ്ഞ.

**कनकनाना - अ०** ചൊറിയുക (ചേമ്പ് മുതലായ കിഴങ്ങുകൾ തൊട്ടാലോ, തിന്നാലോ ഉണ്ടാകുന്ന ചൊറിച്ചൽ) ; അരുചികരമായിത്തോന്നുക.

**कनकी - स्त्री० दे० कणिका**

**कनकौआ - पुं०** പട്ടം (kite).

**कनखजूरा - पुं०** പഴുതാര (വിഷമുള്ള ഒരു പ്രാണി).

**कनखा - पुं०** തളിര് ; ശാഖ ; ചില്ല.

**कनखियाना - स०** ഏറുകണ്ണിട്ടു നോക്കുക ; കടാക്ഷിക്കുക ; കണ്ണുകൊണ്ട് ഇംഗിതം സൂചിപ്പിക്കുക.

**कनखी - स्त्री०** കടക്കണ്ണ് ; ഏറുകണ്ണ് ; **—मारना - (मुहा०)** കണ്ണുകൊണ്ട് നിരോധിക്കുക ; അല്ലെങ്കിൽ സൂചിപ്പിക്കുക.

**कनगुरिया - स्त्री०** ചെറുവിരൽ.

**कनटोप - पुं० कंटोप** ചെവിവരെ മൂടുന്ന ഒരുതരം തൊപ്പി.

**कनपटी - स्त्री०** ചെവിയുടേയും കണ്ണിൻേറയും മദ്ധ്യത്തിലുള്ള സ്ഥലം ; ചെന്നി.

**कनफुँकवा** | **कनफुँका** } **पुं०** ചെവിയിൽ മന്ത്രം ഓതിക്കൊടുക്കുന്നവൻ ; ഗുരുനാഥൻ ; മന്ത്രം ശ്രവിച്ചവൻ ; ശിഷ്യൻ.

**कनफुसका - पुं०** ചെവിയിൽ മന്ത്രിക്കുന്നവൻ ; സ്വകാര്യം പറയുന്നവൻ.

**कनफुसकी - स्त्री०** ചെവിയിൽ മന്ത്രിക്കൽ ; രഹസ്യം പറയൽ.

**कनरसिया - पुं०** സംഗീതപ്രിയൻ.

**कनस्तर - पुं०** എണ്ണ, നെയ്യ് ആദി വയ്ക്കുന്ന പാട്ട (ടിൻ).

**क़नाअत - स्त्री०** സന്തോഷം; തൃപ്തി; സമാധാനം.

**क़नात - स्त्री०** തടിച്ച തുണികൊണ്ടുള്ള കർട്ടൻ (screen).

**कनिक - स्त्री०** ഗോതമ്പ്; ഗോതമ്പു മാവ്.

**कनिका - स्त्री० कणिका** ലേശം ; ചെറുതുണ്ടം ; (particle).

**कनिष्ठ - वि०** പ്രായം കുറഞ്ഞ ; ഇളയ (സഹോദരൻ).

**कनिष्ठा - स्त्री०** ഇളയ (സഹോദരി) ; അനുജത്തി.

**कनी - स्त्री०** വജ്റത്തിൻെറ ചെറിയ കഷണം ; പൊടിയരി.

**कनीज़ - स्त्री०** ദാസി ; വേലക്കാരി.

**कनीनिका - स्त्री०** കൃഷ്ണമണി.

**कनेठी - स्त्री०** ചെവിപിടിച്ചു തിരുമ്മൽ.

**कनेर - पु०** അരളിമരം ; അലറിമരം.

**कनौड़ा - वि०** ഒററക്കണ്ണുള്ള ; അംഗഹീനനായ ; നാണമില്ലാത്ത ; കളങ്കമുള്ള ; കടപ്പെട്ട ; **पु०** അടിമ ; ക്രീതദാസൻ.

**कनौती - स्त्री०** മൃഗങ്ങളുടെ ചെവി അല്ലെങ്കിൽ ചെവിയുടെ അററം ; ചെവി ഉയർത്തിപ്പിടിയ്ക്കൽ ; ഒരു കർണ്ണാഭരണം.

**कन्द - पु०** പഞ്ചസാര ; കൽക്കണ്ടം ; **वि०** നല്ലമധുരമുള്ള.

**कन्दन - पु०** കഴിയ്ക്കൽ ; കൊത്തുപണി.

**कन्नी - वि०** പട്ടത്തിൻെറ വാൽ ; പട്ടത്തിൻെറ വക്ക് ; **—दार - वि०** വക്കത്തുള്ള ; തീരത്തുള്ള.

**कन्या - स्त्री०** പുത്രി ; കന്യക.

**कन्हाई / कन्हैया - पु०** ശ്രീകൃഷ്ണൻ ; ഉററമിത്രം.

**कपट - पु० धोखा** കളവ് ; ചതി.

**कपटना - स०** മുറിച്ചു വേർപെടുത്തുക ; മുറിച്ചു ചെറുതാക്കുക.

**कपटी - वि०** കപടമുള്ള ; ചതിയനായ.

**कपड़छन / कपड़छान - पु०** തുണിയിലിട്ട് അരിയ്ക്കൽ ; **वि०** നേർമ്മയുള്ള.

**कपड़ा - पु०** വസ്ത്രം.

**कपार / कपाल - पु०** തലയോട് ; തല ; നെററിത്തടം ; പിച്ചച്ചട്ടി ; ഭാഗ്യം ; വിധി.

**कपास - स्त्री०** പരുത്തിച്ചെടി.

**कपित्थ - पु०** വിളാമരം ; വിളാപ്പഴം (wood-apple).

**कपिल - वि० भूरा** കാക്കിനിറമുള്ള ; ചെമ്പിച്ച ; വെളുത്ത ; തവിട്ടുനിറമുള്ള ; നിഷ്കളങ്ക ഹൃദയമുള്ള ; **पु०** അഗ്നി ; സൂര്യൻ.

**कपिला - स्त्री०** തവിട്ടു നിറമുള്ള പശു ; വെളുത്ത പുള്ളിയുള്ള പശു ; വെളുത്തനിറത്തിലുള്ള പശു ; **वि०** ശുദ്ധഹൃദയയായ.

**कपिश - वि० मटमैला** കറുപ്പും മഞ്ഞയും കലന്ന തവിട്ടു നിറത്തിലുള്ള.

**कपूत - पु०** ദുസ്സ്വഭാവിയായ പുത്രൻ.

**कपूती - स्त्री०** പുത്രൻെറ ചീത്ത നടപടി.

**कपूर - पु०** കർപ്പൂരം : **—खाना -** വിഷം കടിയ്ക്കുക.

**कपूरा - पु०** നാൽക്കാലികളുടെ അണ്ഡകോശം.

**कपूरी - वि०** ഇളംമഞ്ഞ നിറമുള്ള ; കർപ്പൂരം കൊണ്ടുള്ള.

**कपोत - पुं** മാടപ്രാവ്.

**कपोल - पुं** കവിൾത്തടം.

**कफ - पुं** കഫം.

**कफ़ - पुं** പത ; കഫം ; **स्त्री॰** ഉള്ളങ്കാൽ ; ഉള്ളങ്കൈ.

**कफ़न - पुं** ശവം മൂടുന്ന വസ്ത്രം ; **—खसोट - वि॰** ലുബ്ധനായ ; ലോഭിയായ ; **—को कौड़ी न होना वा रहना** വളരെ ദരിദ്രനായിത്തീരുക ; **—फाड़कर बोलना या चिल्लाना** വളരെ ഉറക്കെ സംസാരിക്കുക ; **—सिर पर बांधना** - മരിക്കുവാൻ കൂടി തയ്യാറാവുക.

**कफ़नाना - स॰** തുണികൊണ്ടു ശവം മറവു ചെയ്യുക.

**कफ़नी - स्त्री॰** ശവത്തിന്റെ കഴുത്തിലിടുന്ന തുണി ; സന്യാസിമാരുടെ കഴുത്തിലിടുന്ന തുണി.

**कफ़नचोर - पुं** മഹാകള്ളൻ ; ദുഷ്ടൻ.

**कफ़स - पुं** കൂട് ; ഇരുട്ടുമുറി ; കാരാഗൃഹം ; അസ്ഥിപഞ്ജരം.

**कफ़ालत - स्त्री॰** ജാമ്യം.

**कफ़ील - पुं** ജാമ്യക്കാരൻ.

**कफ़्फ़ारा - पुं** പാപങ്ങൾക്കുള്ള പ്രായശ്ചിത്തം.

**कफ़्श - स्त्री॰** ചെരുപ്പ് ; പാദരക്ഷ.

**कब - क्रि॰** എപ്പോൾ ; ഒരിക്കലും ഇല്ല.

**कबड्डी - स्त्री॰** കുട്ടികൾ രണ്ടു സംഘമായി കളിക്കുന്ന ഒരു കളി ; മാസ്സ് കളി.

**क़बर - स्त्री॰ दे॰ क़ब्र**

**कबरा - वि॰** വെളുത്ത നിറത്തിൽ കറുത്തതും, മഞ്ഞയുമായ പുള്ളികളുള്ള ; പലതരം പുള്ളികളുള്ള.

**क़बल - क्रि॰** മുമ്പ് ; **वि॰** മുമ്പുള്ള ; മുമ്പിലത്തെ.

**क़बा - स्त्री॰** നീണ്ടു അയവുള്ള ഉടുപ്പ്.

**कबाड़ - पुं** ഉപയോഗമില്ലാത്ത സാമാനം ; ഉപയോഗശൂന്യമായ പ്രവൃത്തി.

**कबाड़िया**, **कबाड़ी** } **पुं** പഴയ സാമാനങ്ങൾ വില്ക്കുന്നവൻ.

**कबाब - पुं** പൊരിച്ച മാംസം ; **—करना** - [illegible].

**कबाबी - पुं** പൊരിച്ച മാംസം വില്ക്കുന്നവൻ ; മാംസാഹാരി.

**कबार - पुं** വ്യാപാരം ; വ്യവസായം.

**क़बाला - स्त्री॰** തീറാധാരം ; പ്രമാണം.

**क़बाहत - स्त्री॰** ദൂഷ്യം ; ബുദ്ധിമുട്ട് ; കുഴപ്പം.

**कबीर - वि॰** മഹാനായ ; വലിയ.

**कबीरा** - **पु०** മഹാപാപം.

**कबील** - **पु०** വർഗ്ഗം ; ജാതി.

**क़बीला** - **पु०** സംഘം ; സമൂഹം; വംശം ; പരമ്പര; **स्त्री०** സ്ത്രീ ; ഭാര്യ.

**कबूतर** - **पु०** മാടപ്രാവ്.

**क़बूल** - **वि०** സ്വീകാര്യമായ ; സമ്മതമുള്ള ; **—सूरत** - സുന്ദര ഗാത്രമുള്ള.

**क़बूलना** - **स०** സമ്മതിയ്ക്കുക ; സ്വീകരിയ്ക്കുക.

**क़बूलियत** - **स्त्री०** സ്വീകാരപത്രം; സമ്മതിപത്രം.

**क़बूली** - **स्त्री०** കടലപ്പരിപ്പു കൊണ്ടുള്ള ഒരു ഭക്ഷണസാധനം ; സമ്മതിയ്ക്കൽ.

**क़ब्ज़** - **पु०** മലബന്ധം ; അധികാരം ; കൈയടക്കൽ.

**कब्ज़ा** - **पु०** വാൾ, കത്തി മുതലായതിന്റെ പിടി ; അധികാരം ; കൈവശം ; ബിജാഗരി.

**क़ब्ज़ियत** - **स्त्री०** മലബന്ധം.

**क़ब्र** - **स्त्री०** ശവക്കുഴി ; ശവകുടീരം.

**क़ब्रस्तान** / **कब्रिस्तान** - **पु०** ശ്മശാനം.

**कभी** - **क्रि०** എപ്പോഴെങ്കിലും ; [illegible]

**कमंगर** - **पु०** വില്ലുണ്ടാക്കുന്നവൻ.

**कमंडल** / **कमंडलु** - **पु०** സന്യാസിമാരുടെ ജലപാത്രം.

**कमंडली** - **वि०** സന്യാസിയായ ; പൂച്ചസ്സന്യാസിയായ.

**कमंद** - **पु०** തലയില്ലാത്ത ശരീരം; കബന്ധം ; **स्त्री०** കുടുക്ക് ; കയറ്, കയറേണി.

**कम** - **वि०** കുറവായ ; ന്യൂനതയുള്ള ; **—से कम** - കുറഞ്ഞ പക്ഷം ; **क्रि०** ഇല്ല ; ദുർല്ലഭമായി.

**कमअक़्ल** - **वि०** ബുദ്ധിയില്ലാത്ത ; അല്പബുദ്ധിയായ.

**कमअस्ल** / **अमज़ात** - **वि०** വർണ്ണസങ്കരമായ ; നീചകുലത്തിൽ ജനിച്ച.

**कमउम्र** / **कमसिन** - **वि०** പ്രായം തികയാത്ത.

**कमख़ाब** - **पु०** കരകൗശലം കാണിച്ചു തുന്നിയ പട്ടുതുണി.

**कमची** - **स्त्री०** അളി (കൊട്ട, വട്ടി, പനമ്പ് മുതലായവ നെയ്യുവാനുപയോഗിയ്ക്കുന്ന മുളച്ചീന്തുകൾ).

**क़मची** - **स्त्री०** മരച്ചില്ല ; വടി ; (walking stick).

**कमज़ोर** - **वि०** ശക്തികുറഞ്ഞ.

**कमज़ोरी** - **स्त्री०** ദൗർബ്ബലത.

**कमठ** - **पु०** **कछुआ** ആമ.

**कमठा** - **पु०** **धनुष** വില്ല്.

**कमतर** - **वि०** വളരെ കുറവുള്ള.

**कमतरीन - पु॰** ദാസൻ ; എഴുത്തു് എഴുതുമ്പോൾ വിനയസൂചകമായി സ്വന്തം പേരിന്റെ കൂടെ ചേർക്കുന്ന വാക്കു് ; **वि॰** വളരെ കുറച്ചു്.

**कमती - स्त्री॰** കുറവു് ; ന്യൂനത.

**कमनसीब - वि॰** ഭാഗ്യമില്ലാത്ത.

**कमनीय - वि॰** മനോഹരമായ.

**कमनैत - पु॰** വില്ലാളി.

**कमफ़हम - वि॰** ബുദ്ധികുറഞ്ഞ.

**कमबख़्त - वि॰** ഭാഗ്യംകെട്ട.

**कमबख़्ती - स्त्री॰ बदनसीबी** ദൌർഭാഗ്യം.

**कमर - स्त्री॰** അരക്കെട്ടു്; ഇടുപ്പു്; **—कसना या बाँधना** - അരയും തലയും മുറുക്കുക (തയ്യാറാവുക) ; **—टूटना** - നിരാശനായിത്തീരുക.

**कमर - पु॰** ചന്ദ്രൻ.

**कमरबंद - पु॰** അരഞ്ഞാണം ; ബെൽട്ടു് ; അരക്കച്ച.

**कमरा - पु॰** (വീടിന്റെ) മുറി (room) ; ക്യാമറ.

**कमल - पु॰** താമര ; വെള്ളം ; **—गट्टा - पु॰** താമരക്കുരു.

**कमला - स्त्री॰** ലക്ഷ്മി ; സമ്പത്തു് ; ഐശ്വര്യം ; **पु॰** കരിമ്പടപ്പുഴു ; പുഴു.

**कमलासन - पु॰** ബ്രഹ്മാവു്.

**कमली - स्त्री॰ छोटा कंबल** ചെറിയ കമ്പിളി.

**कमवाना - स॰** സമ്പാദിപ്പിക്കുക.

**कमसख़ुन - वि॰** അല്പഭാഷിയായ.

**कमसिन - वि॰** പ്രായം കുറഞ്ഞ.

**कमसिनी - स्त्री॰** ബാല്യം.

**कमाई - स्त्री॰** സമ്പാദ്യം ; തൊഴിൽ ; വ്യവസായം.

**कमाऊ - वि॰** സമ്പാദിക്കുന്ന ; വ്യവസായിയായ.

**कमान - स्त्री॰** വില്ലു്.

**कमानचा - पु॰** ചെറിയ വില്ലു്.

**कमाना - स॰** സമ്പാദിക്കുക.

**कमानिया - पु॰** വില്ലാളി.

**कमानी - स्त्री॰** സ്പ്രിങ്ങു് (spring); **वि॰** വില്ലിന്റെ ആകൃതിയുള്ള.

**कमाल - पु॰** പൂർണ്ണത ; സാമർത്ഥ്യം; അത്ഭുതകൃത്യം ; ശില്പവേല ; **—वि॰** പൂർണ്ണമായ ; ഉത്തമമായ ; **—करना - स॰** പൂർണ്ണവിജയം പ്രാപിക്കുക.

**कमालियत - स्त्री॰** പരിപൂർണ്ണത ; കഴിവു്.

**कमासुत - वि॰** പരിശ്രമിയായ ; സമ്പാദിക്കുന്ന.

**कमी - स्त्री॰** കുറവു് ; അപൂർണ്ണത ; നഷ്ടം.

**कमीज़**<br>**कमीस** } **स्त्री॰** ഒരുതരം ഷർട്ടു്.

**कमीना - वि॰** നീചനായ ; **—पन - पु॰** നീചത്വം ; ക്ഷുദ്രത.

**कमी-बेशी - स्त्री॰** ഏറ്റക്കുറച്ചിൽ.

**कमेरा - पुं॰** [illegible]; തൊഴിലാളി.

**कमेला - पुं॰** കശാപ്പുശാല.

**क़याफ़ा - पुं॰** ആകൃതി; രൂപം; **—शिनास - वि॰** ആകൃതി നോക്കി മനോഭാവമറിയുന്ന.

**क़याम - पुं॰** നിലനില്പ്; സ്ഥിരത; വിശ്രമസ്ഥാനം.

**क़यामत - स्त्री॰** മുഹമ്മദിയമത പ്രകാരം സൃഷ്ടിയുടെ അവസാന ദിവസം; പ്രളയം; ആപത്ത്; കഴപ്പം.

**क़यास - पुं॰** ഊഹം; ഗാഢമായി ചിന്തിയ്ക്കൽ.

**क़यासी - वि॰** ഊഹിച്ച; സങ്കല്പിച്ച; കല്പിതമായ.

**करंक - पुं॰** തല; കമണ്ഡലു; ചിരട്ട; കൂട്; അസ്ഥിപഞ്ജരം.

**करंजा - वि॰** കാക്കിനിറമുള്ള.

**करंड - पुं॰** തേനീച്ചക്കൂട്; വാൾ; വട്ടി, കൊട്ട ആദിയായവ.

**कर - पुं॰** തുമ്പിക്കൈ; കൈ; നികുതി; കിരണം; **—गहना -** വിവാഹം കഴിയ്ക്കുക.

**करकच - पुं॰** കടലുപ്പ്.

**करकट - पुं॰** കപ്പ; ചപ്പുചവറ്.

**करकस - वि॰ कर्कश** പരുപരുത്ത.

**करकसा - स्त्री॰** കർക്കശത്വം.

**करघा - पुं॰** നെയ്ത്തുതറി.

**करछा - पुं॰** വലിയ കരണ്ടി.

**करछी - स्त्री॰** ചെറിയ കരണ്ടി.

**करछुल - पुं॰** കയിൽ.

**करज़ - पुं॰ दे॰ क़र्ज़**

**करज़ा - पुं॰ दे॰ क़र्ज़ा**

**करण - पुं॰** ആയുധം; കാരണം; ഇന്ദ്രിയം.

**करतब - पुं॰** പ്രവൃത്തി; അത്ഭുതകൃത്യം; കല; ജാലവിദ്യ.

**करतल - पुं॰ हथेली** കൈപ്പടം; ഉള്ളങ്കൈ.

**करतार - पुं॰ ईश्वर** ഈശ്വരൻ.

**करताल - पुं॰** കൈകൊട്ടൽ; താളം പിടിയ്ക്കൽ.

**करतूत - स्त्री॰** പ്രവൃത്തി; കല; കൌശലം.

**करद - पुं॰** കരം കൊടുക്കുന്നവൻ; അധീനൻ; സഹായി.

**करधनी - स्त्री॰** അരഞ്ഞാണം.

**करना - स॰** ചെയ്യുക.

**करनी - स्त्री॰** പ്രവൃത്തി; കാര്യം; കർമ്മം.

**करबरना - स॰** 'കളകള' ശബ്ദമുണ്ടാക്കുക; (പക്ഷികൾ) ചിലയ്ക്കുക.

**करबला - पुं॰** അറേബിയായിൽ ഹുസേൻ എന്ന ആളെ കൊന്ന ശൂന്യമായ സ്ഥലം; വെള്ളം കിട്ടാത്ത സ്ഥലം.

**करभ - पुं॰** കരപൃഷ്ഠം; ഒട്ടകക്കുഞ്ഞ്; ആനക്കുട്ടി; അരക്കെട്ട്.

**करम** - **पु०** കർമ്മം ; പ്രവൃത്തി ; ദയ ; അനുഗ്രഹം ; ഭാഗ്യം ; **—भोग** - കർമ്മഫലം.

**करमकल्ला** - **पु०** വിരിയാത്ത ഇല യുള്ള മുട്ടക്കോസ്.

**करमुँहा** - **वि०** കറുത്തമുഖമുള്ള ; കളങ്കമുള്ള.

**करर** - **पु०** ഒരുതരം വിഷജന്തു.

**करवट** - **स्त्री०** വശം ; പാർശ്വം ; ഏതെങ്കിലും വശത്തേയ്ക്കു തിരിഞ്ഞു കിടക്കൽ; **—बदलना या लेना** - തിരിഞ്ഞു കിടക്കുക ; ഒന്ന് മറെറാന്നായിമാറുക ; **—न लेना** - ചെയ്യേണ്ടതിൽ [illegible] ; **करवटें बदलना** - അസ്വാസ്ഥതയാൽ കിടക്കയിൽ കിടന്നുരുളുക ; **—खाना** - തിരിഞ്ഞുപോകുക.

**करवट** }
**करवत** } **पु०** [illegible].

**करवा** - **पु०** വാലുള്ള ലോട്ട ; കിണ്ടി.

**करवार** - **पु०** വാൾ.

**करवाल** - **पु०** കരവാളം ; നഖം.

**करवीर** - **पु०** അരളിമരം ; വാൾ ; ശ്മശാനം.

**करश्मा** - **पु०** അത്ഭുത കൃത്യം ; ജാലവിദ്യ.

**करष** - **पु०** ആകർഷണം ; അമർഷം.

**करषना** - **स०** പിടിച്ചു വലിയ്ക്കുക ; ആകർഷിയ്ക്കുക ; ഒന്നിച്ചു ചേർക്കുക.

**करसायर** }
**करसायल** } **पु०** കൃഷ്ണമൃഗം.

**करसी** - **स्त्री०** ചാണകവറളി ; ഉണങ്ങിയ ചാണകപ്പൊടി.

**करांकुल** - **पु०** [illegible] താമസിയ്ക്കുന്ന ഒരു വലിയ പക്ഷി ; ക്രൌഞ്ചപ്പക്ഷി.

**कराँत** - **पु०** അറക്കവാൾ.

**करौंती** - **पु०** **आराकश** മരമറുക്കുന്നവൻ.

**कराइत** - **पु०** കൃഷ്ണസർപ്പം.

**कराई** - **स्त्री०** ഉഴുന്ന്, പരിപ്പ് മുതലായവയുടെ പുറംതൊലി ; കറുപ്പുനിറം ; ചെയ്യൽ.

**कराबा** - **पु०** ഒരുതരം വലിയ കുപ്പി (ആസവാദികൾ വയ്ക്കുന്നത്).

**करामात** - **स्त्री०** അത്ഭുത കൃത്യം ; ജാലവിദ്യ.

**करामाती** - **पु०** അത്ഭുതപ്രവൃത്തി ചെയ്യുന്നവൻ ; സിദ്ധൻ.

**क़रार** - **पु०** സ്ഥിരത ; തീർച്ച ; ധൈര്യം ; കരാറ് ; വിശ്രാന്തി ; സംതൃപ്തി.

**करारा** - **पु०** നദിയുടെ ഉയന്ന തീരം ; മണൽത്തിട്ട ; **वि०**

तीक्ष्णमായ ; രൂക്ഷമായ ; നല്ലവണ്ണം ചുട്ട അല്ലെങ്കിൽ വറുത്ത ; —पन - കട്ടപ്പം.

**करारी** - वि० തീർച്ചപ്പെട്ട ; ഉറപ്പുള്ള ; സമ്മതിച്ച.

**कराल** - वि० ഭയങ്കരമായ.

**कराह** - पु० ദീനശബ്ദം.

**कराहना** - अ० ദീനസ്വരം പുറപ്പെടുവിക്കുക ; കരയുക.

**कराही** - पु० **कड़ाही** ചെറിയ വട്ടളം ; ഉരുളി.

**करि** - पु० ആന.

**करिखा** - पु० दे० **कालिख**

**करिणी** - स्त्री० **करिनी** പിടിയാന.

**करिल** - वि० കറുത്ത ; पु० തളിര്.

**करीन** - वि० അടുത്തുള്ള ; യോജിച്ച ; യുക്തമായ.

**करीना** - पु० ക്രമം ; യോജിപ്പ്.

**करीब** - क्रि० സമീപത്ത് ; അടുക്കൽ ; ഏകദേശം.

**करीम** - वि० ദയാലുവായ.

**करीर** / **करील** - पु० ഇലയില്ലാത്ത ഒരു മുൾച്ചെടി.

**करुआ** - वि० **कडुआ** കയ്പുള്ള.

**करुआई** - स्त्री० **कडुआपन** കയ്പ്.

**करुण** - वि० **मेहरबान** ദയയുള്ള ; पु० ദയ ; കരുണ ; അലിവ്.

**करुवार** - पु० പങ്കായം.

**करेजी** - स्त्री० കരൾമാംസം.

**करेला** - पु० കയ്പക്ക ; കയ്പവള്ളി.

**करेली** - स्त्री० കാട്ടുകയ്പക്ക.

**करैत** - पु० കറുത്തഫണമുള്ള ഒരു വിഷസർപ്പം (cobra).

**करैल** - स्त्री० കറുത്തമണ്ണ്.

**करैला** - पु० दे० **करेला**

**करोड़** - वि० കോടി ; —**पति** - पु० കോടീശ്വരൻ.

**करोड़ी** - पु० തഹസീൽദാർ ; കാഷിയർ.

**करोदना** / **करोना** - स० **खुरचना** ഉരസുക.

**करौंदा** - पु० പുളിപ്പുള്ള കായകളോടുകൂടിയ ഒരുതരം മുൾച്ചെടി (gooseberry).

**करौत** - पु० അറക്കവാൾ ; स्त्री० വെപ്പാട്ടി.

**करौता** - पु० ഒരുതരം കറുത്ത മണ്ണ് ; അറക്കവാൾ ; സ്ഫടികപ്പാത്രം.

**करौती** - स्त्री० അറക്കവാൾ ; ചെറിയ സ്ഫടികപ്പാത്രം.

**कर्क** / **कर्कट** - पु० **केकड़ा** ഞണ്ട്.

**कर्कर** - पु० ചരൽക്കല്ല് ; ചാണയുണ്ടാക്കുന്ന ഒരുതരം കല്ല്.

**कर्कशा** - स्त्री० **लड़ाकू** കടുഭാഷിണി.

**कर्ज़** / **कर्ज़ा** - पु० കടം ; വായ്പ.

**कर्ज़दार** - वि० കടക്കാരനായ ; കടപ്പെട്ടവനായ.

**कर्ण-वेध - पुം** കാതുകുത്തൽ.

**कर्णधार - पुം करणधार** തോണിക്കാരൻ ; ചുക്കാൻ.

**कर्तन - पुം** കത്രിക്കൽ ; കത്രിക കൊണ്ടു വെട്ടൽ.

**कर्तव्य - पुം फ़र्ज़** കടമ.

**कर्ता - पुം** ചെയ്യുന്നവൻ ; ഈശ്വരൻ.

**कर्तनी - स्त्रीം** കത്രിക (scissors).

**कर्तरी - स्त्रीം** കത്രിക ; കഠാരി.

**कर्तार - पुം** ചെയ്യുന്നവൻ ; ഈശ്വരൻ ; സൃഷ്ടികർത്താവ്.

**कर्त्ता-धर्त्ता - पुം** നോക്കി നടത്തുന്ന ആൾ ; അധികാരസ്ഥൻ ; ആദ്യവസാനക്കാരൻ.

**कर्दम - पुം** ചളി ; മാംസം ; പാപം.

**कर्पट - पुം** പഴന്തുണി.

**कर्पर - पुം** തലയോട്.

**कर्पूर - पुം कपूर** കർപ്പൂരം.

**कर्बुर - पुം** സ്വർണ്ണം ; പാപം ; ജലം ; രാക്ഷസൻ ; ഉമ്മം ; **विം** പലനിറത്തിലുള്ള.

**कर्म - पुം** കർമ്മം ; യാഗാദി കർമ്മങ്ങൾ ; വിധി ; ഭാഗ്യം ; ശവസംസ്കാരം ; **—कांड** - മതകൃത്യം ; യാഗാദി കർമ്മങ്ങൾ ; യാഗാദികർമ്മങ്ങളുടെ വിവരണങ്ങൾ ഉള്ള ഗ്രന്ഥം ; **—क्षेत्र** - പ്രവർത്തനരംഗം ; ഭാരതവർഷം.

**कर्मकार - पुം** ഒരു വർണ്ണസങ്കരജാതി ; കൊല്ലൻ ; തട്ടാൻ ; സേവകൻ ; കാള.

**कर्मचारी - पुം** ഉദ്യോഗസ്ഥൻ.

**कर्मठ - विം** കർമ്മനിഷ്ഠനായ ; വേലയിൽ അധികം ശ്രദ്ധയുള്ള.

**कर्मरेख / कर्मरेखा - स्त्रीം** തലയിലെഴുത്ത്.

**कर्मशील - पुം** ഫലേച്ഛ കൂടാതെ പ്രവർത്തിക്കുന്നവൻ ; പരിശ്രമശീലൻ.

**कर्महीन - विം** വേലചെയ്യാത്ത ; ഭാഗ്യഹീനനായ ; ദുഷ്കർമ്മിയായ.

**कर्ष - पुം** ഒരു പഴയ നാണ്യം ; പതിനാറുമാഷത്തൂക്കം ; ഉഴവ് ; ആകർഷണം.

**कर्षक - पुം** കൃഷിക്കാരൻ.

**कर्षण - पुം** പിടിച്ചുവലിക്കൽ ; കൃഷിപ്രവൃത്തി ; ആകർഷിക്കൽ.

**कलंक - पुം** ദോഷം ; അടയാളം ; അപവാദം.

**कलंकित - विം** ദുഷിച്ച ; കളങ്കം പററിയ ; അടയാളപ്പെടുത്തിയ.

**कलंकी - विം** ദോഷിയായ ; അപവാദത്തിന്നിരയായ ; അപരാധിയായ.

**कलँगा - पु॰** മൂശാരിമാർ പാത്രങ്ങളിൽ കൊത്തു പണിയ്ക്കായി ഉപയോഗിയ്ക്കുന്ന ഒരു ഇരുമ്പായുധം; കൊത്തു പണിക്കാരുടെ അച്ച്.

**कलँगी - स्त्री॰** മയിൽ മുതലായ പക്ഷികളുടെ തൂവൽ; തൊപ്പിമേലും കിരീടങ്ങളിലും കുത്തുന്ന തൂവൽ; മയിൽ, കോഴി മുതലായ പക്ഷികളുടെ തലയിലെ ചൂഡ; താഴികക്കുടം (കെട്ടിടത്തിൻെറ ഏററവും ഉയന്ന ഭാഗം).

**कलंदर - पु॰** ഒരു മുഹമ്മദീയ സന്ന്യാസി; കുരങ്ങ്, കരടി മുലായവയെക്കൊണ്ട് നൃത്തം ചെയ്യിയ്ക്കുന്നവൻ.

**कल - क्रि॰** ഇന്നലെ; നാളെ; **स्त्री॰** സുഖം; ശാന്തത; യന്ത്രം; **वि॰** സുന്ദരമായ; **पु॰** അവ്യക്തമധുരധ്വനി; വീര്യം; **—ऐंठना -** മനസ്സു മാററുക.

**कलई - स्त्री॰** വെളുത്ത ഈയം; ബാഹ്യസൌന്ദര്യം; നിറം പിടിപ്പിയ്ക്കുവാൻ വേണ്ടിയുള്ള പൂശൽ; ഈയം പൂശൽ; **—दार - वि॰** ഈയം പൂശിയ; **—खुलना - अ॰** കള്ളി പുറത്താകുക; സത്യം വെളിവാകുക; **—न लगना - अ॰** യുക്തി ശരിയാകാതെ വരുക; യുക്തി ഫലിയ്ക്കാതിരിയ്ക്കുക; **—गर - पु॰** ഈയം പൂശുന്നവൻ; തകരപ്പണിക്കാരൻ.

**कलकंठ - पु॰** കുയിൽ; ഹംസം; **वि॰** മധുരസ്വരമുള്ള; ഭംഗിയുള്ള കഴുത്തോടുകൂടിയ.

**कलक - पु॰** ദുഃഖം; പരിഭ്രമം; ഖേദം.

**कलकल - स्त्री॰** വഴക്ക്; വാദവിവാദം; **पु॰** കോലാഹലം.

**कलगी - स्त्री॰ दे॰ कलँगी**

**कलछा - पु॰**, **कलछी - स्त्री॰**, **कलछुल - पु॰** — വലിയ കരണ്ടി; കയിൽ; ചട്ടുകം.

**कलजिब्भा**, **कलजीहा** — **वि॰** കരിനാവുള്ള; അശുഭമായി പറഞ്ഞതു ഫലിയ്ക്കുന്ന.

**कलत्र - पु॰** ഭാര്യ; നിതംബം; കോട്ട.

**कलदार - वि॰** യന്ത്രം ഘടിപ്പിച്ച; **पु॰** രൂപ (സക്കാർ നാണ്യം).

**कलधूत - पु॰** വെള്ളി.

**कलधौत - पु॰** സ്വർണ്ണം; വെള്ളി; മധുരസ്വരം.

**कलन - पु॰** ഉണ്ടാക്കൽ; ധരിയ്ക്കൽ; ആചരണം; സംബന്ധം.

**कलप - पु॰** കല്പം; നരച്ച രോമത്തെ കറുപ്പിയ്ക്കുന്ന ഔഷധം; കഞ്ഞിപ്പശ.

**कलपना - अ०** നിവാറിളിയ്ക്കുക; വിലപിയ്ക്കുക; [illegible] **स्त्री०** ഭാവനാശക്തി; സങ്കല്പം.

**कलफ़ - पु०** കഞ്ഞിപ്പശ; മുഖത്തു ണ്ടാകുന്ന പുള്ളിക്കുത്തു്.

**कलबल - पु०** ഉപായം; യുക്തി; സൂത്രം; ബഹളം; **वि०** അവ്യക്തമായ (ശബ്ദം).

**कलबूत - पु०** അച്ചു് (structure).

**क़लम - स्त्री०** പേന; **—अन्दाज़ - वि०** എഴുതുമ്പോൾ വിട്ടുപോയ; **—करना - स०** വെട്ടിക്കുറയ്ക്കുക; **—कारी - स्त्री०** പേന കൊണ്ടു് ചെയ്യപ്പെട്ട ജോലി; തുണി മുതലായവയിൽ ചെയ്യുന്ന ചിത്രവേല; **—तराश - पु०** എഴുത്തു തുവൽ ചെത്തി ശരിയാക്കാനുള്ള കത്തി; **—तोड़ना - स०** കേമമായി എഴുതുക; യുക്തിയുക്തം ഭംഗിയായി എഴുതുക; **—दान - स्त्री०** എഴുത്തു സാമാനങ്ങൾ [illegible] പെട്ടി അല്ലെങ്കിൽ സ്റ്റാൻറു്; **—बन्द - वि०** എഴുതപ്പെട്ട; രേഖപ്പെടുത്തിയ; **—लगाना - स०** എഴുതുക.

**क़लम-रौ - स्त्री०** ഭരണം; സാമ്രാജ്യം.

**कलमा - पु०** വാക്യം; മുഹമ്മദീയരുടെ മൂലമന്ത്രം; **—पढ़ना -** മുസൽമാനാവുക.

**क़लमी - वि०** എഴുതപ്പെട്ട; ഒട്ടപ്പെട്ട (grafted).

**कलमुहाँ - वि०** കറുത്ത മുഖമുള്ള; നിർഭാഗ്യവാനായ; കളങ്കിതനായ.

**कलरव - पु०** മധുരനാദം; കുയിൽ; മാടപ്രാവു്.

**कलवरिया - स्त्री०** കള്ളുഷാപ്പു്.

**कलवार - पु०** കള്ളുണ്ടാക്കി വില്ക്കുന്ന ഒരു ജാതി.

**कलसा - पु०** വെള്ളം നിറച്ചു വെയ്ക്കാനുള്ള മൺപാത്രം; കുടം.

**कलसी - स्त्री०** ചെറിയ മൺപാത്രം.

**कलह - पु०** യുദ്ധം; വഴക്കു്.

**कलही - वि०** झगड़ालू, വഴക്കിടുന്ന.

**कलाँ - वि०** വലിയ; ദീർഘാകാരമായ.

**कला - स्त्री०** ഭാഗം; ചന്ദ്രന്റെ പതിനാറിലൊരംശം; അറുപത്തിനാലു കലകൾ.

**कलाई - स्त्री०** മണിബന്ധം; ഉള്ളംകൈയും കൈത്തണ്ടും ചേരുന്ന സ്ഥലം (wrist).

**कलाकन्द - पु०** പാൽക്കട്ടിയും പഞ്ചസാരയും ചേർത്തുണ്ടാക്കിയ ഒരു പലഹാരം.

**कलाकेलि - पु०** കാമദേവൻ.

**कलाधर - पु०** ചന്ദ്രൻ.

**कलाप** - **पुं०** സമൂഹം; മയിൽപ്പീലി; ഒരു ആഭരണം; ചന്ദ്രൻ; ബാണം; തൂണീരം.

**कलापी** - **पुं०** മയിൽ; കുയിൽ; ആൽമരം; **वि०** കൂട്ടായി താമസിയ്ക്കുന്ന.

**कलाबतून** / **कलाबत्तू** - **पुं०** കസവ്; നേരിയ സ്വർണ്ണക്കമ്പി അല്ലെങ്കിൽ വെള്ളിക്കമ്പി.

**कलाबाज़** - **वि०** കലാകുശലനായ; നാട്യകലകളിൽ സമർത്ഥനായ; സർക്കസ്സു കളിയ്ക്കുന്ന.

**कलाबाज़ी** - **स्त्री०** തലകുത്തിമറിയൽ; സർക്കസ്സ്.

**कलाम** - **पुं०** വാക്യം; വർത്തമാനം; പ്രതിജ്ഞ; സന്ദേഹം; വിരോധം; **—होना** - സംശയമുണ്ടാകുക.

**कलार** / **कलाल** - **पुं०** മദ്യം ഉണ്ടാക്കി വില്ക്കുന്നവൻ.

**कलारी** / **कलाली** - **स्त्री०** മദ്യവില്പനക്കാരി.

**कलालखाना** - **पुं०** മദ്യശാല.

**कलावंत** - **पुं०** ഭാഗവതർ; നടൻ; **वि०** കലാകുശലനായ.

**कलिंग** - **पुं०** കാക്കിനിറത്തിലുള്ള ഒരുതരം പക്ഷി; തണ്ണിമത്തൻ; കുമ്മട്ടിങ്ങ; സംഗീതത്തിൽ ഒരു രാഗം; ഒരു ദേശം.

**कलिंदजा** - **स्त्री०** യമുനാനദി.

**कलि** - **पुं०** കലി; വാദവിവാദം; ദുഃഖം.

**कलिका** - **स्त्री०** പൂമൊട്ട്; മുഹൂർത്തം; ഭാഗം.

**कलित** - **वि०** സുന്ദരമായ; അറിയപ്പെട്ട; പ്രസിദ്ധപ്പെട്ട; കിട്ടിയ; സുസജ്ജിതമായ.

**कलिमल** - **पुं०** പാപം.

**क़लिया** - **पुं०** നെയ്യിൽ പാകം ചെയ്യപ്പെട്ട മാംസം.

**कलियाना** - **अ०** മൊട്ടിടുക; ചിറകുമുളയ്ക്കുക.

**कली** - **स्त्री०** വെന്ത കക്ക; പൂമൊട്ട്; **दिल की कली खिलना** - ആനന്ദമുണ്ടാകുക.

**क़लीच** - **पुं०** വാൾ; ഖഡ്ഗം.

**कलीद** - **स्त्री०** **कुंजी** താക്കോൽ.

**कलीम** - **वि०** വക്താവായ; പ്രാസംഗികനായ; **—उल्लाह** - പ്രവാചകൻ.

**क़लील** - **वि०** അല്പമായ; കുറച്ച്.

**कलीसा** - **पुं०** യഹൂദന്മാരുടേയും കൃസ്ത്യാനികളുടേയും പ്രാർത്ഥനാമന്ദിരം.

**कलुष** - **पुं०** **मलिनता** മാലിന്യം; പാപം.

**कलुषित** - **वि०** അഴുക്കായ; പാപിയായ.

**कलुषी** - **वि०** അഴുക്കുള്ള; പാപമുള്ള.

**कलूटा - वि०** കറുകറുത്ത ; അത്യന്തം കറുത്ത.

**कलेऊ - पु०** ലഘുഭക്ഷണം ; പ്രാതൽ.

**कलेजा - पु०** കരൾ ; ഹൃദയം ; **—फटना -** പരിഭ്രമിയ്ക്കുക ; **—काढ़ना -** അന്യനെ കൂടുതൽ ദുഃഖിപ്പിയ്ക്കുക ; അന്യന്റെ ഏററവും പ്രിയപ്പെട്ട വസ്തു എടുക്കുക ; **—धड़कना -** വല്ലാതെ ഭയപ്പെടുക ; ഹൃദയം തുടിയ്ക്കുക ; **—थामकर बैठ जाना या रह जाना -** ദുഃഖം സഹിയ്ക്കുക ; **—मुँह को या मुँह तक आना -** അത്യന്തം ദുഃഖിയ്ക്കുക ; അസൂയാളിയ്ക്കുക ; **कलेजे पर साँप लोटना -** അന്യന്റെ ഐശ്വര്യത്തിൽ അസൂയപ്പെടുക ; **कलेजे से लगाना -** ആലിംഗനം ചെയ്യുക ; **पत्थर का कलेजा -** കഠോര ചിത്തം ; ദുഃഖം സഹിയ്ക്കാൻ സമർത്ഥമായ ചിത്തം.

**कलेजी - स्त्री०** കരൾ മാംസം.

**कलेवर - पु०** ശരീരം ; ആകാരം ; **—बदलना -** രൂപം മാറുക ; ഒരു ശരീരം വിട്ട് മറെറാരു ശരീരം സ്വീകരിയ്ക്കുക.

**कलेवा - पु० दे० कलेऊ**

**कलोर - स्त्री०** [illegible] പശു.

**कलोल - पु०** കളി ; വിനോദം ; ചെറിയ തിര.

**कलोलना - अ०** കളിയ്ക്കുക ; രസിയ്ക്കുക.

**कल्प - पु०** നിയമം ; കൃത്യം.

**कल्पना - स्त्री०** മനോരാജ്യം ; അനുമാനം ; സങ്കല്പം (imagination).

**कल्पान्त - पु० क़यामत** പ്രളയം.

**कल्पित - वि० मनगढ़ंत** കെട്ടിച്ചമച്ച.

**क़ल्ब - पु०** ബുദ്ധി ; നടുഭാഗം ; ഇമിറെറഷൻ സ്വർണ്ണം അല്ലെങ്കിൽ വെള്ളി ; മനസ്സ്.

**क़ल्बसाज़ - पु०** കള്ളനാണയം അടിയ്ക്കുന്നവൻ.

**क़ल्बसाज़ी - स्त्री०** കള്ളനാണയ നിർമ്മാണം.

**क़ल्बी - वि०** മാനസികമായ ; ഹൃദയസംബന്ധമായ ; കള്ളവായ.

**कल्याण - पु०** മംഗളം ; നന്മ.

**कल्लाँच - पु०** പോക്കിരി ; തെണ്ടി; ദരിദ്രൻ.

**कल्ला - पु०** അണ്ണാക്ക് ; അണ ; തൊണ്ട ; കവിളിന്റെ ഉൾഭാഗം ; വിളക്കിന്റെ ബർണർ.

**कल्लातोड़ - वि०** ബലവാനായ ; അണ്ണി (അണ്ണാക്ക്) അടിച്ചു പൊടിയ്ക്കുന്ന.

**कल्ला-दराज़ - वि०** വായാടിയായ; ഉറക്കെ സംസാരിയ്ക്കുന്ന.

**कल्लाना - अ०** എരിച്ചലുണ്ടാകുക.

**क़ल्लाश - पु०** ദരിദ്രൻ; നിർദ്ധനൻ.

**कल्लोल - पु०** സന്തോഷം; തിരമാല; ഓളം.

**कल्लोलिनी - स्त्री०** നദി; പുഴ.

**कल्हारना - स०** ഉരുളിയിലോ, ചീനച്ചട്ടിയിലോ വറക്കുക; മുറവിളി കൂട്ടുക.

**कवच - पु०** ഭടന്മാർ ധരിയ്ക്കുന്ന ഇരുമ്പു കുപ്പായം; പടച്ചട്ട.

**कवर - पु०** ഉരുള; കബളം; തലമുടിക്കെട്ട്; കവർ.

**कवरी - स्त्री० जूड़ा** വേണി; കാട്ടുതുളസി.

**कवल - पु०** കവിളിൽ കൊള്ളുന്നതു സാധനം; ഗ്രാസം.

**कवलित - वि०** ഉരുളയാക്കിയ; വിഴുങ്ങിയ.

**क़वाम - स्त्री०** തേൻപോലെ കുറുക്കിയതു്.

**क़वायद - स्त्री०** നിയമം; വ്യവസ്ഥ; കവാത്തു്; വ്യാകരണം; ദേഹാഭ്യാസം.

**कविता - स्त्री०** ഹൃദയത്തെ സ്പർശിയ്ക്കുന്ന പദ്യം.

**कविराज - पु०** മഹാകവി; ബങ്കാളിവൈദ്യന്മാർക്കുള്ള സ്ഥാനപ്പേർ.

**क़वी -** ബലവാനായ; ശക്തിശാലിയായ.

**कश - पु०** ചമ്മട്ടി; ആകർഷണം; ഹുക്കാവലിയ്ക്കൽ.

**कशक - स्त्री०** രേഖ.

**क़शक़ा - पु०** തിലകം; പൊട്ടു്.

**कश-मकश** } **स्त्री०** വടംവലി;
**कशाकश** } ധർമ്മസങ്കടം.

**कशा - स्त्री०** ചാട്ടവാർ; കയർ.

**कशिश - स्त्री०** ആകർഷണം.

**कशीदगी - स्त्री०** വൈമനസ്യം.

**कशीदा - पु०** വസ്ത്രങ്ങളിൽ തുന്നപ്പെടുന്നപൂപ്പണി (embroidery); **—ख़ातिर - वि०** അസന്തുഷ്ടനായ; അപ്രസന്നനായ.

**कश्चित् - वि०** ഏതോ; ഒരു.

**कश्ती - स्त्री०** തോണി; തളിക; ചതുരംഗത്തിലെ ഒരു കരു.

**कश्फ़ - पु०** ഈശ്വരസാക്ഷാത്കാരം; കട്ടൻ പൊന്തിയ്ക്കൽ.

**कश्फ़ी - वि०** തുറന്ന; സ്പഷ്ടമായ.

**कषाय - वि०** ചവർപ്പുള്ള; സുഗന്ധമുള്ള; കാവിനിറമുള്ള; **पु०** ചവർപ്പ്; ലോഭക്രോധാദി വികാരങ്ങൾ.

**कष्ट - पु० तकलीफ़** ബുദ്ധിമുട്ടു്; വ്യഥ.

**कस** - മനുഷ്യൻ; വ്യക്തി; പരീക്ഷണം; ഉരയ്ക്കൽ; കൂട്ടുകാരൻ; അധീനം; **—व नाकस** - എല്ലാവരും; **बेकस** - നിസ്സഹായൻ.

**कसक** - **स्त्री॰** വേദന; മധുരവേദന; പഴയ വൈരം; പക; അഭിലാഷം.

**कसकना** - **अ॰** വേദനിയ്ക്കുക.

**कसकुट** - **पु॰** ഓട്ട് (ഒരു ധാതു).

**क़सदन्** } **क्रि॰** അറിഞ്ഞുകൊണ്ട്; **क़स्दन्** മനഃപൂർവ്വം.

**कसन** - **पु॰** കെട്ടിമുറുക്കൽ; കെട്ടിമുറുക്കുന്ന രീതി; കെട്ടുന്ന കയറ്; ക്ലേശം.

**कसना** - **स॰** കെട്ടി മുറുക്കുക; കെട്ടിവരിയുക; ഉരച്ചുനോക്കുക; [illegible]

**कसनी** - **स्त्री॰** കയറ്; തലയണ ഉറ; ഉരകല്ല് (ചാണ); ബോഡീസ്.

**कसब** - **पु॰** പരിശ്രമം; തൊഴിൽ; ഉൽപാദിപ്പിയ്ക്കൽ; വേശ്യാവൃത്തി; കല.

**क़सब** - **पु॰** കസവുമുണ്ട്; എല്ല്.

**कसबल** - **पु॰** ശക്തി; ബലം; സാഹസം; ധൈര്യം.

**क़सबा** - **पु॰** വലിയ ഗ്രാമം; ചെറിയ പട്ടണം (town).

**क़सबी** - **स्त्री॰** വേശ്യ; വ്യഭിചാരിണി; **वि॰** വ്യഭിചരിയ്ക്കുന്ന.

**क़सम** - **स्त्री॰** ശപഥം; ആണ; **—खाना** - **स॰** ആണയിടുക; **—खाने को** - നാമമാത്രമായി; **—उतारना** - നാമമാത്രമായി ചെയ്യുക.

**कसमसाना** - **अ॰** തിരക്കുക; തിക്കിത്തിരക്കുക; പരിഭ്രമിയ്ക്കുക; സങ്കോചപ്പെടുക.

**कसर** - **स्त्री॰** ന്യൂനത; കുറവ്; ദ്വേഷം; വിരോധം; വൈമനസ്യം; നിഷ്പ്രയോജനം; ഹാനി; **—करना** - കുറവു വരുത്തുക; **—निकालना** - പകരം വീട്ടുക; **—पड़ना** - കുറവു വരിക; **—रखना** - ഉപേക്ഷ വരുത്തുക.

**कसरत** - **स्त्री॰** വ്യായാമം; അഭ്യാസം; ആധിക്യം; **—राय** - **स्त्री॰** ഭൂരിപക്ഷാഭിപ്രായം; ബഹുമതം.

**कसरती** - **वि॰** വ്യായാമശീലനായ.

**कसरहट्टा** - **पु॰** ഓട്ടുപാത്രം വിൽക്കുന്ന അങ്ങാടി.

**कसल** - **पु॰** ക്ഷീണം; തളർച്ച; രോഗം.

**कसाइन** - **स्त्री॰** കശാപ്പുകാരി.

**क़साई** - **पु॰** കശാപ്പുകാരൻ; മൃഗങ്ങളെ അറുക്കുന്നവൻ; നിഷ്ഠുരൻ; നിർദ്ദയൻ.

**कसाना - अ०** കിളക്കുക ; ക്ലാവു് ചുവയ്ക്കുക ; **स०** അന്യനെക്കൊണ്ടു് മുറുക്കിയ്ക്കുക.

**कसार - पु०** നെയ്യും പഞ്ചസാരയും ചേർത്തുണ്ടാക്കുന്ന ഒരു പലഹാരം.

**कसाला - पु०** ബുദ്ധിമുട്ടു് ; അത്യദ്ധ്വാനം.

**कसाव - पु०** കിളപ്പു് ; ക്ലാവു് ചുവയ്ക്കൽ.

**कसावट - स्त्री०** കെട്ടൽ ; മുറുക്കം (tension).

**कसीदा - पु० दे० कशीदा**

**क़सीदा - पु०** ഉറുദു ഭാഷയിലെ ഒരുതരം കവിത. ഇതിലെ പ്രതിപാദ്യവിഷയം ആരേയെങ്കിലും സ്തുതിച്ചോ, നിന്ദിച്ചോ ആയിരിയ്ക്കും. 15 വരിയിൽ കുറയരുതെന്നു നിബ്ബന്ധമുണ്ടു്.

**क़सीर - पु०** അത്യധികം.

**कसीस - पु०** അന്നഭേദി ; പച്ചത്തുരിശു് (green vitriol).

**क़सूर - पु०** കുററം ; തെററു് ; അപരാധം ; **—मंद या वार -** കുററവാളിയായ ; തെററുകാരനായ.

**कसेरा - पु०** മൂശാരി ; ഓട്ടുപാത്രം ഉണ്ടാക്കുന്നവൻ.

**कसैला - वि०** ചവർപ്പുള്ള ; കിളപ്പുള്ള.

**कसैली - स्त्री० सुपारी** അടയ്ക്ക ; പാക്കു് ; അടയ്ക്കാമരം.

**कसोरा - पु०** മൺകോപ്പ ; എണ്ണക്കിണ്ണം.

**कसौटी - स्त्री०** ചാണ ; ഉരകല്ലു് ; പരീക്ഷണം.

**कस्तूर** / **कस्तूरा** **- पु०** കസ്തൂരിമൃഗം ; കസ്തൂരി.

**कस्तूरिया - वि०** കസ്തൂരി ചേർന്ന ; കസ്തൂരി നിറമുള്ള ; **पु०** കസ്തൂരിമൃഗം.

**क़स्द - पु०** വിചാരം ; ഉദ്ദേശം.

**क़स्दन - क्रि०** അറിഞ്ഞുകൊണ്ടു് ; മനസ്സോടുകൂടി.

**कस्ब - पु०** സമ്പാദിയ്ക്കൽ ; കല ; വ്യവസായം ; വേശ്യാവൃത്തി.

**क़स्बा - पु०** വലിയഗ്രാമം.

**क़स्बी - वि०** സമ്പാദിയ്ക്കുന്ന ; വ്യവസായം ചെയ്യുന്ന ; വ്യഭിചരിയ്ക്കുന്ന ; **स्त्री०** വ്യഭിചാരിണി ; വേശ്യ.

**क़स्साब - पु०** കശാപ്പുകാരൻ.

**क़स्साबा - पु०** സ്ത്രീകൾ തലയിൽ കെട്ടുന്ന ഉറുമാൽ.

**क़हक़हा - पु०** [illegible] ; അട്ടഹാസം.

**क़हत - पु०** ദുർഭിക്ഷം ; ക്ഷാമം.

**कहन - स्त्री०** കഥനം; പഴമൊഴി; കവിത ; പ്രസ്താവം.

**कहना** - **स०** പറയുക; ഉച്ചരിക്കുക; **पु०** പഴഞ്ചൊല്ല്.

**कहनावत** - **स्त्री०** **दे०** **कहावत**

**कहनी** - **स्त्री०** വാക്ക്; പഴഞ്ചൊല്ല്.

**क़हर** - **पु०** ആപത്ത്; വിപത്ത്; **—का** - അത്യന്തം ഭയങ്കരമായ; **वि०** ഭയങ്കരമായ.

**कहरना** - **अ०** ഞെരങ്ങുക; വേദനിച്ച് നിലവിളിക്കുക.

**कहलाना** / **कहवाना** / **कहलवाना** - **स०** [illegible]ക; പറയപ്പെടുക; സന്ദേശം അയയ്ക്കുക.,

**क़हवा** - **पु०** കാപ്പിച്ചെടി; കാപ്പിക്കുരു.

**कहवैया** - **पु०** സംസാരിക്കുന്നവൻ; പറയുന്നവൻ.

**कहाँ** - **क्रि०** എവിടെ; **—का कहाँ** - വളരെ ദൂരം; **—का** - അസാധാരണമായ; അപരിചിതനായ.

**कहा** - **पु०** ചൊല്ല്; കല്പന; ഉപദേശം; **—भेजना** - സന്ദേശം അയയ്ക്കുക.

**कहाकही** - **स्त्री०** തർക്കം; വാദം.

**कहानी** - **स्त्री०** ചെറുകഥ; **राम कहानी** - വലിയ കഥ; ദീർഘമായ വൃത്താന്തം.

**कहार** - **पु०** വെള്ളം കോരുകയും, മഞ്ചൽ ചുമക്കുകയും ചെയ്യുന്ന ഒരു ജാതി; ഒരു ഭൃത്യജാതി.

**कहालत** - **स्त्री०** മടി; ഉപേക്ഷ.

**कहावत** - **स्त्री०** പഴഞ്ചൊല്ല്.

**कहासुना** - **पु०** അനുചിതമായ സംസാരം.

**कहासुनी** - **स्त्री०** വാദവിവാദം; വാക്കേററം.

**कहीं** - **क्रि०** വല്ലയിടത്തും; എങ്ങാനും; ഒരു പക്ഷെ; എത്രയോ; **—कहीं** - ചിലേടത്ത്; ചില സ്ഥലങ്ങളിൽ.

**काँइयाँ** - **वि०** സൂത്രശാലിയായ; ധൂർത്തനായ.

**काँकर** - **पु०** ചരൽക്കല്ല്.

**काँकरी** - **स्त्री०** ചരൽ.

**कांक्षनीय** - **वि०** ആഗ്രഹിക്കത്തക്ക അഭിലഷിക്കത്തക്ക.

**कांक्षा** - **स्त्री०** ആഗ്രഹം; ഇച്ഛ.

**कांक्षी** - **वि०** ആഗ്രഹിക്കുന്ന; ഇച്ഛിക്കുന്ന; **स्त्री०** ഒരുതരം സുഗന്ധമുള്ള മണ്ണ്.

**काँख** - **स्त्री०** കക്ഷം.

**काँखना** - **अ०** വേദന നിമിത്തം ഞെരങ്ങുക; മലവിസർജ്ജനത്തിനുവേണ്ടി [illegible] ശ്വാസം പിടിക്കുക (മുക്കുക).

**काँच** - **स्त्री०** കണ്ണാടി; സ്ഫടികം; താറ്; താറുടുക്കുമ്പോൾ പുറകിൽ തിരുകുന്ന മുണ്ടിൻെറ ഭാഗം.

**कांचन** - **पु०** സ്വർണ്ണം; ഉമ്മം; [illegible]; സമ്പത്ത്.

**कांचरी**
**काँचली**
**काँचुली** } **स्त्री०** ഉപ്പിളി; പാമ്പിൻെറ ഉറ.

**काँजी - स्त्री०** മോരു്; ഒരുതരം രസം (ചാറു്); ജയിലിൽ കഞ്ഞി കൊടുക്കുന്ന മുറി; **—हाउस - पु०** അന്യരുടെ വിളവു തിന്നുന്ന നാല്ക്കാലികളെ കെട്ടുന്ന സർക്കാർവക സ്ഥലം (പൌണ്ടു്).

**काँटा - पु०** മുള്ളു്; മുന; പക്ഷികളുടെ മൂർച്ചയുള്ള നഖം; പാതാളക്കരണ്ടി; ആണി; തുലാസ്സു് (common balance); ചൂണ്ടൽ; **—बोना -** വിഘ്നമുണ്ടാക്കുക; ഉപദ്രവിക്കുക; **सूखकर काँटा होना -** വളരെ മെലിയുക; **—होना -** ശത്രുവായിത്തീരുക; ഉപദ്രവമാവുക; **काँटों में घसीटना - स०** അത്യധികം പ്രശംസിക്കുക; ബുദ്ധിമുട്ടിക്കുക.

**काँटी - स्त्री०** ചെറിയ ആണി; ചെറിയ തുലാസ്സു്; കൈവിലങ്ങു്.

**काँठा - पु०** കഴുത്തു്; തത്തയുടെ കഴുത്തിലുള്ള വര; കര; പാർശ്വം; സമീപം.

**कांड - पु०** തടി; മുള, കരിമ്പു് ആദി വസ്തുക്കളുടെ രണ്ടുകമ്പിനും നടുക്കുള്ള സ്ഥലം; ശാഖ; മരച്ചില്ല; അദ്ധ്യായം.

**कांत - पु०** ഭർത്താവു്; **वि०** മനോഹരമായ; പ്രിയപ്പെട്ട.

**कांता - स्त्री०** ഭാര്യ; സുന്ദരി.

**कांति - स्त्री० तेज** തേജസ്സു്; ശോഭ.

**कांथरी - स्त्री० दे० कथरी**

**कांदना - अ०** കരയുക; നിലവിളിക്കുക.

**कांदा - पु०** ഉള്ളി; ഉള്ളിപോലുള്ള ഒരു ചെടി (സംസ്കൃതത്തിലെ കന്ദളി).

**कांदो - पु०** ചളി.

**कांध - पु०** മുതുകു്; ചുമൽ.

**कांधना - स०** ചുമലിൽ എടുക്കുക; ചുമതലവഹിക്കുക; തീർച്ചയാക്കുക.

**कांपना - अ०** വിറയ്ക്കുക.

**काँय काँय**
**काँव काँव** } **पु०** കാക്കയുടെ കരച്ചിൽ; വ്യർത്ഥമായി തർക്കിക്കൽ.

**कांवर - पु०** കാവടി; കാവു്.

**कांवरिया - पु०** കാവടികൊണ്ടു നടക്കുന്ന തീർത്ഥയാത്ര.

**काँस - पु०** ഒരുതരം നീളമുള്ള പുല്ലു്.

**काँसा - पु०** ഓടു് (ധാതു); വെങ്കലം; ഭിക്ഷാപാത്രം.

**काँसागर - पु०** ഓട്ടുവേലചെയ്യുന്നവൻ; മൂശാരി.

**कांसी - वि०** ഓട്ടു കൊണ്ടുള്ള.

**काई - स्त्री०** വൃത്തികേട്; പായൽ; ചമ്മി; പൂപ്പായി.

**काक - पु०** കാക്ക; കെടേചം.

**काक् - वि०** ശുഷ്കിച്ച; ക്ഷീണിച്ച.

**काकतालीय - वि०** യാദൃച്ഛികമായ; ആകസ്മികമായ.

**काकदंत - पु०** സംഭവിയ്ക്കാത്ത കാര്യം.

**काकपक्ष - पु०** തലമുടി; ചെന്നിയുടെ അടുത്തുണ്ടാകുന്ന രോമം (കൃതാവ്).

**काका - पु०** ഇളയച്ഛൻ; അച്ഛന്റെ സഹോദരൻ.

**काकी - स्त्री०** ഇളയമ്മ.

**काकु - पु०** വ്യംഗ്യമായി സംസാരിയ്ക്കൽ; ഒരു ഭാവ പ്രകടന ശൈലി; ഒരു അലങ്കാരം.

**काकुल - पु० काकपक्ष** ചെന്നിയിൽ ഉള്ള നീളംകൂടിയ രോമങ്ങൾ.

**काग - पु०** കാക്ക; കെടേചം; കോക്ക് മരം.

**काग़ज़ - पु०** കടലാസ്; വർത്തമാനപത്രം; പ്രോമിസറി നോട്ട്; **—काला करना -** വെറുതെ എഴുതുക; **—की नाँव -** ക്ഷണികവസ്തു.

**काग़ज़ात - पु०** ആധാരങ്ങൾ; കടലാസുകൾ; കോടതിസംബന്ധമായ കടലാസുകൾ; റിക്കാർട്ടുകൾ.

**काग़ज़ी - वि०** കടലാസുകൊണ്ടുള്ള.

**कागद - पु० दे० काग़ज़**

**कागा-रौल - पु०** ബഹളം; കാക്കയെപ്പോലെ ശബ്ദിച്ച ബഹളം കൂട്ടൽ.

**काच - पु०** ഭീരു; കാക്കപ്പൊന്ന്.

**काछ - पु०** അരക്കെട്ട്; താറ്; താറുടക്കൽ; **—काछना -** വേഷം കെട്ടുക (നാടകാദികളിൽ).

**काछना - स०** താറുടുക്കുക; പാളത്താറുകെട്ടി ഉടുക്കുക; വടിച്ചെടുക്കുക,

**काछनी - स्त्री०** തററുടുക്കുന്ന രീതി;
**काछा - पु०** താറുടുക്കുന്ന രീതി; പരദേശിബ്രാഹ്മണർ സോമൻ കെട്ടുന്ന രീതി; ലംഗോട്ടി.

**काछी - पु०** പച്ചക്കറികൾ വില്ക്കുന്നവൻ.

**काछे - क्रि०** അടുക്കൽ.

**काज - पु० काम** കാര്യം; ജോലി; തൊഴിൽ; വ്യവസായം.

**काज़् - स्त्री०** കൊററിയെപ്പോലുള്ള ഒരു പക്ഷി; സ്വർണ്ണം.

**काजर**
**काजल - पु०** കണ്ണെഴുതാനുള്ള മഷി; **—की कोठरी -** പോയാൽ ചീത്തപ്പേരുണ്ടാകുന്ന സ്ഥലം.

**क़ाज़ी - पुं** മുസൽമാൻ ന്യായാധിപതി.

**काजू - पुं** പറങ്കി അണ്ടി; കശുവണ്ടി; കശുമാവു്; പറങ്കിമാവു്.

**काट - स्त्री** മുറിയ്ക്കൽ; **—छाँट -** വാക്കു്പ്രയോഗം; വെട്ടിമുറിച്ചു് ശരിയാക്കൽ; യുദ്ധം.

**काटना - स** മുറിയ്ക്കുക; കഴിച്ചുകൂട്ടുക; കടിയ്ക്കുക; വെട്ടുക.

**काटू - वि** കടിയ്ക്കുന്ന; ഭയങ്കരമായ.

**काठ - पुं** മരം; തടിമരം; വിറകു്; മരം കൊണ്ടുള്ള കൈവിലങ്ങു്; **—कबाड़ -** പൊട്ടി കേടുവന്ന മരസ്സാമാനങ്ങൾ; **—का उल्लू -** മരമണ്ടൻ; വിഡ്ഢിവിഡ്ഢി; **—की हाँड़ी -** കൃത്രിമം; വേഗത്തിൽ വെളിച്ചത്താകുന്ന വസ്തു; **—होना. -** മരവിയ്ക്കുക; നി[illegible]; **—मारना या काठ में पाँव देना -** തടിയിലിടുക.

**काठड़ा - पुं** [illegible]; പാത്തി.

**काठी - स्त्री** ജീനി; കുതിരപ്പുറത്തിടുന്ന ഇരിപ്പിടം.

**काढ़ना - स** തുരന്നെടുക്കുക; തുറന്നു കാണിയ്ക്കുക; കല്ലു്, മരം, തുണി മുതലായവയിൽ [illegible] ചെയ്യുക.

**काढ़ा - पुं** കഷായം; സത്തു്.

**कातना - स** നൂൽക്കുക.

**कातर - वि** ഭയന്ന; പേടിച്ച; ഭീരുവായ; **स्त्री** ചക്കിന്മേൽ ചക്കാട്ടി കാളയെ ഓട്ടാനിരിയ്ക്കുന്ന പലക.

**कातरता - स्त्री** ഭയം; പേടി; പരവശത; ഭീരുത്വം.

**कातिक - पुं** കാർത്തികമാസം.

**क़ातिब - पुं** എഴുത്തുകാരൻ.

**क़ातिल - पुं** ഘാതകൻ; കൊലയാളി; **वि** കൊല്ലുന്ന.

**काती - स्त्री** കത്രിക (scissors); തട്ടാൻെറ ലോഹങ്ങൾ മുറിയ്ക്കുന്ന കത്രിക; കഠാരി; കത്തി.

**कादंबरी - स्त्री** കയിൽ; വാണി; മദ്യം.

**कादंबिनी - स्त्री** മേഘമാല.

**कादर - वि** ഭീരുവായ; ഭീതനായ; വ്യാകുലനായ.

**क़ादिर - वि** അഭിമാനമുള്ള; ബലമുള്ള; സാമർത്ഥ്യമുള്ള.

**कान - पुं** ചെവി; ശ്രവണശക്തി; കർണ്ണാഭരണം; **स्त्री** ലോകാപവാദം; മര്യാദ നോക്കൽ; ലജ്ജ; സങ്കോചം; **—काटना -** സാമർത്ഥ്യത്തോടെ അന്യനെ പററിയ്ക്കുക; **—का कच्चा -** കേൾക്കുന്നതങ്ങനെ തന്നെ

विശ്വസിയ്ക്കുന്ന ; —खाना या खा जाना - ഒച്ചയെടുത്തു് ലഹളക്കൂട്ടുക ; പറഞ്ഞു് പറഞ്ഞു് ബുദ്ധിമുട്ടിയ്ക്കുക ; —देना या धरना - ശ്രദ്ധിച്ചു കേൾക്കുക ; —पकड़ना - പശ്ചാത്താപത്തോടെ ചെയ്തതിനെ മേലാൽ ചെയ്യുകയില്ലെന്ന സത്യം ചെയ്യുക; ചെവി പിടിച്ചു് തിരുമ്മുക ; —पर जूँ न रेंगना - ഒന്നും ശ്രദ്ധിയ്ക്കാതിരിയ്ക്കുക ; ഒന്നും കൂട്ടാക്കാതിരിയ്ക്കുക ; —पर जूँ न चलना - ഒന്നും ഗൌനിയ്ക്കാതിരിയ്ക്കുക ; —खड़े होना या खुलना - അറിവുണ്ടാകുക ; ബോധം വരിക; —पर हाथ धरना - കേൾക്കാൻ വിസമ്മതിയ്ക്കുക : —फूलना - അഹങ്കരിയ്ക്കുക ; —भरना - ഏഷണികൂട്ടുക ; —में तेल डालना - കേട്ടിട്ടും കേട്ടില്ലെന്നു നടിയ്ക്കുക.

**क़ान** - स्त्री० ഖനി.

**काना** - वि० ഒററക്കണ്ണുള്ള ; കോട്ടം പററിയ ; വളവും ചരിവുമുള്ള.

**कानाकानी** } स्त्री० ചെവിയിൽ
**कानाफूसी** } മന്ത്രിയ്ക്കൽ.

**कानि** - स्त्री० ലോകാപവാദം ; സങ്കോചം ; ആദരവു്.

**क़ानी** - वि० ഖനിയിൽനിന്നും കിട്ടുന്ന ; ഖനിസംബന്ധമായ; स्त्री० ഒരു കണ്ണുള്ള സ്ത്രീ.

**कानी उँगली** - स्त्री० ചെറുവിരൽ.

**कानीन** - पु० കന്യാപുത്രൻ.

**कानी हाउस** - स्त्री० दे० काँजी हाउस

**क़ानून** - पु० നിയമം ; രാജനിയമം ; പ്രമാണം ; —बघारना - നിയമവും ചട്ടവും പറയുക (വ്യംഗ്യ ശകാരം).

**कानूनगो** - पु० റവന്യൂ ഇൻസ്പെക്ടർ.

**कानूनन्** - क्रि० നിയമാനുസരണം.

**कानूनदाँ** - पु० നിയമങ്ങൾ അറിയുന്നവൻ ; നിയമജ്ഞൻ.

**क़ानूनिया** - वि० നിയമങ്ങൾ അറിയുന്ന ; നിയമജ്ഞനായ ; पु० താർക്കികൻ.

**क़ानूनी** - वि० നിയമപരമായ ; കോടതി സംബന്ധമായ ; നിയമമറിയുന്ന ; ന്യായമായ.

**कान्ह** - पु० ശ്രീ കൃഷ്ണൻ.

**कापुरुष** - पु० പുരുഷത്വമില്ലാത്തവൻ ; ഭീരു.

**क़ाफ़िया** - पु० അന്ത്യാനുപ്രാസം ; —तंग करना - കുഴക്കുക; വളരെ ബുദ്ധിമുട്ടിയ്ക്കുക ; —बंदी - അന്ത്യാനുപ്രാസമുള്ള പദ്യരചന.

**काफ़िर** - वि० ഇതരമതത്തെ വിശ്വസിയ്ക്കുന്ന ; നാസ്തികനായ ; നിഷ്ഠുരനായ.

**क़ाफ़िला** - **पु०** യാത്രക്കാരുടെ സംഘം.

**काफ़ी** - **वि०** വേണ്ടുവോളം.

**काफ़ूर** - **पु०** കർപ്പൂരം ; **—होना** - കാണാതായിരിക്കുക.

**काफ़ूरी** - **वि०** കർപ്പൂരസംബന്ധമായ ; കർപ്പൂരം കൊണ്ടുള്ള ; കർപ്പൂരനിറമുള്ള.

**क़ाब** - **स्त्री०** തളിക ; കിണ്ണം ; പിഞ്ഞാണം.

**काब** - **पु०** **कआब** ഘനമാനം (cubic measure) ; ഒരു സംഖ്യയെ അതേ സംഖ്യ കൊണ്ട് രണ്ടു പ്രാവശ്യം ഗുണിച്ചാൽ കിട്ടുന്ന ഗുണനഫലം.

**काबर** - **वि०** പല നിറങ്ങളുള്ള

**क़ाबलीयत** - **स्त्री०** **दे०** **क़ाबिलीयत**

**काबा** - **पु०** മുഹമ്മദീയർ ഹജ്ജിനു പോകുന്ന സ്ഥലം ; മക്കയിലെ പുണ്യസ്ഥാനം.

**क़ाबिज़** - **वि०** അവകാശമുള്ള ; [illegible] ; മലബന്ധമുണ്ടാക്കുന്ന.

**क़ाबिल** - **वि०** യോഗ്യതയുള്ള ; പാണ്ഡിത്യമുള്ള ; സാമർത്ഥ്യമുള്ള.

**क़ाबिलीयत** - **स्त्री०** യോഗ്യത ; പാണ്ഡിത്യം ; സാമർത്ഥ്യം.

**काबुक** - **स्त्री०** മാടപ്രാവുകളെ വളർത്താനുള്ള കൂട്.

**काबुली** - **वि०** കാബൂളിലുള്ള ; **पु०** കാബൂളി.

**क़ाबू** - **पु०** അധികാരം ; ശക്തി ; സ്വാധീനത ; നിയന്ത്രണം ; **—में करना** - സ്വാധീനത്തിലാക്കുക ; കയ്യിലാക്കുക.

**काम** - **पु०** അഭിലാഷം ; കാമദേവൻ ; രതിചെയ്യുവാനുള്ള ഇച്ഛ ; ശിവൻ ; ജോലി ; പ്രവൃത്തി ; കാര്യം ; **—आना** - യുദ്ധത്തിൽ കൊല്ലപ്പെടുക ; ഉപയോഗപ്പെടുക ; **—तमाम करना** - നശിപ്പിക്കുക ; കൊല്ലുക ; ജോലിമുഴുവൻ ചെയ്യുക ; **—देना** - ഉപകരിക്കുക ; **—निकलना** - കാര്യം സാധിക്കുക ; ഉദ്ദേശം പൂർത്തിയാകുക ; **—पड़ना** - നേരിടുക ; **—में लाना** - ഉപയോഗപ്പെടുത്തുക.

**कामकाज** - **पु०** ജോലി ; കാര്യം.

**कामकाजी** - **वि०** ജോലിയുള്ള ; കാര്യം നടത്തുന്ന.

**कामगार** - **वि०** ലബ്ധകാമനായ ; ഭാഗ്യവാനായ ; **पु०** തൊഴിലാളി ; കൂലിവേലക്കാരൻ ; കാര്യസ്ഥൻ.

**कामचलाऊ** - **वि०** ഉപയോഗമുള്ള ; കാര്യം നടത്താൻ പററിയ.

**कामचोर** - **वि०** അലസനായ ; ജോലി ചെയ്യാൻ മടിയുള്ള.

**कामदानी - स्त्री०** കസവുകൊണ്ടു ചെയ്യപ്പെടുന്ന പൂപ്പണികൾ; അങ്ങനെ ചെയ്തിട്ടുള്ള വസ്ത്രം.

**कामदार - पु०** കാൎയ്യസ്ഥൻ; **वि०** കാൎയ്യം നോക്കി നടത്തുന്ന: വിചിത്രപ്പണികൾ ചെയ്തിട്ടുള്ള.

**कामधाम - पु०** കാൎയ്യം; ജോലി; തൊഴിൽ; വ്യവസായം.

**कामना - स्त्री०** ആഗ്രഹം; മനോരഥം.

**कामयाब - वि०** സഫലമായ; വിജയിയായ.

**कामयाबी - स्त्री०** സാഫല്യം; വിജയം.

**कामर / कामरी** } **स्त्री०** കമ്പിളി.

**कामिल - वि०** പൂൎണ്ണമായ; യോഗ്യമായ; എല്ലാം.

**कामी - वि०** ആഗ്രഹിക്കുന്ന; വിഷയിയായ; **पु०** കാമുകൻ

**कामुक - वि०** കാമിക്കുന്ന; **पु०** കാമുകൻ.

**काम्य - वि०** ഇച്ഛയുള്ള; കാമിക്കത്തക്ക.

**काय - स्त्री०** ശരീരം; ദേഹം.

**क़ायदा - पु०** നിയമം; ക്രമം; രീതി; മാതിരി; **—दाँ -** നിയമജ്ഞനായ.

**कायनात - स्त्री०** ലോകം; സംസാരം; ധനം; മഹത്വം.

**क़ायम - वि०** സ്ഥിരമായ; സ്ഥാപിച്ച; നിശ്ചയിക്കപ്പെട്ട; **—मुकाम - वि०** പകരക്കാരനായ; **पु०** ഏതെങ്കിലും ഉദ്യോഗസ്ഥന്റെ കേന്ദ്രസ്ഥാനം.

**कायर - वि०** ഭീരുവായ; ഭയമുള്ള.

**कायरता - स्त्री०** ഭീരുത്വം.

**क़ायल - वि०** വാദവിവാദം കൊണ്ടു് സിദ്ധമായതിനെ സമ്മതിക്കുന്ന; ഏതെങ്കിലും സിദ്ധാന്തത്തെ അനുസരിക്കുന്ന.

**कायस्थ - पु०** ഉത്തരേന്ത്യയിലെ ഒരു ജാതി; പരമാത്മാവു്; ജീവാത്മാവു്; **वि०** ശരീരത്തിലുള്ള.

**काया - स्त्री०** ശരീരം; **—कल्प - पु०** കായകല്പം; ഔഷധങ്ങൾ ഉപയോഗിച്ചു് വാൎദ്ധക്യത്തെ ദൂരീകരിച്ചു താരുണ്യത്തെ നേടാനുള്ള ചികിത്സ; **—पलट - स्त्री०** വലിയ പരിവൎത്തനം; ഒന്നിന്റെ സമൂലപരിവൎത്തനം വരൽ; **—पलट जाना -** ഒന്നിന്റെ രൂപം മറ്റൊന്നായി നിശ്ശേഷം മാറുക; രൂപാന്തരം വരിക.

**कायिक - वि०** ശാരീരികമായ ; ശരീരത്തിൽ നിന്നും ഉണ്ടായ.

**कार - पु०** കാര്യം ; പ്രവൃത്തി ; **प्र०** ചെയ്യുന്നവൻ (**जैसे जफ़ाकार ; काश्तकार**).

**कार-आज़मूदा - पु०** പരിചയമുള്ള ; തഴക്കമുള്ള ; അനുഭവസ്ഥനായ.

**कार-आमद - वि०** ഉപയോഗപ്പെടുന്ന ; ഉപയോഗമുള്ള ; ഫലപ്രദമായ.

**कारकरदा - वि०** [illegible] അനുഭവം സിദ്ധിച്ച ; തഴക്കവും പഴക്കവുമുള്ള.

**कार-कुन - पु०** മാനേജർ ; ഏജൻറ് ; ഡയറക്ടർ ; റിക്കാർട്ടുകൾ [illegible] ഉദ്യോഗസ്ഥൻ ; ജോലികൾ നടത്തുന്നതിനുള്ള വ്യവസ്ഥകൾ ചെയ്യുന്നവൻ ; കാര്യസ്ഥൻ.

**कारख़ाना - पु०** വ്യവസായശാല ; നിർമ്മാണശാല ; തൊഴിൽശാല (factory) ; **कारख़ानेदार -** വ്യവസായി ; നിർമ്മാതാവ് (manufacturer).

**कारगर - वि०** കൃത്യനിർവ്വഹണം [illegible] ; പ്രഭാവജനകമായ ; ഫലവത്തായ ; സ്വകർത്തവ്യത്തെ ശരിയായി നിർവ്വഹിക്കുന്ന.

**कारगुज़ार - वि०** അവനവൻെറ പ്രവൃത്തി നന്നായി ചെയ്യുന്ന ; ആത്മാർത്ഥമായി പ്രവൃത്തിയ്ക്കുന്ന.

**कारगुज़ारी - स्त्री०** കർത്തവ്യപാലനം ; കാര്യകുശലത.

**कारचोब - पु०** വസ്ത്രങ്ങളിൽ വിചിത്രപ്പണികൾ ചെയ്യുന്നതിനുള്ള ചട്ടക്കൂട് (frame) ; വസ്ത്രങ്ങളിൽ വിചിത്രവേലകൾ ചെയ്യുന്നവൻ (embroiderer) ; വിചിത്രവേല (embroidery).

**कारचोबी - स्त्री०** വസ്ത്രങ്ങളിലെ വിചിത്രവേല ; **वि०** വിചിത്രപ്പണികൾ ചെയ്തിട്ടുള്ള.

**कारज - पु०** കാര്യം.

**कारतूस - पु०** തോക്കിൻെറ തിര ; വെടിയുണ്ട (a cartridge).

**कारदाँ - वि०** മിടുക്കനായ.

**कारनामा - पु०** ചെയ്ത പ്രവൃത്തികളുടെ വിശേഷിച്ച് യുദ്ധത്തെപ്പററിയുള്ള വിവരണം.

**कारपरदाज़ - पु०** പ്രവൃത്തി ചെയ്യിയ്ക്കുന്നവൻ ; കാര്യസ്ഥൻ ; ഏജൻറ് ; മാനേജർ.

**कारबार - पु०** വ്യാപാരം ; തൊഴിൽ ; വ്യവസായം.

**कारबारी - वि०** വ്യാപാരിയായ ; വ്യവസായിയായ ; കാര്യതല്പരതയുള്ള ; **पु०** കാര്യസ്ഥൻ ; വ്യവസായി ; വ്യാപാരി.

**कारवाँ** - **पुं॰** **काफ़िला** യാത്രക്കാരുടെ സംഘം,

**काररवाई** - **स्त्री॰** കാര്യപരിപാടി; കാര്യക്രമം; നടപടി; ഏജൻസി (agency).

**कारसाज़** - **वि॰** തകരാറായ കാര്യത്തെ ശരിയായി നിയന്ത്രിക്കുന്ന.

**कारसाज़ी** / **कारस्तानी** / **कारिस्तानी** - **स्त्री॰** കാര്യകുശലത; കപടതന്ത്രം; ഗൂഢതന്ത്രം.

**कारा** - **स्त्री॰** തടവു്; ബന്ധനം; വേദന; ക്ലേശം; ദൂതി; **वि॰** കറുത്ത.

**कारागार** / **कारागृह** - **पुं॰** കാരാഗൃഹം; ജയിൽ; തടവു്.

**कारावास** - **पुं॰** ജയിൽവാസം.

**कारिंदा** - **पुं॰** ഗുമസ്തൻ; കാര്യസ്ഥൻ; ഏജൻറു്; മാനേജർ.

**कारिख** - **स्त्री॰** പുകക്കരി; കറുപ്പു്; കണ്ണെഴുതുന്ന മഷി; മഷി; കളങ്കം.

**कारी** - **वि॰** ചെയ്യുന്ന; മമ്മഭേദകമായ; **पुं॰** ഉണ്ടാക്കുന്നവൻ; **स्त्री॰** ചെയ്യൽ; (ഈ ശബ്ദം സമസ്തപദങ്ങളിൽ മാത്രമേയുള്ളൂ. **जैसे न्यायकारी**).

**कारीगर** - **पुं॰** ശില്പി; നല്ല വസ്തുക്കളെ നിമ്മിയ്ക്കുന്നവൻ; **वि॰** സാമത്ഥ്യമുള്ള; കലാമൂല്യമുള്ള.

**कारीगरी** - **स्त्री॰** നിമ്മാണകൌശലം; ശില്പവേല.

**कारु** - **पुं॰** ശില്പി.

**क़ारूरा** - **पुं॰** മൂത്രം; പരിശോധിയ്ക്കാനായി മൂത്രം എടുത്തു വെയ്ക്കുന്ന കുപ്പി.

**कारोबार** - **पुं॰** **दे॰** **कारबार**

**कार्पण्य** - **पुं॰** പിശുക്കു്; ലുബ്ധു്.

**कार्य** - **पुं॰** ജോലി; വ്യാപാരം; വ്യവസായം; തൊഴിൽ; ഫലം; പ്രയോജനം; **—च्युत** - വേലയിൽനിന്നും നീക്കം ചെയ്ത; **—में लीन** - പ്രവൃത്തി തല്പരനായ.

**कार्यकर्ता** - **पुं॰** ജോലി ചെയ്യുന്നവൻ; ഉദ്യോഗസ്ഥൻ; പ്രവത്തകൻ.

**कार्यक्रम** - **पुं॰** കാര്യപരിപാടി.

**कार्यपरायण** - **वि॰** കാര്യനിരതനായ.

**कार्यालय** - **पुं॰** ആപ്പീസ്

**कार्रवाई** - **स्त्री॰** **दे॰** **कार-रवाई**

**काल** - **पुं॰** സമയം; കാലം; ക്ഷാമകാലം; **वि॰** കറുത്ത; **क्रि॰** നാളെ; ഇന്നലെ.

**क़ाल** - **पुं॰** പറച്ചിൽ; വീമ്പു്; **—मक़ाल** - വീമ്പു് പറച്ചിൽ; പറഞ്ഞതു തന്നെ വീണ്ടും വീണ്ടും പറയൽ; വീരവാദം പറയൽ.

**कालकूट - पुं०** കാളകൂടവിഷം.

**कालकोठरी - स्त्री०** ജയിൽ ; ഇരുട്ടുമുറി ; കല്ലറ.

**कालचक्र - पुं०** കാലചക്രം.

**कालबूत - पुं०** ഷൂസ് ഉണ്ടാക്കാനുള്ള അച്ച് ; കയറു പിരിയ്ക്കുന്നതിനുള്ള ഒരു ഉപകരണം.

**कालयापन - पुं०** കാലം കഴിയ്ക്കൽ.

**काला - वि०** കറുത്ത ; **(अपना) मुँह काला करना** - ദുഷ്പ്രവൃത്തി ചെയ്യുക ; വ്യഭിചരിയ്ക്കുക ; **—अक्षर भैंस बराबर - (मुहा०)** മൂഢൻ ; വിഡ്ഢി ; **काले कोसों - (मुहा०)** വളരെ ദൂരം.

**काला-कलूटा - वि०** കരിക്കട്ട പോലെ കറുത്ത (മനുഷ്യൻ).

**कालाचोर - पुं०** മഹാകള്ളൻ ; ദുഷ്ടൻ ; നീചൻ.

**कालातीत - वि०** കാലത്തിന്നപ്പുറത്തുള്ള ; സമയം കഴിഞ്ഞ.

**काला नमक - पुं०** വിളയുപ്പ്.

**कालानाग - पुं०** കൃഷ്ണസർപ്പം.

**काला पानी - स्त्री०** നാടുകടത്തൽ ; മദ്യം.

**कालिंदी - स्त्री०** യമുനാനദി.

**कालि - क्रि०** നാളെ ; ഇന്നലെ.

**कालिख - स्त्री०** കളങ്കം ; പുകക്കരി ; മഷി ; **मुँह में कालिख लगना** - കളങ്കപ്പെടുക ; ദുഷ്പേരുണ്ടാകുക.

**कालिब - पुं०** ദേഹം ; തൊപ്പിയുണ്ടാക്കുവാനുള്ള അച്ച്.

**कालिमा - स्त्री०** കറുപ്പ്.

**काली ज़बान - वि०** അശുഭമായി പറഞ്ഞതു ഫലിയ്ക്കുന്ന (കരിനാക്കുള്ള).

**कालीन - वि०** കാലത്തെ സംബന്ധിച്ച.

**क़ालीन - पुं०** പരവതാനി ; വിരിപ്പ് (carpet).

**काली मिर्च - स्त्री०** കുരുമുളക്.

**काल्पनिक - वि०** **मनगढंत** കല്പിതമായ.

**काल्ह / काल्हि - क्रि०** നാളെ ; ഇന്നലെ.

**कावर - पुं०** ഒരുതരം അസ്ത്രം ; ചെറുകുന്തം.

**काश - पुं०** പുൽപ്പായുണ്ടാക്കുന്ന പുല്ല് ; ചുമ ; **अव्य०** അങ്ങിനെ ആയിരുന്നുവെങ്കിൽ ; ഈശ്വര കാരുണ്യമുണ്ടായിരുന്നുവെങ്കിൽ.

**काशाना - पुं०** കുടിൽ ; ഗൃഹം. (വിനയസൂചകം).

**काशीफल - पुं०** കുമ്പളങ്ങ.

**काश्त - स्त्री०** കൃഷി ; കൃഷി നടപ്പവകാശം ; പാട്ടാവകാശം.

**काश्तकार - पुं०** കൃഷിക്കാരൻ ; പാട്ടക്കാരൻ ; കുടിയാനവൻ.

**काश्तकारी - स्त्री०** കൃഷകവൃത്തി ; കൃഷിപ്രവൃത്തി.

**काश्मीरा - पुं॰** ഒരുതരം രോമം കൊണ്ടുള്ള തടിച്ച തുണി.

**काषाय - वि॰** കാവിനിറമുള്ള.

**काष्ठ - पुं॰** മരക്കഷണം ; വിറക്°.

**काष्ठा - स्त्री॰** സീമ ; അവധി ; അതിര്°.

**कास - पुं॰** കര (ചുമ) ; പുൽപ്പായുണ്ടാക്കുന്ന ഒരുതരം പുല്ല്°.

**कासा - पुं॰** കപ്പ്°.

**कासार - पुं॰** ചെറിയകുളം ; ഒരു വൃത്തം.

**क़ासिद - पुं॰** സന്ദേശവാഹകൻ ; ദൂതൻ.

**क़ासिम - पुं॰** വിഭാജകൻ ; **वि॰** വിഭാഗം ചെയ്യുന്ന.

**कासिर - वि॰** ന്യൂനതയുള്ള ; അസമർത്ഥമായ.

**काहिल - वि॰** മടിയുള്ള.

**काहिली - स्त्री॰** മടി ; ആലസ്യം.

**काही - वि॰** പുല്ലിൻെറ നിറമുള്ള ; [illegible].

**काहे - क्रि॰** എന്തിന്നു ; **—को -** എന്തുകൊണ്ട്° ; എന്തിന്°.

**किंकर - पुं॰** ഭൃത്യൻ,

**किंकर्तव्य-विमूढ़ - वि॰** എന്തു് ചെയ്യണമെന്നറിയാത്ത.

**किंकिणी - स्त्री॰ करधनी** അരഞ്ഞാണം.

**किंगरी** } **स्त्री॰** ഒരുതരം ചെറിയ
**किंगिरी** } തംബുരു.

**किंचन - पुं॰** അല്പം ; സ്വല്പം ; **क्रि॰** കുറച്ച്°.

**किंचित् - वि॰** കുറച്ച്° ; **—मात्र -** അല്പമെങ്കിലും.

**किंजल्क - पुं॰** പരാഗം ; താമര ; **वि॰** [illegible].

**किंतु - अव्य॰** എന്നാൽ ; എങ്കിൽ.

**किंवदंती - स्त्री॰ अफ़वाह** ജനശ്രുതി ; കിംവദന്തി.

**किंवा - अव्य॰** അല്ലെങ്കിൽ ; അഥവാ.

**किंशुक - पुं॰** [illegible] പൂവുണ്ടാകുന്ന ഒരു വൃക്ഷം ; പ്ലാശ്° ; പലാശം.

**कि - अव्य॰** ഒരു സംയോജക ശബ്ദം ; എന്ന്° ; സന്ദേഹ സൂചകമായ ശബ്ദം.

**किकियाना - अ॰** വെറുതെ കരയുക.

**किचकिच** } **स्त्री॰** വഴക്ക്° ; വ്യർത്ഥ
**किटकिट** } മായ വാദവിവാദം.

**किचकिचाना** } **अ॰** കോപം കൊണ്ടു
**किटकिटाना** } പല്ലു കടിക്കുക ; പല്ലിറുമ്മുക.

**कितना - वि॰** എത്ര ; വളരെ ; **क्रि॰** എത്രത്തോളം.

**क़िता - पुं॰** കഷണം; തുണ്ടം തുണ്ടമായി വെട്ടിയ തുണിത്തുണ്ടുകൾ ; വിഭാഗം ; വിഭജനം.

**किताब - स्त्री॰** പുസ്തകം ; കണക്കു പുസ്തകം.

**किताबत - स्त्री॰** എഴുതൽ ; **खत-किताबत** - എഴുത്തുകുത്ത്.

**किताबी - वि॰** പുസ്തകത്തിന്റെ ആകൃതിയുള്ള ; പുസ്തകസംബന്ധമായ; **किताबी कीड़ा - पु॰** എപ്പോഴും വായിച്ചുകൊണ്ടിരിക്കുന്നവൻ ; പുസ്തകപ്പുഴു.

**किधर - क्रि॰** എവിടെ ; ഏതോട്ട്.

**किनका - पु॰** പൊടിയരി ; നുറുങ്ങിയ ധാന്യം.

**किनार - पु॰ दे॰ किनारा**

**किनारदार - वि॰** കരയുള്ള (വസ്ത്രം) ; മാർജിനുള്ള (with border).

**किनारा - पु॰** കര ; തീരം ; വക്ക് ; **—खींचना** - മാറിനില്ക്കുക ; ഒഴിഞ്ഞു മാറുക ; പിൻവലിയ്ക്കുക.

**किनाराकश - वि॰** വിട്ടുമാറിയിരിക്കുന്ന ; സംബന്ധമില്ലാത്ത.

**किनारी - स्त्री॰** മുണ്ടിന്റെ വക്കത്തുള്ള കര.

**किनारे - क्रि॰** തീരത്തിൽ ; **—लगना** - കരയ്ക്കെത്തുക ; സമീപിയ്ക്കുക.

**किफ़ायत - स्त्री॰** മിതവ്യയം ; മതിയാകൽ ; ശേഷിപ്പ് ; (economy) ; **—करना** - വേണ്ടതിനുമാത്രം ചിലവു ചെയ്തു മിച്ചപ്പെടുത്തുക.

**किफ़ायती - वि॰** ചിലവു കുറഞ്ഞ; ആദായകരമായ ; മിതവ്യയിയായ (economical).

**क़िबला - पु॰** മക്കയിലെ പള്ളി ; വന്ദ്യപുരുഷൻ ; അച്ഛൻ ; പടിഞ്ഞാറുഭാഗം ;**—आलम - पु॰** ധ്രുവനക്ഷത്രം ; മുഹമ്മദീയ രാജാക്കന്മാരെ സംബോധന ചെയ്യാനുള്ള ശബ്ദം; മഹാന്മാരെ സംബോധന ചെയ്യുന്ന ശബ്ദം ; **—गाह - पु॰** മഹാന്മാരെ വിശേഷിച്ച് കാരണവന്മാരേയോ അച്ഛനേയോ സംബോധന ചെയ്യാനുള്ള ശബ്ദം ; **—नुमा - पु॰** ദിശാജ്ഞാപക യന്ത്രം; നാവികന്മാരുടെ വടക്കുനോക്കിയന്ത്രം ; കപ്പലുകളിൽ പോകുമ്പോൾ ദിക്കറിയാൻ വേണ്ടി ഉപയോഗിയ്ക്കുന്ന ഒരുതരം ദിഗ്ദർശിനി യന്ത്രം. അറബികളാണ് ഇതു് ഉപയോഗിയ്ക്കാറുള്ളതു്. ഇതു് പടിഞ്ഞാറേദിക്കിനേയാണ് സൂചിപ്പിയ്ക്കുന്നതു്.

**किब्र - पु॰**
**किब्रिया - स्त्री॰** } മാഹാത്മ്യം ; വൃദ്ധാവസ്ഥ ; വലിപ്പം.

**किमाम - पु॰** തേൻപോലെ കൊഴുപ്പിച്ച സർവ്വത്ത് ; ഒരുതരം പാനീയം.

**क़िमार - पु॰** ചൂതുകളി; പണം വെച്ചുകളി.

**क़िमारबाज़ - पु॰** ചൂതുകളിയ്ക്കുന്നവൻ.

**क़िमाश - पु॰** മാതിരി; മട്ട്; വിധം.

**कियत - वि॰** എത്ര.

**कियारी - स्त्री॰** കണ്ടം; തടം; തേവി നനയ്ക്കാനുള്ള തടം; ഉപ്പളം (സമുദ്രജലം കെട്ടിനിറുത്തി ഉപ്പെടുക്കുന്ന സ്ഥലം); തോട്ടം.

**किरका - पु॰** ചരൽക്കല്ല്.

**किरकिरा - पु॰** a ratchet; **वि॰** ചരൽക്കല്ലുള്ള; **—हो जाना -** (ആനന്ദത്തിന്) ഭംഗം നേരിടുക.

**किरकिराना - अ॰** കണ്ണിൽ കരടുള്ള മാതിരി തോന്നുക; കലിയ്ക്കുക.

**किरकिरी - स्त्री॰** കരട്; ഒരു കണ്ണുരോഗം; കലിപ്പ്; അപമാനം.

**किरच - स्त्री॰** കട്ടാരം; ചെറുതും ... മുനയുള്ളതുമായ കഷണം; (കുപ്പിച്ചില്ല് ആദി).

**किरन - स्त्री॰ किरण** രശ്മി; കിരണം; **—फूटना -** സൂര്യനുദിയ്ക്കുക.

**किरपान - पु॰ कृपाण** വാൾ.

**किरमिच - पु॰** ഒരുതരം തടിച്ചതുണി (canvass).

**किरराना - अ॰** കോപത്താൽ പല്ലിറുമ്മുക.

**क़िरात - स्त्री॰** പഠനം; അദ്ധ്യയനം; ഒരു പരിമാണം; സ്വർണ്ണത്തിൻെറ മാത്രയെക്കുറിയ്ക്കുന്ന മാററ് (carat).

**किराना - पु॰ दे॰ केराना**

**किरानी - पु॰** ആംഗ്ലോ ഇൻഡ്യൻ; ... (ക്ലാർക്ക്).

**किराया - पु॰** വാടക; കൂലി.

**किरायेदार - पु॰** വാടകയ്ക്കു വാങ്ങിയവൻ; വാടക കൊടുക്കുന്നവൻ.

**किरासन - पु॰** മണ്ണെണ്ണ.

**किरिच - पु॰** ബയനററ്; ചെറുതും ...മായ കഷണങ്ങൾ (കുപ്പിച്ചില്ല് മുതലായവ).

**किरिया - स्त्री॰** ശപഥം; ആണ; കർത്തവ്യം; മരിച്ച ആൾക്കു വേണ്ടി ചെയ്യുന്ന കർമ്മം (ശ്രാദ്ധാദികൾ).

**किर्च - पु॰ दे॰ किरच**

**किलक - स्त्री॰** ഹർഷധ്വനി; സന്തോഷസൂചകശബ്ദം; ഹർഷാരവം മുഴക്കൽ; മുളവർഗ്ഗത്തിൽപ്പെട്ട ഒരു ചെടി (ഇതിൻെറ കമ്പ് പേന ഉണ്ടാക്കാൻ ഉപയോഗിയ്ക്കുന്നു).

**किलकना** - **अ०** ഹർഷധ്വനിയുണ്ടാക്കുക.

**किलकार** } **स्त्री० दे० किलक**
**किलकारी** }

**किलकिल** - **स्त्री०** വഴക്ക്; വാദവിവാദം.

**किलक्किला** - **स्त्री०** ഹർഷാരവം; പൊന്മാൻ.

**किलकिलाना** - **अ० दे० किलकना**

**किलना** - **अ०** തറയുക; തടസ്സം ഉണ്ടാകുക; അധീനത്തിലാകുക.

**किलबिलाना** - **अ० दे० कुलबुलाना**

**क़िला** - **पु०** കോട്ട; കിടങ്ങ്.

**क़िलाबंदी** - **स्त्री०** ദുർഗ്ഗനിർമ്മാണം; വ്യൂഹരചന.

**क़िलेदार** - **पु०** കോട്ടയുടെ രക്ഷകൻ.

**किलोल** - **पु० दे० कलोल**

**किल्लत** - **स्त्री०** ന്യൂനത; കുറവ്; സങ്കോചം; വൈഷമ്യം.

**किल्ला** - **पु०** വലിയ ആണി; കുററി.

**किल्ली** - **स्त्री०** ആണി.

**किवाड़** } **पु०** കതക്; വാതിൽ.
**किवार** }

**किशमिश** - **पु०** ഉണക്കിയ കുരുവില്ലാത്ത മുന്തിരിങ്ങ.

**किशलय** - **पु०** തളിര്.

**किशोर** - **पु०** ബാലകൻ; പുത്രൻ.

**किश्त** - **स्त्री०** ചതുരംഗക്കളിയിൽ രാജാവ് (ദേവൻ) ബന്ധിയ്ക്കപ്പെടുന്ന നില; അടിയറവ്.

**किश्तवार** - **पु०** തണ്ടപ്പേര്; പാട്ടത്തിൻേറയും നിലത്തിൻേറയും വിവരങ്ങൾ എഴുതിയിട്ടുള്ള പുസ്തകം; പട്ടയം.

**किश्ती** - **स्त्री०** തോണി; വള്ളം; താലം; തളിക; ചതുരംഗത്തിലെ ആന; **—नुमा** - **वि०** തോണിയുടെ ആകൃതിയുള്ള.

**क़िसबत** - **स्त्री० क़िस्बत** ക്ഷുരകൻ ക്ഷൗരക്കത്തിയും മററും വെയ്ക്കുന്ന സഞ്ചി.

**क़िसमत** - **स्त्री० दे० क़िस्मत**

**किसमिस** - **पु० दे० किशमिश**

**किसमी** - **पु०** കൂലിവേലക്കാരൻ; തൊഴിലാളി.

**किसलय** - **पु० दे० किशलय**

**किसान** - **पु०** കൃഷിക്കാരൻ.

**किसानी** - **स्त्री०** കർഷകവൃത്തി; **वि०** കൃഷി സംബന്ധമായ.

**क़िस्त** - **स्त्री०** തവണക്രമത്തിൽ അടയ്ക്കുന്ന പണത്തിൻേറ അംശം; തവണപ്രകാരം അടയ്ക്കൽ; (instalment) തവണ; ഊഴം.

**क़िस्तबंदी** - **स्त्री०** തവണയായി പണമടയ്ക്കുന്ന സമ്പ്രദായം.

**क़िस्तवार** - **क्रि०** തവണക്രമത്തിൽ.

**क़िस्म - पुं०** മാതിരി; തരം; രീതി.

**क़िस्मत - स्त्री०** ഭാഗ്യം; വിധി; സംസ്ഥാനം; **—का फेर** - വിധിവൈപരീത്യം; **—का लिखा** - തലവിധി; **—का हेठा** - ഭാഗ്യം കെട്ട; **—आज़माना** - ഭാഗ്യം പരീക്ഷിയ്ക്കുക; **—खुलना** - നല്ല കാലം വരുക; **—चमकना** - ഭാഗ്യം തെളിയുക; **—फूटना** - ഉള്ള ഭാഗ്യം തെളിയാതിരിയ്ക്കുക; **—पर रोना** - ഭാഗ്യദോഷത്തിന് ദുഃഖിയ്ക്കുക.

**क़िस्मतवर, क़िस्मतवाला - वि०** ഭാഗ്യവാനായ.

**क़िस्सा - पुं०** കഥ; ചെറുകഥ; **—कहानी** - കെട്ടുകഥ; **क़िस्सा कोताह या मुख़्तसर (मुहा०)** - ചുരുക്കമെന്തെന്നു വെച്ചാൽ.

**कीक - पुं०** നിലവിളി; കോലാഹലം; മുറവിളി.

**कीकना - अ०** 'കീകീ' എന്നു നിലവിളിയ്ക്കുക; മുറവിളി കൂട്ടുക.

**कीकर - पुं०** ഒരു മുള്ളുള്ള മരം; (mangrove).

**कीकरी - स्त्री०** ഞെറിഞ്ഞു തുന്നൽ.

**कीच, कीचड़ - पुं०** ചളി.

**कीट, कीड़ा - पुं०** പുഴ; ക്രിമി; ഇഴജന്തു.

**कीड़ी - स्त्री०** എറുമ്പ്; പുഴ.

**कीनख़ाब - पुं० दे० कमख़ाब**

**कीनना - स०** വിലയ്ക്കു വാങ്ങുക.

**कीना - पुं०** ദ്വേഷം; വിരോധം.

**कीनिया - पुं०** കാപട്യമുള്ളവൻ; വിരോധി.

**कीप - स्त्री० कीफ़** നാളം; ദ്രവപദാർത്ഥങ്ങളെ വായവട്ടമില്ലാത്ത പാത്രത്തിന് ഒഴിക്കുമ്പോൾ താഴെ വീഴാതെയിരിയ്ക്കുവാൻ ഉപയോഗിയ്ക്കുന്ന നാളം (കുനിൽ).

**क़ीमत - स्त्री०** വില; **—लगाना** - വില പറയുക.

**क़ीमती - वि०** വിലയേറിയ; വില പിടിച്ച.

**क़ीमा - पुं०** ചെറിയ ചെറിയ കഷണമായി നുറുക്കിയ മാംസം.

**कीमिया - स्त्री०** രസായനക്രിയ; രസായനം (alchemy).

**कीमियागर - पुं०** രസായനമുണ്ടാക്കുന്നവൻ (alchemist).

**कीर - पुं०** തത്ത; ശുകം; വ്യാധൻ.

**कीर्त्तनियाँ - पुं०** കീർത്തനം ചെയ്യുന്നവൻ; ഹരികഥ പറയുന്നവൻ.

**कील - स्त्री०** ആണി; മൂക്കുത്തി.

**कील - पुं०** വചനം ; വാൽ ;
**—व काल - स्त्री०** സംഭാഷണം ; വാദവിവാദം (debating).

**कीलक - पुं०** ആണി ; കററി.

**कीलन - पुं०** തടവു് ; തടസ്സം.

**कीलना - स०** ആണിതറയ്ക്കുക ; പാമ്പിനെ വശത്താക്കുക ; കീഴടക്കുക.

**कीला - पुं०** വലിയ ആണി ; തിരികല്ലിൻെറ നടുക്കുള്ള ആണി.

**कीली - स्त्री०** അച്ചുതണ്ടു് ; കററി.

**कीश - पुं०** കരങ്ങു് ; പക്ഷി ; സൂര്യൻ.

**कीस - पुं०** ഗർഭപാത്രം.

**कीसा - पुं०** കീശ ; സഞ്ചി.

**कुँअर - पुं०** കുമാരൻ ; അവിവാഹിതൻ ; മകൻ ; രാജകുമാരൻ.

**कुँआ / कुँआँ** } **पुं०** കിണർ.

**कुँआरा - वि०** കുമാരനായ ; അവിവാഹിതനായ.

**कुँइयाँ - स्त्री०** ചെറിയ കിണർ.

**कुँई - स्त्री० कुमुदिनी** ആമ്പൽ പൊയ്ക.

**कुंकुम - पुं०** കുങ്കുമം.

**कुंचन - पुं०** ചുരുളൽ ; ചുരുങ്ങൽ.

**कुंचित - वि०** ചുരുണ്ട ; ചുരുങ്ങിയ ; വളഞ്ഞ.

**कुँची - स्त्री०** താക്കോൽ.

**कुंज - पुं०** ലതാഗൃഹം ; വള്ളിക്കുടിൽ ; കഴുക്കോൽ ; വക്കു് ; അററം ; മൂല.

**कुंजड़ा - पुं०** പച്ചക്കറി വില്ക്കുന്ന ഒരു ജാതി.

**कुंजर - पुं०** ആന ; **वि०** (സമാസത്തിൽ) ശ്രേഷ്ഠനായ ; **(उदा० पुरुषकुंजर, कपिकुंजर).**

**कुंजविहारी - पुं०** ശ്രീകൃഷ്ണൻ.

**कुंजा - पुं०** മണ്ണുകൊണ്ടുള്ള ചെറിയ കലം ; മൺകോപ്പ.

**कुंजी - स्त्री०** താക്കോൽ ; കണക്കിൻെറയും മററും ഉത്തരം ; വ്യാഖ്യാനം ; ടീക.

**कुंठ / कुंठित** } **वि०** [illegible] ; തീക്ഷ്ണമല്ലാത്ത ; വിഡ്ഢിയായ ; നിരുപയോഗമായ.

**कुंड - पुं०** മൺഭരണി ; ഹോമകുണ്ഡം ; കുഴി ; ചെറിയ കുളം ; ഭർത്താവു് ജീവിച്ചിരിയ്ക്കെ ജാരനുണ്ടായ കുട്ടി.

**कुंडल - पुं०** തോട ; കമ്മൽ ; കുണ്ഡലം.

**कुंडलिनी - स्त्री०** ഒരു നാഡി ; ജിലേബി (നെയ്യിലുണ്ടാക്കുന്ന ഒരു മധുര പലഹാരം).

**कुंडली - स्त्री०** ജന്മസമയത്തുള്ള നക്ഷത്രങ്ങളുടെ സ്ഥിതിയെ കാണിയ്ക്കുന്ന രാശി ചക്രം ;

ജിലേബി ; पुം പാമ്പ്° ; മയിൽ ; വരുണൻ ; വിഷ്ണു ; वि० കുണ്ഡലധാരിയായ ; जन्मकुंडली - ജാതകം.

**कुंडा** - पुം സാക്ഷ ; തഴുത്° ; ഓടാമ്പില ; വലിയ മൺപാത്രം.

**कुंडी** - സാക്ഷ ; ഓടാമ്പില ; ഡവറ ; കലം ; ചങ്ങലക്കണ്ണി.

**कुंत** - पुം കുന്തം ; പേൻ ; ക്രൂരത.

**कुंतल** - पुം തലമുടി.

**कुंद** - पुം മുല്ല ; वि० മന്ദനായ ; മണ്ടനായ.

**कुंदज़ेहन** - वि० മന്ദബുദ്ധിയായ.

**कुंदन** - पुം തങ്കം ; മുത്തുകൾ കോർക്കുന്ന തങ്കക്കമ്പി.

**कुंदरू** - पुം കോവയ്ക്ക.

**कुंदा** - पुം മുട്ടി ; പിടി ; തോക്കിന്റെ പിടി ; കൊട്ടി; ചിറക്°.

**कुंदी** - स्त्री० ഉണി, കടലാസ്സ്° മുതലായവ തല്ലി മിനുസ്സമാക്കൽ ; ഇസ്തിരിയിടൽ.

**कुँदेरना** - स० ചുരണ്ടുക.

**कुंभ** - पुം മൺകുടം ; ആനയുടെ മസ്തകത്തിലെ മുഴ ; കുംഭരാശി.

**कुंभक** - पुം പ്രാണായാമത്തിലെ ഒരു ക്രിയ.

**कुंभकार** - पुം കുശവൻ ; കോഴി.

**कुंभी** - पुം ആന ; മുതല ; വിഷജന്തു ; स्त्री० ചെറിയ കുടം.

**कुंभीर** - पुം മുതല.

**कुँवर** - पुം കുമാരൻ ; പുത്രൻ ; രാജകുമാരൻ.

**कुँवरि**, **कुवरी** - स्त्री० കുമാരി ; പുത്രി ; രാജകുമാരി.

**कुँवाँ** - पुം दे० कुआँ

**कुँवारा** - वि० കുമാരനായ ; അവിവാഹിതനായ.

**कु** - स्त्री० ഭൂമി.

**कुआँ** - पुം കിണർ ; —**खोदना** - നിത്യവൃത്തിയ്ക്കു വേണ്ടി പ്രയത്നിയ്ക്കുക ; അന്യനെ നശിപ്പിയ്ക്കുവാനോ കഷ്ടപ്പെടുത്തുവാനോ ശ്രമിയ്ക്കുക ; **कुएँ में गिरना** - ദുഃഖത്തിൽപ്പെടുക.

**कुआर** - पुം കുമാരൻ; ഹിന്ദുസ്ഥാനിയിലെ ഏഴാമത്തെ മാസം (ആശ്വിനമാസം).

**कुआरा** - वि० दे० कुँवारा

**कुइयाँ**, **कुईं** - स्त्री० ചെറിയ കിണർ.

**कुकटी** - स्त्री० ചുവന്ന പരുത്തിച്ചെടി.

**कुकड़ना** - अ० ചുരുളുക ; സങ്കുചിതമായിത്തീരുക.

**कुकड़ी** - स्त्री० നൂററ ഉടനെ എടുത്ത നൂലുണ്ട.

**कुकर्म** - पुം ദുഷ്പ്രവൃത്തി.

**कुकर्मी** - पुം ദുഷ്പ്രവൃത്തി ചെയ്യുന്നവൻ ; वि० പാപിയായ.

**कुकुर - पुं०** നായ്; ഒരു പാമ്പിന്റെ പേർ.

**कुकुरखाँसी - स्त्री०** ഒരുതരം കര (ചുമ); കഫം ഇല്ലാതെ ഇട ച്ച്യായി ചുമയ്ക്കൽ (വരട്ടു ചുമ).

**कुकुरदंत - पुं०** [illegible]; മുട മ്പല്ല്.

**कुकुरमुत्ता - पुं०** കൂൺ; കുമിഴ്.

**कुक्कुट - पुं०** കോഴി.

**कुक्कुर - पुं०** നായ്.

**कुक्षि - स्त्री० कुक्ष** വയറ്; ഗർഭാശയം; ഗുഹ.

**कुखेत - पुं०** ചീത്തസ്ഥലം.

**कुघात - पुं०** ചീത്ത സമയം; ചതി; കപടം; ഉന്നം പിഴയ്ക്കൽ.

**कुच - पुं०** മുല; **वि०** സങ്കുചിതമായ; പിശുക്കുള്ള.

**कुचना - अ०** ചുരുങ്ങുക.

**कुचक्र - पुं० षडयंत्र** മററുള്ളവരെ ചതിയ്ക്കാനുള്ള ഗോപ്യമായ പ്രയത്നം; ഗൂഢാലോചന.

**कुचक्री - पुं०** രഹസ്യമായി മററുള്ളവക്കു ഹാനി വരുത്തുവാൻ പ്രയത്നിയ്ക്കുന്നവൻ.

**कुचलना - स०** ചവിട്ടിത്തേയ്ക്കുക; കശക്കുക.

**कुचला - पुं०** കാഞ്ഞിരം; കാഞ്ഞിരക്കായ് (aconite).

**कुचाल - स्त्री०** ദുന്നടപടി; ദുഷ്ടത; തെമ്മാടിത്തം.

**कुचालिया** } **पुं०** ദുന്നടപടിക്കാരൻ; ദുഷ്ടൻ; തെമ്മാടി.
**कुचाली** }

**कुचाह - स्त्री०** [illegible].

**कुचेल - पुं०** മലിനവസ്ത്രം.

**कुचेल** } **वि०** മുഷിഞ്ഞ തുണി ഉടുത്ത; അഴുക്കുള്ള.
**कुचैला** }

**कुचेष्टा - स्त्री०** ചീത്തപ്രവൃത്തി.

**कुछ - वि०** അല്പം; കുറച്ച്; **—न कुछ** - അല്പമെങ്കിലും; എന്തെങ്കിലും; **—का कुछ** - ഒന്നിനൊന്നു വിരുദ്ധമായ.

**कुजंत्र - पुं०** ഒടി; മന്ത്രവാദം; ആഭിചാരപ്രവൃത്തി.

**कुजा - स्त्री०** സീത; **क्रि०** എവിടെ; എവിടത്തിൽ.

**कुजाति - स्त्री०** നീചജാതി; **पुं०** നീചൻ; ജാതിഭ്രഷ്ടൻ.

**कुजोग - पुं०** ചീത്ത അവസരം; ചീത്തക്കൂട്ടുകെട്ട്; ദുഷ്കാലം.

**कुजोगी - वि०** അസംയമിയായ.

**कुट - पुं०** കോട്ട; വീട്; കുടം.

**कुटका - पुं०** ചെറുകഷണം.

**कुटनपन** } **पुं०** അവിടവിടെ പറഞ്ഞുനടക്കുന്ന സ്വഭാവം; ഏഷണികൂട്ടൽ; ദൂതിയുടെ പ്രവൃത്തി.
**कुटनपेशा** }

**कुटना - अ०** ഇടിയുക; പൊടിയുക; **पुं०** വേശ്യയെ ഏർപ്പാടു ചെയ്യുന്നവൻ; ദല്ലാളി; ഏഷണിക്കാരൻ.

**कुटनी - स्त्री०** വേശ്യയെ ഏർപ്പാടു ചെയ്യുന്നവൾ ; ദൂതി ; ഏഷണിക്കാരി ; വ്യഭിചാരിണി.

**कुटवाना - स०** ഇടിപ്പിക്കുക ; കുത്തിക്കുക (ധാന്യാദികൾ).

**कुटाई - स्त्री०** ഇടിക്കൽ ; ഇടിക്കുന്നതിനുള്ളകൂലി ; (നെല്ലു മുതലായവയുടെ) കുത്തുകൂലി.

**कुटिया - स्त्री०** കുടിൽ.

**कुटिल - वि०** കുടിലമായ ; വളഞ്ഞ ; വഞ്ചനയുള്ള.

**कुटी - स्त्री०**
**कुटीर - पु०** } കുടി ; കുടിൽ.

**कुटेक - स्त्री०** അനുചിതമായ ശാഠ്യം ; ദുശ്ശാഠ്യം.

**कुटेव - स्त्री०** ദുഃസ്വഭാവം ; ദുരഭിമാനം.

**कुट्टनी - स्त्री० दे० कुटनी**

**कुट्टा - पु०** ചിറകു മുറിഞ്ഞ മാടപ്രാവു്.

**कुट्टी - स्त्री०** നുറുക്കിയ വയ്ക്കോൽ മുതലായ തീററ സാധനം ; ചിറകു മുറിക്കപ്പെട്ട പ്രാവു് ; (paper pulp) (കടലാസുണ്ടാക്കുവാനുള്ള) കുഴമ്പു്.

**कुठला - पु०** ധാന്യങ്ങൾ സൂക്ഷിക്കാനുള്ള വലിയ മൺപാത്രം ; കക്കനീററാനുള്ള ചൂള.

**कुठाँव - स्त्री०** ചീത്ത സ്ഥലം ;
**—मारना -** മർമ്മം നോക്കി തല്ലുക.

**कुठाट - पु०** അനാവശ്യമായ അലങ്കാരം ; ദുഷ്പ്രവൃത്തി ചെയ്യാനുള്ള ഒരുക്കം കൂട്ടൽ.

**कुठार - पु०**
**कुठारी - स्त्री०** } മഴു ; കോടാലി.

**कुठाहर - स्त्री० दे० कुठाँव**

**कुठिला - पु० दे० कुठला**

**कुठौर - स्त्री० दे० कुठाँव**

**कुड़बुड़ाना - अ०** അസൂയപ്പെടുക ; നീരസമുണ്ടാകുക.

**कुडाली - स्त्री०** മഴു.

**कुडौल - वि०** അവയവപ്പൊരുത്തമില്ലാത്ത ; വിരൂപമായ.

**कुढंग - पु०** ദൂഷിച്ച രീതി.

**कुढंग**
**कुढंगी** } **वि०** ചീത്ത വഴിക്കു നടക്കുന്ന ; ചീത്തനടപടിയുള്ള.

**कुढ़ना - अ०** ഉള്ളുകൊണ്ടു് ദ്വേഷ്യപ്പെടുക ; ഉള്ളുകൊണ്ടു് അസൂയപ്പെടുക.

**कुढ़ब - पु०** ദുർവ്വാസന ; **वि०** കഠിനമായ ; വ്യവസ്ഥയില്ലാത്ത.

**कुढ़ाना - स०** ദ്വേഷ്യം പിടിപ്പിക്കുക ; മനസ്സു് മുഷിപ്പിക്കുക ; കഷ്ടപ്പെടുത്തുക.

**कुतना - अ०** [illegible]

**कुतरना - स०** കത്രിക്കുക ; കടിച്ചു മുറിക്കുക.

**कुतर्क - पुं०** ദുസ്തക്കം.

**कुतर्की - पुं०** വെറുതെ തക്കിക്കുന്നവൻ.

**कुतवार / कुतवाल** } **पुं० दे० कोतवाल**

**कुताही - स्त्री० दे० कोताही**

**कुतिया - स्त्री०** പെൺനായ്.

**कुतुब - पुं०** നായകൻ; ധ്രുവനക്ഷത്രം; പുസ്തകങ്ങൾ; **—खाना - पुं०** പുസ്തകാലയം; വായനശാല; **—मीनार -** ദെൽഹിക്കടുത്തുള്ള വളരെ ഉയരമുള്ള ഒരു സ്തംഭം; **—नुमा - पुं०** വടക്കു നോക്കി യന്ത്രം.

**कुतूहल - पुं०** കൌതുകം.

**कुत्ता - पुं०** നായ്.

**कुत्ती - स्त्री०** പെൺനായ്.

**कुत्सा - स्त्री०** നിന്ദനം.

**कुत्सित - वि०** നിന്ദിക്കത്തക്ക; കുത്സിതമായ; നീചമായ.

**कुदकना - अं० दे० कूदना**

**कुदरत - स्त्री०** ശക്തി; പ്രകൃതി; മായ; (**खुदा की कुदरत** ഈശ്വരലീല, മായാവിലാസം).

**कुदरती - वि०** സ്വാഭാവികമായ; ദൈവീകമായ; പ്രാകൃതികമായ.

**कुदर्शन - वि०** വിരൂപമായ.

**कुदलाना - अं०** തുള്ളുക; തുള്ളിത്തുള്ളി നടക്കുക.

**कुदाँव / कुदायँ** } **पुं०** വിശ്വാസവഞ്ചന; ചതി; മർമ്മസ്ഥലം.

**कुदाना - स०** തുള്ളിപ്പിക്കുക; ചാടിക്കുക.

**कुदाल / कुदाली** } **स्त्री०** കൈക്കോട്ട്; മൺവെട്ടി; നായ്ക്കുൻതുമ്പ.

**कुद्दूस - वि०** പവിത്രമായ; പരിശുദ്ധമായ.

**कुदृष्टि - स्त्री०** ദുഷിച്ച നോട്ടം; പാപദൃഷ്ടി; തെററായ വീക്ഷണം.

**कुनकुना - वि०** ഇളം ചൂടുള്ള (തരളപദാത്ഥം).

**कुनबा - पुं०** സമൂഹം; കുടുംബം.

**कुनह - स्त्री०** ദ്വേഷം; പഴയ വിരോധം; പക.

**कुनही - वि०** മനസ്സിൽ പകയുള്ള; [illegible].

**कुन्दा - पुं० दे० कुंदा**

**कुपंथ / कुपथ** } **पुं०** ദുർമ്മാർഗ്ഗം; കെട്ട വഴി.

**कुपढ़ - वि०** പഠിപ്പില്ലാത്ത.

**कुपथ्य - पुं०** ആരോഗ്യം നശിപ്പിക്കുന്ന ആഹാരാദി; പത്ഥ്യമല്ലാത്ത ആഹാരം.

**कुपाठ - पुं०** ദുഷ്ടത പഠിപ്പിക്കൽ; ദുഷ്പ്രേരണ ചെയ്യൽ.

**कुपात्र -** അയോഗ്യൻ; കെട്ടവൻ; കൊള്ളരുതാത്തവൻ.

**कुपित - पुं०** കോപിച്ച.

**कुपुत्र - पुं०** ദുഷ്ട പുത്രൻ.

**कुप्पा - पुं०** തോലുകൊണ്ടുണ്ടാക്കിയ ഒരു തരം ഭരണി; **— होना** - വീക്കുക ; **फूलकर कुप्पा हो जाना** - തടിയ്ക്കുക ; അത്യന്തം സന്തോഷിയ്ക്കുക.

**कुप्पी - स्त्री०** ചെറിയ തോൽ സഞ്ചി.

**कुफ़्र - पुं०** അനേകേശ്വരവാദം ; ഇസ്ലാം മതത്തിന്നെതിരായുള്ളതു്.

**कुफ़्ल - पुं०** തഴുതു് ; സാക്ഷ ; പൂട്ടു്.

**कुबड़ा - वि०** കൂനുള്ള ; **पुं०** കൂനൻ.

**कुबड़ी - स्त्री०** അററം വളഞ്ഞ വടി ; കൂനുള്ളവൾ.

**कुबानि - स्त्री०** ദുശ്ശീലം ; ദുർവ്വാസന.

**कुबानी - स्त्री०** ദുർവ്യാപാരം.

**कुबुद्धि - स्त्री०** വിഡ്ഢിത്തം ; ദുർബ്ബുദ്ധി ; **वि०** ബുദ്ധികെട്ട.

**कुबेला - स्त्री०** ചീത്ത സമയം ; അസമയം.

**कुब्ज - वि०** കൂനുള്ള ; **पुं०** കൂനു്.

**कुमंत्रणा - स्त्री०** ദുരുപദേശം.

**कुमक - स्त्री०** സഹായം ; പക്ഷപാതം കാണിയ്ക്കൽ.

**कुमकी - वि०** സഹായമുള്ള ; **स्त्री०** പെൺ താപ്പാന.

**कुमकुमा - पुं०** ഇടുങ്ങിയ വായുള്ള ലോട്ട ; സ്ഫടികം കൊണ്ടോ, അരക്കു കൊണ്ടോ ഉണ്ടാക്കിയ പൊള്ളയായ ഉണ്ട.

**कुमति - स्त्री०** ദുർബ്ബുദ്ധി.

**कुमार्ग - पुं०** ദുർമ്മാർഗ്ഗം ; അധർമ്മം.

**कुमुदनी / कुमुदिनी - स्त्री०** ചെറിയ കിണർ ; ആമ്പൽപൊയ്ക.

**कुम्मैत - पुं०** കുതിരയുടെ കറുപ്പും ചുവപ്പും ചേന്ന ഒരു തരം നിറം ; **आठों गांठ कुम्मैत (मुहा०)** അതിസമർത്ഥൻ. ; സൂത്രശാലി.

**कुम्हड़ा - पुं०** കുമ്പളങ്ങ ; **कुम्हड़े की बतिया (मुहा०)** ശക്തിയില്ലാത്ത മനുഷ്യൻ.

**कुम्हड़ौरी - स्त्री० बरी** കുമ്പളങ്ങ കൊണ്ടുണ്ടാക്കുന്ന ഒരു തരം ഭക്ഷണസാധനം.

**कुम्हलाना - अ०** വാടുക ; കരിയുക.

**कुम्हार - पुं०** കുശവൻ ; കുലാലജാതി.

**कुरंग - पुं०** മാൻ.

**कुरकी - स्त्री० दे० कुर्की**

**कुरकुट - पुं० टुकड़ा** ചെറിയ കഷണം.

**कुरकुर - पुं०** പപ്പടം മുതലായതു ഞെരിയുന്ന ശബ്ദം.

**कुरता - पुं०** കുപ്പായം ; ഷർട്ടു്.

**कुरती - स्त्री०** ചെറിയ കുപ്പായം ; ബ്ലൌസ്.

**कुरथी - स्त्री० दे० कुलथी**

**कुरबत - पु०** സാമീപ്യം.

**कुरबान - वि०** ത്യാഗം ചെയ്യപ്പെട്ട; **—करना -** ത്യാഗം ചെയ്യുക; **—जाना -** സമർപ്പിക്കപ്പെടുക.

**कुरबानी - स्त्री०** ത്യാഗം; ആത്മസമർപ്പണം; ബലിദാനം.

**कुररा - पु०** ഒരു പക്ഷി.

**कुररी - स्त्री०** ഒരു വൃത്തം.

**कुरसी - स्त्री०** കസേല.

**कुरसीनामा - पु०** എഴുതപ്പെട്ട വംശപരമ്പര.

**कुरा - पु०** പഴകിയ [illegible]ലുണ്ടാകുന്ന വട്; തഴമ്പ്.

**कुरान - पु०** മുഹമ്മദീയരുടെ മതഗ്രന്ഥം; **—उठाना -** സത്യം ചെയ്യുക; ആണയിടുക.

**कुराह - स्त्री०** ദുർമ്മാർഗ്ഗം.

**कुराही - वि०** [illegible].

**कुरी - स्त्री०** ചെറിയ കുന്ന്; വംശം; പരമ്പര; സമൂഹം; കഷണം.

**कुरीति - स्त्री०** ദുഷിച്ച രീതി.

**कुरुख - वि० नाराज़** കുപിതനായ.

**कुरूप - वि०** വിരൂപനായ.

**कुरेदना - स०** മാന്തുക; കഴിക്കുക. ചുരണ്ടുക; തട്ടിത്തുറക്കുക.

**कुर्क - वि०** ജപ്തി ചെയ്യപ്പെട്ട; **—अमीन -** ജപ്തി ചെയ്യുന്ന ഉദ്യോഗസ്ഥൻ; **—नामा - पु०** ജപ്തിപത്രം; ജപ്തി വാറണ്ട്.

**कुर्की - स्त्री०** ജപ്തി.

**कुर्ता - पु० दे० कुरता**

**कुर्ब - पु०** സാമീപ്യം; ചേർച്ച.

**कुर्बानी - स्त्री० दे० कुरबानी**

**कुर्रत - स्त्री०** പ്രസന്നത.

**कुर्सी - स्त्री० दे० कुरसी**

**कुलंग - पु०** കുളക്കോഴി; കോഴി.

**कुलंजन - पु०** വെററിലക്കൊടിയുടെ വേര്; ഇഞ്ചിപോലെയുള്ള ഒരു ചെടി.

**कुल - पु०** വംശം; കുലം; സമൂഹം; **वि०** ആകെ (total); **—जमा - पु०** ആകത്തുക.

**कुलकानि - स्त्री०** കുലമര്യാദ.

**कुलचा - पु०** ഒരുതരം പൂരി; ഒരു പലഹാരം.

**कुलच्छन - वि०** ലക്ഷണംകെട്ട.

**कुलटा - स्त्री०** വേശ്യ.

**कुलतारन - वि०** കുലത്തെ ഉദ്ധരിക്കുന്ന.

**कुलथी - स्त्री०** മുതിര.

**कुलना - अ०** വേദനിക്കുക; പുകച്ചിൽ ഉണ്ടാകുക.

**कुलनार - पु०** ഖനിയിൽനിന്നും കിട്ടുന്ന ഒരുതരം കല്ല്; ഇതുകൊണ്ട് 'പ്ലാസ്റ്റർ ഓഫ് പാരീസ്' ഉണ്ടാക്കുന്നു. ഇത് പശക്കും ' ഉപയോഗിക്കാ

റുണ്ട്. വിഗ്രഹങ്ങളും കളിപ്പാട്ടങ്ങളും ഉണ്ടാക്കുന്നു, ഇതു് മരുന്നായിട്ടും ഉപയോഗിയ്ക്കാറുണ്ട്. ഇതിന്റെ വേറെ ഒരു പേരു് സുർമാ എന്നാകുന്നു.

**कुलफ़त** - **स्त्री॰** മനോദുഃഖം; ചിന്ത.

**कुलफ़ा** - **पु॰** ഒരുതരം പച്ചക്കറി.

**कुलबुलाना** - **अ॰** ചലിച്ചു കൊണ്ടിരിയ്ക്കുക; അനേകം ചെറു പ്രാണികൾ ഒന്നായി ചേർന്നു ചലിയ്ക്കുക.

**कुलबोरन** - **वि॰** വംശത്തിന്റെ മാനത്തെ നശിപ്പിയ്ക്കുന്ന; അയോഗ്യനായ.

**कुलवान** - **वि॰** കുലീനനായ.

**कुलह** } **कुलही** } **स्त्री॰** ഒരുതരം തൊപ്പി.

**कुलांगार** - **पु॰** കുലനാശകൻ.

**कुलाँच** - **स्त्री॰** തുള്ളൽ; കുതിച്ചു ചാട്ടം; ഒരു മാറു് വിസ്താരം.

**कुलाबा** - **पु॰** വിജാഗിരി; ചൂണ്ടൽ; ഓട.

**कुलाल** - **पु॰** കുശവൻ.

**कुलिश** - **पु॰** വജ്റം; ഇടിമിന്നൽ; കഠാരം.

**कुली** - **पु॰** കൂലിക്കാരൻ.

**कुलीन** - **वि॰** നല്ല കുലത്തിൽ ജനിച്ച.

**कुलुफ़** - **पु॰** താഴ്; പൂട്ട് (lock).

**कुलेल** - **स्त्री॰** കളി; തമാശ.

**कुलथी** - **स्त्री॰ दे॰ कुलथी**

**कुल्फ़ी** - **स्त्री॰ कुलफ़ी** ഒരുതരം സ്ക്രൂ; ഐസ്ക്രീം ഉണ്ടാക്കാനുള്ള പാത്രം.

**कुल्ला** - **पु॰** കുലുക്കുഴിയൽ; തലമുടിക്കെട്ട്; അളകം.

**कुल्ली** - **स्त्री॰ दे॰ कुल्ला**

**कुल्हड़** - **स्त्री॰** ചെറിയമൺപാത്രം.

**कुल्हाड़ा** - **पु॰** } **कुल्हाड़ी** - **स्त्री॰** } മഴു; കോടാലി.

**कुल्हिया** - **स्त्री॰** ചെറിയ മൺപാത്രം; ചട്ടി.

**कुवलय** - **पु॰** നീലത്താമര.

**कुवाँ** - **पु॰ दे॰ कुआँ**

**कुवाच्य** - **वि॰** പറയാൻ വയ്യാത്ത; **पु॰** ചീത്തശകാരം; ദുർവ്വചനം.

**कुवार** - **पु॰** ആശ്വിനമാസം.

**कुविचारी** - **वि॰** ചീത്തവിചാരക്കാരൻ.

**कुवेर** - **पु॰** കുബേരൻ.

**कुव्वत** - **स्त्री॰ कूवत** ശക്തി; സാമർത്ഥ്യം.

**कुश** - **पु॰** കുശപ്പുല്ല്; ദർഭ.

**कुशल** - **वि॰** സമർത്ഥനായ; **पु॰** ക്ഷേമം.

**कुशलता** - **स्त्री॰** സാമർത്ഥ്യം; മിടുക്ക്.

**कुशलाई** - **स्त्री॰** മംഗളം; ക്ഷേമം.

**कुशा - स्त्री०** കുശപ്പുല്ല്; കയറ്; ഒരുതരം മധുരമുള്ള നാരങ്ങ.

**कुशाग्र - वि०** [illegible]; തീക്ഷ്ണമായ.

**कुशादा - वि०** വിസ്തൃതമായ; തുറന്നു കിടക്കുന്ന.

**कुश्ता - पु०** സ്ഫുടം ചെയ്ത ഭസ്മം.

**कुश्ती - स्त्री०** ഗുസ്തി; മല്ലയുദ്ധം.

**कुश्तीबाज़ - पु०** ഗുസ്തിക്കാരൻ.

**कुसंग - पु०**
**कुसंगति - स्त्री०** } ചീത്ത കൂട്ടുകെട്ട്; ദുഷ്ടസംസർഗ്ഗം.

**कुसमय - पु०** ചീത്തസമയം; കഷ്ടകാലം.

**कुसवारी - पु०** പട്ടുനൂൽപ്പുഴു.

**कुसाइत - स्त्री०** കുസമയം; ചീത്ത മുഹൂർത്തം,

**कुसीद - पु०** പലിശ; പലിശയ്ക്കു കൊടുത്ത പണം; രക്തചന്ദനം.

**कुसुंभी - वि०** ചുവന്ന നിറമുള്ള.

**कुसुम - पु०** പുഷ്പം; ഒരു നേത്രരോഗം; തീണ്ടാരി.

**कुसुमांजली - स्त्री०** പുഷ്പാഞ്ജലി.

**कुसुमाकर - स्त्री०** വസന്തകാലം; ഉദ്യാനം.

**कुसुमित - वि०** പൂത്ത; പുഷ്പിച്ച.

**कुसूफ़ - पु०** സൂര്യഗ്രഹണം: ദുരവസ്ഥയിൽ പെടൽ.

**कुसूर - पु० दे० कसूर**

**कुस्ती - स्त्री० दे० कुश्ती**

**कुस्सा - पु० कुद्दाल** കൈക്കോട്ട്; [illegible].

**कुहक - पु०** മായ; ചതി; ഇന്ദ്രജാലക്കാരൻ; ധൂർത്തൻ; കോഴിയുടെ കൂകൽ.

**कुहकना - अ०** പക്ഷികൾ കരയുക; കുയിലോ, മയിലോ മധുരമായി ശബ്ദിയ്ക്കുക.

**कुहनी - स्त्री०** കൈമുട്ട്; ഹുക്ക വലിയ്ക്കാനുള്ള ഒരു ഉപകരണം.

**कुहरा - पु०** മൂടൽമഞ്ഞ്.

**कुहराम - पु०** വിലാപം; ആർത്തനാദം; ബഹളം; **—मचना -** [illegible].

**कुहाँर - पु० कुम्हार** കുശവൻ.

**कुहाना - अ०** പിണങ്ങുക; ദേഷ്യപ്പെടുക.

**कुहारा - पु०** കോടാലി.

**कुहुक - पु०** പക്ഷികളുടെ കളനാദം; മയിലിൻേറയോ, കുയിലിൻേറയോ മധുരസ്വരം.

**कुहकना - अ०** മധുരമായി ശബ്ദിയ്ക്കുക (പക്ഷികൾ).

**कूँच - स्त्री०** കാൽമടമ്പിന്നടുത്തുള്ള ഒരു വലിയ ഞരമ്പ്; കൊല്ലന്മാരുടെ ഒരുതരം വലിയ കുടിൽ; പാവിന് പശ കൊടുക്കാനുള്ള ബ്രഷ്.

**कूँचना - सं** അരയ്ക്കുക ; ചവിട്ടി ത്തേയ്ക്കുക.

**कूँचा - पुं** ഒരുതരം ബ്രഷ്.

**कूँची - स्त्री** ചുവരിൽ വെള്ളയ [illegible] ബ്രഷ് ; ചെറിയ ബ്രഷ്.

**कूँज - पुं** ക്രൌഞ്ചപ്പക്ഷി.

**कूँडा - पुं** കുടം ; പൂച്ചട്ടി ; മരപ്പാത്തി.

**कूँडी - स्त्री** കൽത്തൊട്ടി ; ചക്കിന്റെ നടുവിലുള്ള കുഴി.

**कूँथना - अ** ദുഃഖം കൊണ്ടോ ക്ഷീണംകൊണ്ടോ അസ്പഷ്ടങ്ങളായ ശബ്ദങ്ങൾ ഉച്ചരിയ്ക്കുക ; മാടപ്രാവ് കരയുക.

**कूईं - स्त्री** ആമ്പൽ.

**कूक - स्त्री** മയിലിൻേറയോ, കുയിലൻേറയോ കളകൂജനം.

**कूकना - अ** കുയിലോ, മയിലോ മധുരമായി ശബ്ദിയ്ക്കുക.

**कूकर - पुं** നായ്.

**कूच - पुं** പുറപ്പാട് ; **—कर जाना** - മരിയ്ക്കുക ; **—का डंका वा नक्कारा बजाना** - പട പുറപ്പെടുക ; **—बोलना** - ആക്രമണത്തിന്നൊരുമ്പെടുക ; പുറപ്പെടുക.

**कूचा - पुं** തെരുവ് ; ഇടവഴി.

**कूचागर्द - पुं** [illegible] അലഞ്ഞു നടക്കുന്നവൻ.

**कूचागर्दी - स्त्री** തെരുവുകളിൽ അലഞ്ഞുനടക്കൽ.

**कूची - स्त्री दे० कूँची**

**कूज - स्त्री** ശബ്ദം ; ശബ്ദിയ്ക്കൽ.

**कूजन - पुं** പക്ഷികളുടെ മധുരശബ്ദം.

**कूजना - अ** മധുരമായി ശബ്ദിയ്ക്കുക (പക്ഷികൾ).

**कूजा - पुं** കൂജ ; വെള്ളം നിറച്ചു വെയ്ക്കുന്ന മൺപാത്രം.

**कूजित - वि** ശബ്ദിയ്ക്കപ്പെട്ട ; മുഴങ്ങുന്ന.

**कूट - पुं** (സമാസത്തിൽ) കൊടുമുടി ; കൊമ്പ് ; അസത്യം ; ചതി.

**कूटना - सं** ഇടിയ്ക്കുക ; ചതയ്ക്കുക (നെല്ല് മുതലായവ) കുത്തുക.

**कूटनीति - स्त्री** കപടനയം.

**कूटस्थ - वि** എല്ലാത്തിലുമുപരിയുള്ള ; ഇളകാത്ത ; ഒളിഞ്ഞ.

**कूड़ा - पुं** കപ്പ ; വൃത്തികേട് ; **—करकट - पुं** കുപ്പ ; ചപ്പുചവറ് മുതലായവ.

**कूढ़ - वि** മഠയനായ ; വിഡ്ഢിയായ,

**कूढ़मग़ज़ - वि** മന്ദബുദ്ധിയായ.

**कूतना - सं** ഒരുദ്ദേശവില പറയുക ; അനുമാനിയ്ക്കുക.

**कूद** } **स्त्री०** തുള്ളിച്ചാട്ടം ; തുള്ളൽ ; ചാടൽ.
**कूद-फाँद** }

**कूदना - अ०** തുള്ളുക ; കതിച്ചു ചാടുക.

**कूप - पु०** കിണർ.

**कूपमंडूक - पु०** അല്പജ്ഞൻ.

**कूब** }
**कूबड़** } **पु०** കൂനു്.
**कूबर** }
**कूबा** }

**कूर - वि०** ദുഷ്ടനായ ; നിർദ്ദയിയായ ; ക്രൂരനായ ; ദുർമ്മാർഗ്ഗിയായ.

**कूरा - पु०** കൂട്ടം ; ഭാഗം.

**कूर्म - पु०** ആമ ; ഭൂമി ; കണ്ണടയ്ക്കാനും തുറക്കാനും സഹായിയ്ക്കുന്ന വായു.

**कूल - पु०** കര ; തീരം ; വക്കു്.

**कूल्हा - पु०** അരക്കെട്ടിലുള്ള എല്ലു്.

**कूवत - स्त्री०** ശക്തി ; ബലം.

**कूवर - पु०** വണ്ടിയിൽ വണ്ടിക്കാ [illegible] സ്ഥലം ; വണ്ടിയുടെ നുകം കെട്ടുന്ന ഭാഗം ; **वि०** മനോഹരമായ.

**कूही - स्त्री०** ഒരുതരം ആനറാഞ്ചിപ്പക്ഷി (കഴുകൻ).

**कृत - पु०** കൃതയുഗം ; **वि०** ചെയ്യപ്പെട്ട; [illegible]: **—कार्य - पु०** ചെയ്യേണ്ടതു ചെയ്യുവൻ ; **—कृत्य - पु०** കൃതകൃത്യൻ ; (കൃതാർത്ഥൻ).

**कृतघ्न - वि०** നന്ദികെട്ട ; **—ताई (ता) - स्त्री०** നന്ദികേടു് ; ഉപ[illegible].

**कृतज्ञ - वि०** നന്ദിയുള്ള ; **—ता - स्त्री०** ഉപകാരസ്മരണ.

**कृतांत - पु०** യമൻ ; അവസാനിപ്പിയ്ക്കുന്നവൻ ; മരണം ; പാപം ; കൊല്ലുന്നവൻ ; മുജ്ജന്മഫലം.

**कृतार्थ - वि०** കൃതകൃത്യനായ.

**कृति - स्त्री०** പ്രവൃത്തി ; ഹാനി ; ഇന്ദ്രജാലം ; വർഗ്ഗസംഖ്യ ; (കൃതി).

**कृतिस्वाम्य - पु०** പകർപ്പവകാശം (copyright).

**कृती - वि०** നിപുണൻ ; കുശലൻ ; പുണ്യാത്മാവു്.

**कृत्य - पु०** പ്രവൃത്തി ; കർത്തവ്യം.

**कृत्रिम - वि०** അസ്വാഭാവികമായ.

**कृपण - पु०** പിശുക്കൻ.

**कृपया - क्रि०** ദയവു ചെയ്തു് ; ദയവായി.

**कृपाण - पु०** വാൾ.

**कृपालु - वि०** ദയയുള്ള.

**कृमि - पु०** കീടം.

**कृशानु - पु०** അഗ്നി.

**कृशित - वि०** മെലിഞ്ഞ ; ക്ഷീണിച്ച.

**कृषक - पु०** കൃഷിക്കാരൻ.

**कृष्ण** - **वि॰** കറുത്ത ; **पु॰** ശ്രീകൃഷ്ണൻ.

**केंचुआ** - **पु॰** ഞാഞ്ഞൂൽ ; കലപ്പാമ്പ് (വയററിൽ നിന്നു പോകുന്ന വിര, ഇര).

**केंचुल** - **पु॰** പാമ്പിൻെറ ഉറ.

**केंचुली** - **वि॰** പാമ്പിൻെറ ഉറ പോലുള്ള.

**केंचुवा** - **पु॰** **दे॰** **केंचुआ**

**केंद्र** - **पु॰** നാഭി ; കേന്ദ്രം ; മുഖ്യം (centre of a circle).

**केकड़ा** - **पु॰** ഞണ്ട്.

**केकी** - **पु॰** മയിൽ.

**केचित्** - **सर्व॰** ചിലർ.

**केडा** - **पु॰** **अंकुर** മുള ; യുവാവ് ; കററ.

**केत** - **पु॰** വീട് ; സ്ഥാനം ; പതാക.

**केतकी** - **स्त्री॰** കൈത.

**केतन** - **पु॰** അടയാളം ; സ്ഥാനം ; ആഹ്വാനം.

**केतु** - **पु॰** അടയാളം ; കൊടി (flag) ; നവഗ്രഹങ്ങളിൽ ഒന്ന് (കേതു); **धूमकेतु** - വാൽനക്ഷത്രം.

**केदली** - **पु॰** കദളിവാഴ.

**केदार** - **पु॰** വിളനിലം ; വയൽ ; തോട്ടം.

**केयूर** - **पु॰** കൈയിൽ ധരിക്കുന്ന ഒരാഭരണം.

**केर** - **पु॰** ലിംഗം ; പുരുഷേന്ദ്രിയം.

**केराना** - **पु॰** ഉപ്പ്, മുളക്, മസാല മുതലായ സാമാനങ്ങൾ (പലവ്യഞ്ജനം) ; **स॰** ചേററുക ; കൊഴിക്കുക.

**केरानी** - **पु॰** ആംഗ്ലോ ഇൻഡ്യൻ ; ക്ലാർക്ക്.

**केराया** - **पु॰** **दे॰** **किराया**

**केराव** - **पु॰** പട്ടാണിക്കടല.

**केरी** - **स्त्री॰** **अंबिया** കണ്ണിമാങ്ങ.

**केरोसिन** - **पु॰** മണ്ണെണ്ണ.

**केला** - **पु॰** വാഴ ; വാഴപ്പഴം.

**केलि** - **स्त्री॰** കളി ; തമാശ ; ക്രീഡ.

**केवट** - **पु॰** തോണി തുഴയുന്ന ഒരു ജാതി ; മുക്കുവൻ.

**केवटी दाल** - **स्त्री॰** അനേകവിധം പരിപ്പ് ഒന്നായിച്ചേർന്നതു്.

**केवड़ा** - **पु॰** ഒരുതരം കൈതപ്പൂവ് ; കൈനാറിപ്പൂവ്.

**केवल** - **क्रि॰** മാത്രം ; കേവലം ; **वि॰** [illegible] ; ശ്രേഷ്ഠമായ.

**केवा** - **पु॰** കമലം ; താമരമൊട്ട് ; സങ്കോചം ; പററിക്കൂൽ.

**केवाड़** - **पु॰** **दे॰** **किवाड़**

**केश** - **पु॰** തലമുടി ; കിരണം ; ലോകം.

**केशपाश** - **पु॰** തലമുടിക്കെട്ട്.

**केशरी** - **पु॰** **केसरी** സിംഹം.

**केस - पुं०** തലമുടി; കണ്ണിലെ ദശ; കേസ് (case); അളുക്ക്; അപകടം.

**केसर - पुं०** കങ്കുമം; പൂമ്പൊടി.

**केसरिया - वि०** മഞ്ഞനിറത്തിലുള്ള.

**केसरी, के हरी - पुं०** സിംഹം.

**केहुनी - स्त्री०** ജിലേബി; മുറുക്ക് മുതലായവ ഉണ്ടാക്കുവാനുള്ള അച്ച്; കൈമുട്ട്.

**केंचा - पुं०** വലിയ കത്രിക; (scissors); **वि०** കോങ്കണ്ണുള്ള.

**केंची - स्त्री०** കത്രിക.

**केंडा - पुं०** വാരക്കോൽ; അളവുപാത്രം; സാമർത്ഥ്യം; പടുത.

**कै - वि०** എത്ര; എത്രത്തോളം; **अव्य०** അല്ലെങ്കിൽ; അഥവാ.

**कै - स्त्री०** ഛർദ്ദി; ഓക്കാനം.

**कैतव - पुं०** ചതി; കപടം; ചൂതുകളി; പററിക്കൽ; ചതിക്കൽ; വൈഡൂര്യം; **वि०** ചതിയനായ; ചൂതുകളിക്കുന്നവനായ.

**कैतून - स्त्री०** വസ്ത്രത്തിൽ തുന്നിച്ചേർക്കുന്ന ലേസ്.

**कैथ, कैथा - पुं०** കപിത്ഥം; വിളാമ്പഴം.

**कैथिन - स्त्री०** കായസ്ഥജാതിയിലെ സ്ത്രീ.

**कैथी - स्त्री०** ദേവനാഗരി ലിപിയുടെ ഒരു പ്രാചീന രൂപം.

**कैद - स्त्री०** ബന്ധനം; തടവ്; കാരാഗൃഹം; നിബന്ധന.

**कैदखाना - पुं० जेलखाना** കാരാഗൃഹം; ജയിൽ.

**कैदतनहाई - स्त्री० कालकोठरी** ഏകാന്തത്തടവ്.

**कैदमहज़ - स्त्री०** വെറും തടവ്.

**कैदसख्त - स्त्री०** കഠിനതടവ്.

**कैदी - पुं०** തടവുകാരൻ; ബന്ധനസ്ഥൻ.

**कैफ़ - पुं०** ലഹരിപദാർത്ഥം; **अव्य०** എന്തുകൊണ്ട്.

**कैफियत - स्त्री०** സ്ഥിതി; വിവരണം; വർത്തമാനം; തെളിവ്; **—तलब करना -** സമാധാനം ചോദിക്കുക; തെളിവെടുക്കുക.

**कैफी - वि०** ലഹരിയുള്ള; മത്തുള്ള.

**कैरव - पुं०** കുമുദം; വെള്ളത്താമര; ശത്രു; ചൂതാടി.

**कैरा - पुं०** ചെമ്പിച്ച നിറം; **वि०** തവിട്ടു നിറമുള്ള.

**कैवर्त - पुं० केवट** മുക്കുവൻ.

**कैवल्य - पुं०** മുക്തി; ശുദ്ധത.

**कैसा - वि०** എങ്ങിനെയുള്ള.

**कैसे - क्रि०** എങ്ങിനെ.

**कोंचना - स०** തറയ്ക്കുക.

**कोंचा - पुं०** ക്രൌഞ്ചപ്പക്ഷി.

**कोंछना** } **सं०** ഞെറിഞ്ഞുടുക്കുക;
**कोंछियाना** } ഇടുപ്പിൽ തിരുകുക.

**कोंपर** - **पु०** പാകമാകാത്ത മാങ്ങ.

**कोंपल** - **स्त्री०** തളിര്.

**कोंहडा** - **पु०** **दे०** **कुम्हड़ा**

**को** - **सर्व०** **दे०** **कौन**

**कोआ** - **पु०** പട്ടുനൂൽപ്പുഴുവിൻെറ കൂട്; ചക്കച്ചുള; കടക്കണ്ണ്.

**कोइरी** - **पु०** **काछी** കായ്കറികൾ കൃഷിചെയ്യുന്ന ഒരു ജാതി.

**कोई** - **सर्व०** ഏതെങ്കിലും ഒന്ന്; ആരെങ്കിലും ഒരാൾ; ഏതോ; **क्रि०** ഉദ്ദേശം; ഏകദേശം; **—न कोई** - ഒന്നല്ലെങ്കിൽ മറ്റൊന്ന്.

**कोक** - **पु०** ചക്രവാകം; തവള.

**कोकशास्त्र** - **पु०** കാമശാസ്ത്രം.

**कोका** - **पु०** ചായപോലുള്ള ഒരു പേയം (cocoa); **स्त्री०** ആയയുടെ സന്താനം.

**कोकाद** - **पु०** **दे०** **लोमड़ी**

**कोकिल** } **स्त्री०** **कोयल** കുയിൽ.
**कोकिला** }

**कोख** - **स्त्री०** വയറ്; ഗർഭാശയം; **—जली** - സന്താനങ്ങൾ മരിച്ച അല്ലെങ്കിൽ മരിയ്ക്കുന്ന; **—उजड़ जाना** - ഗർഭം അലസിപോവുക; സന്താനങ്ങൾ മരിയ്ക്കുക.

**कोच** - **पु०** ഒരുതരം കുതിരവണ്ടി.

**कोचना** - **सं०** തറയ്ക്കുക.

**कोचवान** - **पु०** ഡ്രൈവർ; കുതിരവണ്ടിക്കാരൻ.

**कोट** - **पु०** കോട്ട; കിടങ്ങ്; കോട്ട് (coat); കൊട്ടാരം; കൂട്ടം.

**कोटर** - **पु०** പൊത്ത്.

**कोटि** - **स्त्री०** കോടി; തരം; ശ്രേണി; വില്ലിൻെറ അഗ്രം; ഏതെങ്കിലും ആയുധത്തിൻെറ മൂർച്ചയുള്ള ഭാഗം.

**कोटिक** - **वि०** കോടിക്കണക്കായി; കണക്കില്ലാതെ.

**कोटिशः** - **क्रि०** അനേകപ്രകാരത്തിൽ.

**कोठड़ी** } **स्त्री०** **कमरा** മുറി.
**कोठरी** }

**कोठा** - **पु०** വലിയ മുറി; അട്ടം; കലവറ (store-room).

**कोठार** - **पु०** പത്തായം; ഭണ്ഡാരം.

**कोठारी** - **पु०** ഭണ്ഡാരം സൂക്ഷിയ്ക്കുന്നവൻ.

**कोठी** - **स्त्री०** മാളികവീട്; ബംഗ്ലാവ്; വലിയ പീടിക; ബാങ്ക്.

**कोठीवाल** - **पु०** ഹുണ്ടികക്കച്ചവടക്കാരൻ; വ്യാപാരി.

**कोड़ना** - **सं०** **खोदना** കിളയ്ക്കുക.

**कोड़ा** - **पु०** ചാട്ട; ചമ്മട്ടി; മർമ്മത്തിൽ കൊള്ളുന്ന വാക്ക്.

**कोड़ी** - **स्त्री०** ഇരുപതിന്റെ കൂട്ടം.

**कोढ़** - **पु०** കുഷ്ഠരോഗം ; **—में खाज** - കുനിമേൽ കരു ; ആപത്തിനമേൽ ആപത്തു്.

**कोढ़ी** - **वि०** കുഷ്ഠരോഗിയായ ; **पु०** കുഷ്ഠരോഗി.

**कोण** - **पु०** മുക്കു് ; മൂല ; കോണു്.

**कोतल** - **पु०** അലങ്കരിച്ച കുതിര ; രാജാവിന്റെ സവാരിക്കുതിര ; **वि०** കൊള്ളരുതാത്ത.

**कोतवाल** - **पु०** പോലീസ് ഇൻസ്പെക്ടർ.

**कोतवाली** - **स्त्री०** പോലീസ് സ്റ്റേഷൻ ; പോലീസ് ഇൻസ്പെക്ടരുടെ പദവി.

**कोतह** / **कोता** / **कोताह** - **वि०** ചെറിയ ; കുറഞ്ഞ ; കുറവുള്ള.

**कोताही** - **स्त्री०** കുറവു് ; പോരായ്മ.

**कोथला** - **पु०** വലിയ സഞ്ചി ; വയറു്.

**कोथली** - **स्त्री०** നീളമുള്ള അര മടിശ്ശീല.

**कोदंड** - **पु०** വില്ലു്; ചില്ലിക്കൊടി.

**कोदों** / **कोदो** - **पु०** ഒരു തരം ധാന്യം ; പുല്ലു്.

**कोना** - **पु०** കോണു് ; മുക്കു് ; മൂല.

**कोनियाँ** - **स्त्री०** ചുമരിന്റെ കോണിൽ സാമാനങ്ങൾ വെയ്ക്കുവാൻ ഉണ്ടാക്കിയിട്ടുള്ള തട്ടു് ; മൂലപ്പടി.

**कोपना** - **अ०** കോപിയ്ക്കുക.

**कोपल** - **पु०** തളിരു്.

**कोपी** - **वि०** കോപമുള്ള.

**कोपीन** - **पु०** കൌപീനം ; കോണകം.

**कोफ़्त** - **स्त्री०** പീഡ ; ദുഃഖം ; ബുദ്ധിമുട്ടു്.

**कोफ़्ता** - **पु०** മാംസം കൊത്തിനുറുക്കിയുണ്ടാക്കിയ ഒരുതരം ഭക്ഷണസാധനം ; ചെറിയ ചെറിയ മാംസഖണ്ഡം ; **वि०** കൊത്തിനുറുക്കിയ.

**कोबी** - **पु० गोभी का फूल** മുട്ടക്കൂസ്സ് ; മുട്ടഗോസ്.

**कोयल** - **स्त्री०** കുയിൽ.

**कोयला** - **पु०** കരി ; കല്ക്കരി.

**कोया** - **पु० दे० कोआ**

**क़ोर** - **स्त्री०** ആയുധം.

**कोर** - **स्त्री०** തീരം ; വക്കു് ; കോണു് ; വൈമനസ്യം ; ദ്വേഷം ; ദോഷം ; ചീത്തത്തം ; വായ്ത്തല (വാൾ, കത്തി മുതലായതിന്റെ മൂർച്ചയുള്ള ഭാഗം) ; **वि०** കുരുടനായ.

**कोरकसर** - **स्त्री०** കുററവും കുറവും.

**कोरनिश** - **स्त्री०** കുനിഞ്ഞു സലാം ചെയ്യൽ.

**क़ोरमा** - **पु०** പൊരിച്ച മാംസം.

**कोरा** - **वि॰** പുതിയ ; ഉപയോഗിയ്ക്കാത്ത (കോടിവസ്ത്രം) ; വിഡ്ഢിയായ ; [illegible] ; ശുദ്ധമായ ; **क्रि॰** വെറും ; കേവലം ; **—जवाब** - സ്പഷ്ടമായ നിഷേധം.

**कोरान** - **पु॰ दे॰ कुरान**

**कोरी** - **पु॰** ചാലിയൻ.

**कोल** - **पु॰** പന്നി ; ഉത്സംഗം ; കുരുമുളക്° ; ഒരു കാട്ടുജാതി.

**कोली** - **पु॰ दे॰ कोरी**

**कोल्हू** - **पु॰** ചക്ക്° ; **—का बैल** - ചക്കിനപൂട്ടിയ [illegible]ലെ വേല എടുക്കുന്നവൻ ; രാവും പകലും ഇളവില്ലാതെ ജോലി ചെയ്യുന്നവൻ.

**कोविद** - **वि॰** പണ്ഡിതനായ ; വിദ്വാനായ.

**कोश** - **पु॰** നിഘണ്ടു ; മുട്ട ; സഞ്ചിതധനം ; പെട്ടി ; പൂമൊട്ട്° ; പട്ടുനൂൽപ്പുഴ ; വാളുറ.

**कोशकार** - **पु॰** നിഘണ്ടുകാരൻ ; വാളുറ ഉണ്ടാക്കുന്നവൻ ; പട്ടുനൂൽപ്പുഴ.

**कोशपाल** - ഖജനാവു° (ഖജാന) പാലകൻ ; ഖജാൻജി.

**कोशागार** - **पु॰** ഖജാന; ഖജനാവു°; ട്രഷറി.

**कोशिश** - **स्त्री॰** പരിശ്രമം.

**कोष** - **पु॰ दे॰ कोश**

**कोषाध्यक्ष** - **पु॰** ഖജാൻജി.

**कोष्ठ** - **पु॰** മുറി (room) ; വയറിന്റെ ഉൾഭാഗം ; ആമാശയം ; ധാന്യാദികൾ സൂക്ഷിയ്ക്കുന്ന സ്ഥലം ; ഭണ്ഡാരം ; കോട്ടമതിൽ.

**कोष्ठक** - **पु॰** കള്ളി ; നാലു കോണും ചുമർ കൊണ്ടോ വര കൊണ്ടോ ചുററപ്പെട്ട സ്ഥലം ; (bracket).

**कोष्ठबद्ध** - **पु॰** മലബന്ധം.

**कोस** - **पु॰** രണ്ടു മൈൽ ദൂരം.

**कोसना** - **स॰** ശപിയ്ക്കുക ; പഴിയ്ക്കുക ; പ്രാകുക ; **पानी पी-पीकर कोसना** - അത്യധികം ശകാരിയ്ക്കുക.

**कोसा** - **पु॰** ഒരുതരം പട്ടു° ; ഒരു മൺപാത്രം.

**कोह** - **पु॰** പർവ്വതം ; കോപം.

**कोहकन** - **पु॰** പർവ്വതം കഴിയ്ക്കുന്നവൻ.

**कोहकाफ़** - **पु॰** യൂറോപ്പിന്റെയും ഏഷ്യയുടേയും മദ്ധ്യത്തിൽ നിൽക്കുന്ന പർവ്വതം.

**कोहना** - **वि॰** പഴയ ; പ്രാചീനമായ.

**कोहनी** - **स्त्री॰** കൈമുട്ട്°.

**कोहबर** - **पु॰** വിവാഹ സമയം ദേവതകളെ സ്ഥാപിയ്ക്കുന്ന സ്ഥാനം.

**कोहरा** - **पु॰** മൂടൽമഞ്ഞു°.

**कोहराम - पुं०** മുറവിളി കൂട്ടൽ; ബഹളം.

**कोहसार - पुं०** മലംപ്രദേശം.

**कोहान - पुं०** ഒട്ടകത്തിന്റെ മുതുകിലുള്ള മുഴ.

**कोहिस्तान - पुं०** പർവ്വതപ്രദേശം.

**कोही - वि०** ക്രോധിയായ; മലയിലുള്ള; പർവ്വതത്തെ സംബന്ധിച്ച.

**कौं - अव्य०** ആർ.

**कौंध - स्त्री०** ഇടിമിന്നൽ.

**कौंधना - अ०** ഇടിമിന്നലുണ്ടാകുക.

**कौंधनी - स्त्री० दे० करधनी**

**कौंधा - पुं० दे० कौंध**

**कौआ - पुं० दे० कौवा**

**कौकब - पुं०** വലിയതും പ്രകാശിക്കുന്നതുമായ നക്ഷത്രം.

**कौटिल्य - पुं०** കുടിലത.

**कौटुंबिक - वि०** കുടുംബസംബന്ധമായ.

**कौड़ा - पुं०** കായാനുള്ള തീയ്; വലിയ കവടി.

**कौड़िया** } **वि०** കവടിനിറത്തിലുള്ള; **पुं०** ഒരുതരം വിഷപ്പാമ്പ്; ധാരാളം സമ്പത്തുള്ള പിശുക്കൻ.
**कौड़ियाला** }

**कौड़ी - स्त्री०** കവടി; **—का न होना -** ഉപയോഗശൂന്യമാകുക; **—के तीन होना -** ലാഭത്തിൽ കിട്ടുക; തുച്ഛമായി ത്തീരുക; **—कौड़ी जोड़ना -** വളരെ ബുദ്ധിമുട്ടി പണം സമ്പാദിക്കുക; **—भर -** വളരെക്കുറച്ച്.

**कौतुकी - वि०** വിനോദശീലനായ; വിവാഹദല്ലാളിയായ.

**कौतूहल - पुं०** കുതൂഹലം; ജിജ്ഞാസ.

**कौदन - वि०** ബുദ്ധിശൂന്യനായ; മന്ദനായ.

**कौन - सर्व०** ആര്; ഏത്; **—होता है -** എന്തധികാരമാണുള്ളത്; **पुं०** ഉണ്മ; പ്രകൃതി; **—व मकान -** പ്രപഞ്ചം; സംസാരം.

**कौपीन - पुं० कोपीन** കോണകം.

**कौम - स्त्री०** ജാതി; വർഗ്ഗം.

**कौमार - पुं०** ബാല്യം.

**कौमियत - स्त्री०** ജാതി.

**कौमी - वि०** രാഷ്ട്രീയം; **—ज़बान -** രാഷ്ട്രഭാഷ; **—हुकूमत -** ജനകീയഭരണം; **—मजलिस -** രാഷ്ട്രീയ സഭ.

**कौमुदी - स्त्री०** ചന്ദ്രിക; നിലാവ്.

**कौर - पुं०** ഉരുള; **मुँह का कौर छीनना -** കിട്ടിയതിനെ തട്ടിപ്പറിക്കുക.

**कौल - वि०** കുലീനനായ; **पुं०** ഉരുള; താമര.

**क़ौल - पुं०** വാക്ക്; കരാറ്; പ്രതിജ്ഞ.

**कौलक़रार** - **पु॰** പരസ്പരം ചെയ്യുന്ന ദൃഢപ്രതിജ്ഞ.

**कौवा** - **पु॰** **कौआ** കാക്ക.

**क़ौवाल** - **पु॰** ഈശ്വരകീർത്തനം പാടുന്നവൻ.

**क़ौवाली** - **स्त्री॰** മുഹമ്മദീയരുടെ ഈശ്വരകീർത്തനം.

**कौशल** - **पु॰** സാമർത്ഥ്യം ; സൂത്രം.

**क़ौस** - **स्त्री॰** വില്ല്; ധനരാശി.

**कौस-ए-क़ुज़ह** - **स्त्री॰** മഴവില്ല്.

**कौसर** - **पु॰** ദാനശീലൻ.

**क्या** - **सर्व॰** എന്ത്.

**क्यारी** - **स्त्री॰** **कियारी** ഉപ്പുപാടന്ന; തോപ്പ്; തടം (ചെടികൾ നട്ടുപിടിപ്പിക്കുവാനുള്ള).

**क्यों** - **क्रि॰** എന്തുകൊണ്ട്; എന്തിന്.

**क्योंकर** - **क्रि॰** എങ്ങിനെ.

**क्योंकि** - **अव्य** എന്തുകൊണ്ടെന്നാൽ.

**क्रंदन** - **पु॰** കരച്ചിൽ ; നിലവിളി.

**क्रम** - **पु॰** ക്രമം.

**क्रमशः** - **क्रि॰** ഓരോന്നായി ; ക്രമത്തിൽ.

**क्रमागत** - **वि॰** ക്രമത്തിൽ വന്ന.

**क्रय** - **पु॰** വാങ്ങൽ ; **—विक्रय** - വാണിജ്യം ; കച്ചവടം.

**क्रयी** - **पु॰** വിലയ്ക്കു വാങ്ങുന്നവൻ.

**क्रव्य** - **पु॰** മാംസം.

**क्रांत** - **वि॰** അതിരുകടന്ന ; ആക്രമിക്കപ്പെട്ട ; [illegible].

**क्रांति** - **स्त्री॰** പരിവർത്തനം ; ഗതി; വിപ്ലവം (revolution).

**क्रिया** - **स्त्री॰** പ്രവൃത്തി; പ്രയത്നം; ഇളക്കം; ആരംഭം; പ്രവൃത്തിയെ സൂചിപ്പിക്കുന്ന പദം: **—विशेषण** - ക്രിയയെ വിശേഷിപ്പിക്കുന്ന ഭേദകം.

**क्रिस्तान** - **पु॰** ക്രിസ്ത്യാനി.

**क्रीट** - **पु॰** കിരീടം.

**क्रीडा** - **स्त्री॰** കളി ; മനോവിനോദം.

**क्रीत** - **वि॰** വിലയ്ക്കു [illegible].

**क्रुद्ध** - **वि॰** കോപിച്ച.

**क्रूर** - **वि॰** ക്രൂരനായ ; നിർദ്ദയനായ.

**क्रूस** - **पु॰** കുരിശ്.

**क्रेता** - **पु॰** വാങ്ങുന്നവൻ.

**क्रोड़** - **स्त्री॰** നെഞ്ച് ; ഉത്സംഗം.

**क्रोड़पत्र** - **पु॰** അനുബന്ധം (supplement).

**क्रोधी** - **वि॰** കോപശീലനായ.

**क्रोश** - **पु॰** **दे॰** **कोस**

**क्रौंच** - **पु॰** ക്രൌഞ്ചപ്പക്ഷി ; ക്രൌഞ്ചദ്വീപ് ; ഹിമാലയത്തിലെ ഒരു കൊടുമുടി ; ഒരു തരം അസ്ത്രം.

**क्लांत** - **वि॰** തളർന്ന ; ക്ഷീണിച്ച.

**क्लांति** - **स्त्री॰** തളർച്ച ; ക്ഷീണം.

**क्लिष्ट** - **वि॰** ക്ലേശകരമായ.

**क्लीब** - **वि॰** നപുംസകമായ ; ഭീരുവായ.

**क्लेद - पुं०** വിയപ്പ്° ; നനവ്°.

**क्लैब्य - पुं०** നപുംസകത്വം.

**क्वण - पुं०** വീണാനാദം.

**क्वणित - वि०** കിലുങ്ങുന്ന ; മുഴങ്ങുന്ന.

**क्वचित् -क्रि०** ചിലേടത്തു° ; ദുർല്ലഭമായി.

**क्वाँरा / क्वारा - पुं०** അവിവാഹിതൻ.

**क्वाँरी / क्वारी - स्त्री०** അവിവാഹിത.

**क्वाथ - पुं० काढ़ा** കഷായം.

**क्षंतव्य - वि०** ക്ഷമിയ്ക്കത്തക്ക.

**क्षणभंगुर - वि०** ക്ഷണത്തിൽ നശിയ്ക്കുന്ന.

**क्षणिक - वि०** ക്ഷണനേരത്തേയ്ക്കുള്ള.

**क्षत - वि०** മുറിഞ്ഞ ; **पुं०** മുറിവ്°.

**क्षति - स्त्री०** ഹാനി ; നഷ്ടം ; നാശം (damage).

**क्षत्र - पुं०** ബലം ; ധനം ; രാഷ്ട്രം; ക്ഷത്രിയൻ ; ശരീരം ; ജലം.

**क्षत्राणी - स्त्री०** ക്ഷത്രിയസ്ത്രീ.

**क्षपा - स्त्री०** രാത്രി ; **—कर -** ചന്ദ്രൻ.

**क्षम - वि०** [illegible] ; യോഗ്യതയുള്ള.

**क्षमता - स्त्री०** ശക്തി ; യോഗ്യത ; സാമർത്ഥ്യം.

**क्षमा - स्त्री०** മാപ്പ്° ; ഭൂമി ; സഹനശക്തി.

**क्षमाई - स्त्री०** ക്ഷമിയ്ക്കൽ ; മാപ്പു നൽകൽ.

**क्षमी - वि०** മാപ്പു നൽകുന്നവനായ ; സഹനശക്തിയുള്ള.

**क्षम्य - वि०** മാപ്പുകൊടുക്കത്തക്ക.

**क्षय - पुं०** മെല്ലെമെല്ലെ കുറയൽ ; പ്രളയം; ക്ഷയരോഗം; നാശം.

**क्षयी - वि०** ക്ഷയിയ്ക്കുന്ന ; ക്ഷയരോഗമുള്ള ; **पुं०** ചന്ദ്രൻ.

**क्षर - वि०** നശിയ്ക്കുന്ന ; നാശമുള്ള; **पुं०** ജലം ; മേഘം ; ജീവാത്മാവ്° ; ശരീരം ; അജ്ഞാനം.

**क्षात्र - वि०** ക്ഷത്രിയന്മാരെ സംബന്ധിച്ച ; **पुं०** ക്ഷത്രിയത്വം.

**क्षार - पुं०** ക്ഷാരം (acid) ; nitre ; ഉപ്പ്°; ഭസ്മം; ചാരം.

**क्षिति - स्त्री०** ഭൂമി ; ഗോരോചനം.

**क्षितिज - पुं०** [illegible] ; മരം ; ചൊവ്വഗ്രഹം.

**क्षिप्त - वि०** ത്യജിയ്ക്കപ്പെട്ട ; വാതരോഗമുള്ള ; ഭ്രഷ്ടനായ.

**क्षिप्र - क्रि०** വേഗത്തിൽ ; **—हस्त -** വേഗം പ്രവർത്തിയ്ക്കുന്നവൻ.

**क्षीण - वि०** ക്ഷീണിച്ച ; സൂക്ഷ്മമായ ; കുറഞ്ഞ.

**क्षीर - पुं०** പാൽ ; വെള്ളം ; ദ്രവപദാർത്ഥം ; വൃക്ഷാദികളുടെ ചാറ്°.

**क्षुद्र** - **वि०** നീചമായ ; നിസ്സാരമായ ; ലുബ്ധനായ ; ദരിദ്രനായ ; ചെറിയ ; **पु०** അരിമണി.

**क्षुधा** - **स्त्री०** വിശപ്പ്; ഉണ്ണാനുള്ള ഇച്ഛ.

**क्षुधित** / **क्षुधातुर** } **वि०** വിശന്ന.

**क्षुब्ध** - **वि०** ക്ഷോഭിച്ച ; ചഞ്ചലമായ : ക്രുദ്ധനായ.

**क्षुभित** - **वि० दे० क्षुब्ध**

**क्षेत्र** - **पु०** വയൽ ; തീർത്ഥസ്ഥലം ; സ്ഥാനം ; ശരീരം ; പത്നി.

**क्षेत्रगणित** - **पु०** ക്ഷേത്രഗണിതം ; ജ്യോമട്രി.

**क्षेत्रज** - **वि०** വയലിൽ ഉണ്ടാകുന്ന ; **पु०** പുത്രോല്പാദനം ചെയ്യാൻ അസമർത്ഥനായവന്റെ ഭാര്യയ്ക്ക് അന്യപുരുഷസംയോഗത്താൽ ഉണ്ടാകുന്ന കുട്ടി (പാണ്ഡവന്മാരെപ്പോലെ).

**क्षेत्रज्ञ** - **पु०** ജീവാത്മാവ്; പരമാത്മാവ്; കൃഷിക്കാരൻ.

**क्षेत्रपाल** - **पु०** വയലുടമസ്ഥൻ.

**क्षेत्रफल** - **पु०** വിസ്താരത്തിന്റെ അളവ്; ക്ഷേത്രഫലം (area).

**क्षेप** - **पु० क्षेपण** എറിയൽ; ആഘാതം ; അക്ഷാംശം ; ശരം ; ചീത്തപ്പേര്; കാലക്ഷേപം.

**क्षेपक** - **वि०** കൂട്ടിച്ചേർത്ത ; എറിയുന്ന ; **पु०** (ഗ്രന്ഥാദികളിൽ) ഉദ്ധരിച്ചിട്ടുള്ള ഭാഗം.

**क्षेपण** - **पु०** എറിയൽ ; വീഴ്ത്തൽ ; കഴിച്ചുകൂട്ടൽ.

**क्षोणि** - **स्त्री०** ഭൂമി.

**क्षोभ** - **पु०** കലക്കം ; ക്ഷോഭം.

**क्षोभित** - **वि०** പരിഭ്രമിച്ച ; ഇളകിയ ; പേടിച്ച ; കോപിച്ച.

**क्षोभी** - **वि०** ക്ഷോഭിച്ച.

**क्षौम** - **पु०** പട്ടുവസ്ത്രം.

**क्ष्वेड** - **पु०** വിഷം.

## ख

**खंख** - **वि०** ശൂന്യമായ ; നാശമായ ; ദരിദ്രനായ.

**खँखार** - **पु० खखार** കനത്ത കഫം (കാർക്കിച്ചു തുപ്പുന്ന).

**खंग** - **पु०** വാൾ.

**खंगर** - **पु०** ഇഷ്ടിക ; ഉണങ്ങിയ കട്ട ; **वि०** വല്ലാതെ ശുഷ്കിച്ച.

**खँगालना** / **खँघारना** } **स०** (പാത്രാദികൾ) കഴുകുക ; മോറുക ; തേയ്ക്കുക ; എല്ലാം തട്ടിയെടുത്തു കൊണ്ടുപോകുക.

**खंगी** - **स्त्री०** കുറവ് ; പോരായ്മ ; ന്യൂനത.

**खंज** - **पु०** മുടന്ത് ; വഞ്ജനപ്പക്ഷി.

**खंजक** - **वि०** മുടന്തുള്ള.

**खंजड़ी** - **स्त्री० दे० खंजरी**

**खंजन** - **पु०** ഒരു ചെറിയ കറുത്ത പക്ഷി (വഞ്ജനപ്പക്ഷി).

**खंजर - पुं०** കഠാരി.

**खंजरी - स्त्री०** ഒരുതരം വാദ്യം; ചെറിയ തപ്പ്.

**खंड - पुं०** ഭാഗം; കഷണം; തുണ്ടം.

**खंडन - पुं०** മുറിയ്ക്കൽ; ഖണ്ഡിയ്ക്കൽ.

**खंडना - स०** ഖണ്ഡിയ്ക്കുക; തുണ്ടം തുണ്ടമാക്കുക.

**खंडर } खंडहर } पुं०** ഇടിഞ്ഞുപൊളിഞ്ഞ വീടിന്റെ അവശേഷങ്ങൾ.

**खंडिका - स्त्री० दे० किस्त**

**खंडित - वि०** അപൂർണ്ണമായ; മുറിയ്ക്കപ്പെട്ട; ഭഗ്നമായ.

**खंता - पुं०** കൈക്കോട്ട്; മൺവെട്ടി; പടന്ന.

**खंदक - स्त्री०** കുഴി; കിടങ്ങ്.

**खंभ } खंभा } पुं०** തൂൺ; സ്തംഭം; ഉത്തരം.

**खंभिया - स्त्री०** ചെറിയതൂണ്.

**खई - स्त्री०** ശണ്ഠ; യുദ്ധം; ക്ഷയം.

**खखार - पुं०** കഫം (കാക്കിച്ചുതുപ്പുന്ന).

**खखारना - अ०** കാക്കിച്ച് (കാറ്റിച്ച്) തുപ്പുക; കരച്ചുതുപ്പുക.

**खग - पुं०** പക്ഷി; ബാണം; **वि०** ആകാശത്തിൽ സഞ്ചരിയ്ക്കുന്ന.

**खगना - अ०** തറയുക; നട്ടുക; മനസ്സിൽ കൊള്ളുക; ലീനമാകുക; അടയാളപ്പെടുക.

**खगहा - पुं०** കാണ്ടാമൃഗം.

**खगोल - पुं०** ആകാശമണ്ഡലം:

**—विद्या -** [illegible].

**खचना - अ०** കോർക്കപ്പെടുക; കെട്ടപ്പെടുക; [illegible]ടുക; **स०** കോർക്കുക; രചിയ്ക്കുക; [illegible].

**खचरा - वि०** വർണ്ണസങ്കരമായ; ദുഷ്ടനായ; നീചനായ.

**खचाखच - क्रि०** നിറയെ; തിങ്ങിവിങ്ങി.

**खचाना - स०** [illegible]ത്തുക; വേഗം വേഗം എഴുതുക.

**खचित - वि०** എഴുതപ്പെട്ട; [illegible]; പതിയ്ക്കപ്പെട്ട.

**खच्चर - पुं०** കോവർകഴുത; ആൺ കഴുതയും പെൺകുതിരയുമായുള്ള സംയോഗത്താൽ ഉണ്ടായ മൃഗം; **वि०** വർണ്ണസങ്കരമായ; ദുഷ്ടനായ.

**ख़ज़ानची - पुं० दे० कोषाध्यक्ष**

**ख़ज़ाना - पुं०** ഭണ്ഡാരം; പണം സൂക്ഷിയ്ക്കുന്ന സ്ഥലം; ഖജനാവ്.

**खजीना - पुं० दे० ख़ज़ाना**

**खजुलाना - अ०** दे० खुजलाना

**खजुली - स्त्री०** दे० खुजली

**खजूर - पु०** ഈന്തപ്പഴം ; ഈത്തപ്പഴം ; **स्त्री०** ഒരുതരം മധുരപലഹാരം.

**खट - पु०** രണ്ടു വസ്തുക്കൾ തമ്മിൽ മുട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദം; ഉടയുമ്പോൾ ഉണ്ടാകുന്ന ശബ്ദം; **—से** - ഉടനെ; വേഗത്തോടുകൂടി.

**खटक - स्त्री०** അനക്കം ; പേടി ; ശങ്ക ; ഭയം.

**खटकना - अ०** പൊട്ടുന്ന ശബ്ദമുണ്ടാകുക ; നീരസമായി തോന്നുക ; അനിഷ്ടമായി തോന്നുക ; നീറി നീറി വേദനിക്കുക.

**खटका - पु०** 'ഖട് ഖട്' എന്ന ശബ്ദം ; പേടി ; ശങ്ക ; ചിന്ത; ഉൽക്കണ്ഠ ; ബട്ടൺ (button).

**खटकाना - स०** 'ഖട് ഖട്' ശബ്ദമുണ്ടാക്കുക.

**खटखट - स्त्री०** 'ഖട് ഖട്' എന്ന ശബ്ദം ; ബുദ്ധിമുട്ട്; വഴക്ക്; കുത്ത്, ഇടി മുതലായതിൻെറ ശബ്ദം.

**खटखटा - पु०** വഴക്ക്; മുട്ടൽ.

**खटखटाना - स०** വാതിലിന്നു മുട്ടുക ; ഓർമ്മിപ്പിക്കുക.

**खटना - स०** ധനം സമ്പാദിക്കുക; **अ०** ജോലിയിലേർപ്പെടുക ; പരിശ്രമിക്കുക.

**खटपट - स्त्री०** വഴക്ക് ; നീരസം ; ശണ്ഠ.

**खटपटिया - वि०** വഴക്കുണ്ടാക്കുന്ന; ശണ്ഠകൂട്ടുന്ന ; തമ്മിൽത്തല്ലുണ്ടാക്കുന്ന.

**खटमल - पु०** മൂട്ട.

**खटमिट्टा** / **खटमीठा** **वि०** പുളിയും മധുരവുമുള്ള.

**खटराग - पु०** ഉപയോഗശൂന്യമായ വസ്തു ; കഴപ്പം.

**खटाई - स्त्री०** പുളിപ്പ്; പുളിയുള്ള വസ്തു.

**खटाखट - क्रि०** 'ഖട് ഖട്' എന്ന ശബ്ദത്തോടുകൂടി ; വേഗം വേഗം.

**खटाना - अ०** പുളിക്കുക; പുളിപ്പ് വരുക ; താമസിക്കുക ; പരീക്ഷണത്തിൽ വിജയം വരുക; **स०** ജോലി ചെയ്യിപ്പിക്കുക.

**खटाव - पु०** നിർവ്വാഹം ; നിത്യവൃത്തി ; വഞ്ചി കെട്ടിയിടുന്ന കുററി.

**खटास - पु०** കീരിയെപ്പോലെയുള്ള ഒരു മൃഗം ; കാട്ടുപൂച്ച ; **स्त्री०** പുളിപ്പ്.

**खटिक - पु०** പഴവും മററും വില്ക്കുന്ന ഒരു കൂട്ടർ.

**खटिया - स्त्री०** കട്ടിൽ.

**खटोलना** } **पुं०** ചെറിയ കട്ടിൽ; തൊട്ടിൽ.
**खटोला** }

**खट्टा - पुं०** പുളിയൻ നാരങ്ങ; തൊട്ടിൽ; **वि०** പുളിപ്പുള്ള; **—होना** - കോപിയ്ക്കുക.

**खट्टू - पुं०** സമ്പാദിയ്ക്കുന്നവൻ.

**खड़ँजा - पुं०** ഇഷ്ടിക പതിയ്ക്കൽ.

**खड़क - स्त्री० दे० खटक**

**खड़खड़ाना - स०** തട്ടുക; മുട്ടുക; 'ഖഡഖഡ്' ശബ്ദം ഉണ്ടാക്കുക.

**खड़खड़िया - स्त्री०** പല്ലക്ക്; മഞ്ചൽ.

**खड़ग - पुं०** വാൾ.

**खड़बड़ाना - अ०** പരിഭ്രമിയ്ക്കുക; തകരാറായിത്തീരുക.

**खड़बड़ी - स्त्री०** വ്യതിക്രമം; പരിവർത്തനം; പരിഭ്രമം; ബഹളം.

**खड़मंडल - पुं०** കുഴപ്പം; അവ്യവസ്ഥ.

**खड़ा - वि०** നില്ക്കുന്ന; **—करना** - നിർത്തുക; സ്ഥാപിയ്ക്കുക; **—रहना** - നില്ക്കുക; **—होना** - എഴുന്നേല്ക്കുക; സഹായിയ്ക്കുക; **खड़े-खड़े** - നിന്നുകൊണ്ട്; പെട്ടെന്ന്; **—जवाब** - വ്യക്തമായ പ്രതിഷേധം.

**खड़ाऊँ - स्त्री०** മെതിയടി.

**खड़ाका - पुं० दे० खटका**

**खड़िया** } **स्त्री०** കൽ ചുണ്ണാമ്പ്; ചോക്ക് (chalk).
**खड़ी** }

**खड़ी बोली - स्त्री०** ഹിന്ദിയുടെ പ്രധാന ദേശ്യഭാഷകളിൽ ഒന്ന്; ദൽഹി, മീററ്റ് എന്നീ ജില്ലകളിലെ ഭാഷ ഇതാണ്. ഇന്നത്തെ രാഷ്ട്രഭാഷയും ഉർദുവും ഇതിൽ നിന്നാണ് വികസിച്ചത്.

**खड्ड** } **पुं०** കുഴി.
**खड्ढा** }

**खत - पुं०** മുറിവ്; പരുക്ക്.

**ख़त - पुं०** കത്ത്; കൈയെഴുത്ത്; വര; മീശ; ക്ഷൗരം; **—किताबत** - എഴുത്തുകുത്ത്.

**खतना - अ०** കണക്കിൽ ചേർക്കപ്പെടുക; പേരേടിൽ ചേർക്കപ്പെടുക.

**ख़तना - पुं०** സുന്നത്ത് കർമ്മം.

**ख़तम - वि०** അവസാനിച്ച; **—करना** - കൊന്നുകളയുക.

**ख़तर** } **पुं०** അപകടം; ആപത്ത്; ഭയം; ആശങ്ക.
**ख़तरा** }

**ख़तरनाक - वि०** ഭയാനകമായ.

**ख़ता - स्त्री०** അബദ്ധം; വീഴ്ച; തെററ്; കുററം; ചതി.

**ख़तावार - वि०** തെററുകാരനായ; അപരാധിയായ.

**खतियाना - स०** കണക്കിൽ ചേർക്കുക; പേരേടിൽ ചേർക്കുക.

**खतियौनी** - **स्त्री॰** പേരേട്; പേരേടിൽ ചേർക്കൽ.

**खत्ता** - **पु॰** നിലവറ; പത്തായം.

**खत्म** - **वि॰ दे॰ ख़तम**

**ख़दंग** - **पु॰** ശരം; അമ്പ്.

**खदखदाना** } **खदबदाना** } **अ॰** തിളയ്ക്കുന്ന ശബ്ദമുണ്ടാകുക; തിളയ്ക്കുക.

**खदरा** - **वि॰** ഉപയോഗമില്ലാത്ത.

**ख़दशा** - **पु॰** ഭയം; ആശങ്ക.

**खदान** - **स्त्री॰** ഖനി.

**खदिर** - **पु॰** കരിങ്ങാലിവൃക്ഷം; കരിങ്ങാലിമരത്തിന്റെ സത്ത്; ചന്ദ്രൻ.

**खदेरना** - **स॰ खदेड़ना** ഓടിയ്ക്കുക.

**खद्दर** - **पु॰** കൈകൊണ്ടു നൂററ നൂൽകൊണ്ട് നെയ്ത വസ്ത്രം; ഖദർ മുണ്ട്.

**खद्योत** - **पु॰** മിന്നാമിനുങ്ങ്; സൂര്യൻ.

**खन** - **पु॰** അല്പസമയം; അവസരം; (കെട്ടിടത്തിന്റെ) അവശേഷം.

**खनक** - **पु॰** എലി; മണ്ണുവെട്ടുന്നവൻ; ഭൂഗർഭശാസ്ത്രജ്ഞൻ; ഖനി; **स्त्री॰** ലോഹങ്ങൾ തമ്മിൽ കൂട്ടിമുട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദം (കിലുക്കം).

**खनकना** - **अ॰** കിലുങ്ങുക; മുഴങ്ങുക.

**खनखना** - **वि॰** കിലുങ്ങുന്ന.

**खनखनाना** - **स॰** കിലുക്കുക; **अ॰** കിലുങ്ങുക.

**खनना** - **स॰** കഴിയ്ക്കുക.

**ख़नाज़ीर** - **पु॰** കണ്ഠമാല എന്ന രോഗം.

**खनिज** - **वि॰** ഖനിയിൽ നിന്നും എടുത്ത.

**खपची** - **स्त्री॰** നേരിയ മുളവാരി.

**खपड़ा** - **स्त्री॰** പുരമേയുന്ന ഓട്; ഭിക്ഷാപാത്രം (മണ്ണുകൊണ്ടുള്ളത്); മൺപാത്രങ്ങളുടെ ഉടഞ്ഞ കഷണം; ആമയോട്.

**खपड़ी** - **स्त्री॰** പുരമേയുന്ന ചെറിയ ഓട്; തലയോട്.

**खपड़ैल** - **स्त्री॰ दे॰ खपरैल**

**खपत** } **खपती** } **स्त्री॰** വില്പന; ചിലവ്.

**खपना** - **अ॰** വിററുതീരുക; പ്രവൃത്തിയിലേർപ്പെടുക; ചിലവാകുക; കഴിയുക.

**खपरा** - **पु॰ दे॰ खपड़ा**.

**खपरिया** - **स्त्री॰** തവിട്ടുനിറത്തിലുള്ള ഒരു ധാതുദ്രവ്യം; രസകം.

**खपरी** - **स्त्री॰ दे॰ खपड़ी**

**खपरैल** - **स्त्री॰** ഓടുമേഞ്ഞ പുര; ഓടു മേയൽ.

**खपाना** - **स॰** വിററു തീർക്കുക; അവസാനിപ്പിയ്ക്കുക; **माथा या सिर खपाना** - ആലോചിച്ചു തല പുണ്ണാക്കുക.

**खप्पर** - **पु०** തലയോട്ട്; ഭിക്ഷാപാത്രം; **—भरना** - ഭിക്ഷ കൊടുക്കുക.

**ख़फ़गी** - **स्त्री०** ദേഷ്യം; അപ്രസന്നത.

**ख़फ़ा** - **वि०** കോപിച്ച; ദേഷ്യമുള്ള; **स्त्री०** ഒളിപ്പിയ്ക്കൽ.

**ख़फ़ीफ़** - **वि०** ചെറിയ; കുറച്ച്; തുച്ഛമായ; ലജ്ജിതനായ.

**ख़फ़ीफ़ा** - **स्त्री०** സ്മാൾകാസ് കോടതി; ജില്ലാക്കോട്ട്.

**ख़बर** - **स्त्री०** വർത്തമാനം; വിവരം; **—उड़ना** - ജനശ്രുതി പൊങ്ങുക; **—उड़ाना** - വർത്തമാനം പരത്തുക; **—लेना** - മേലന്വേഷണം നടത്തുക; ശിക്ഷിയ്ക്കുക.

**ख़बरगीर** - **वि०** ചാരനായ; സംരക്ഷകനായ.

**ख़बरगीरी** - **स्त्री०** മുന്നറിവുകൊടുക്കൽ; രക്ഷ.

**ख़बरदार** - **वि०** ജാഗ്രതയുള്ള; കരുതലുള്ള.

**ख़बरदारी** - **स्त्री०** ജാഗ്രത.

**ख़बीस** - **पु०** ലുബ്ധൻ; വിരൂപി; പിശാച്.

**ख़ब्त** - **पु०** **पागलपन** ഭ്രാന്ത്; മൂഢത.

**ख़ब्ती** - **वि०** ഭ്രാന്തുള്ള.

**खभरना** - **स०** യോജിപ്പിയ്ക്കുക; വിപ്ലവം ഉണ്ടാക്കുക.

**ख़म** - **पु०** കുനിവ്; വക്രത; **—खाना** - തിരിയുക; കുനിയുക; തോല്ക്കുക; **—ठोंकना** - കൈയടിച്ച് വെല്ലുവിളിയ്ക്കുക; **—दम** - **पु०** ധൈര്യം; പൌരുഷം; **—दार** - വളവുള്ള.

**ख़मीदा** - **वि०** കുനിഞ്ഞ; വളഞ്ഞ.

**ख़मीर** - **पु०** പുളിപ്പിയ്ക്കുന്ന സാധനം (പുളിച്ചമാവ്, കാടി മുതലായവ).

**ख़मीरा** - **पु०** പുളിച്ച സാധനം [illegible] വസ്തു.

**ख़मोश** - **वि०** **दे०** **ख़ामोश**

**ख़म्र** - **पु०** മദ്യം.

**ख़यानत** - **स्त्री०** വിശ്വാസവഞ്ചന; വഞ്ചന; സൂക്ഷിയ്ക്കാൻ കൊടുത്ത വസ്തു [illegible] തിരിയ്ക്കൽ.

**ख़याल** - **पु०** (**बहु०** **ख़यालात**) **दे०** **ख़्याल**.

**ख़याली** - **वि०** കല്പിതമായ; ഭാവനയിലുള്ള.

**ख़य्यात** - **पु०** തുന്നൽക്കാരൻ.

**ख़य्याम** - **पु०** കൂടാരമുണ്ടാക്കുന്നവൻ.

**खर** - **पु०** കഴുത; വയ്ക്കോൽ; തൃണം; **वि०** തീക്ഷ്ണമായ; മൂർച്ചയുള്ള; ശുദ്ധമല്ലാത്ത.

**खरक** - **पु०** നാല്ക്കാലികളെ കെട്ടുന്ന തൊഴുത്ത്; തൂവ; മേച്ചിൽ സ്ഥലം.

**खरकना** - അം ഇളകുക ; നീറി നീറി വേദനിയ്ക്കുക.

**खरका** - പും പുല്ലിൻെറ ഇഴ ; നാല്ക്കാലികളെ കെട്ടുന്ന സ്ഥലം ; മേച്ചിൽ സ്ഥലം.

**खरखशा**-പും ശണ്ഠ; ഭയം; കുഴപ്പം.

**खरखराहट** - സ്ത്രീം 'ഖർ ഖർ' ശബ്ദം.

**खरग** - പും വാൾ.

**खरगोश** - പും മുയൽ.

**खरच** - പും ദേം **खर्च**

**खरचना** - സം ചിലവാക്കുക.

**खरचा** - പും ദേം **खर्चा**

**खरतल** - വിം നല്ല ; ശുദ്ധമായ ; സ്പഷ്ടമായ.

**खरदनी** - സ്ത്രീം ചിപ്പുളി ; കടയുന്നതിനുള്ള ഉളി.

**खर-दिमाग़** - വിം ബുദ്ധിയില്ലാത്ത.

**खरधार** - പും മൂർച്ചയുള്ള അസ്ത്രം.

**खरब** - പും ആയിരം കോടി.

**खरबूज़ा** / **खरबूज़** } പും തണ്ണിമത്തൻ ; കുമ്മട്ടിങ്ങ.

**खरभर** - പും ബഹളത്തിലുണ്ടാകുന്ന ഒച്ച ; ഇരയ്ക്കൽ ; ഇരമ്പൽ.

**खरभराना** - സം ക്ഷോഭിപ്പിയ്ക്കുക; പരിഭ്രമിപ്പിയ്ക്കുക.

**खरमस्ती** - സ്ത്രീം തമാശയിൽ ചെയ്യുന്ന തെമ്മാടിത്തം.

**खरल** - പും പൊടിയ്ക്കാനുള്ള കല്ലുരൽ ; തിരികല്ല്.

**खरसान** - സ്ത്രീം ആയുധങ്ങൾ മൂർച്ച വരുത്തുവാനുള്ള ചാണ.

**खरहरा** - പും കുതിരയെ തേയ്ക്കുവാനുള്ള ബ്രഷ് ; ഇരുമ്പുകൊണ്ടുള്ള ചൂൽ.

**खरहा** - പും മുയൽ.

**खरा** - വിം ശുദ്ധമായ ; കളങ്കമില്ലാത്ത ; വിശ്വസിയ്ക്കാവുന്ന ; **—खोटा** - ശകാരം ; **खरी खरी सुनाना** - അന്യൻെറ ഹിതാഹിതത്തെ ഗണിയ്ക്കാതെ ഉള്ളതു തുറന്നു പറയുക.

**खराई** - സ്ത്രീം ശുദ്ധി ; ശുദ്ധത.

**खराऊँ** - സ്ത്രീം ദേം **खड़ाऊँ**

**खराद** - പും കടച്ചിൽ യന്ത്രം ; കടയൽ.

**खरादना** - സം കടയുക.

**खरापन** - പും ശുദ്ധത ; കലർപ്പില്ലായ്മ.

**ख़राब** - വിം ചീത്തയായ ; പതിതനായ ; നികൃഷ്ടനായ.

**खराबा** - പും നാശം ; ചീത്തത്തം.

**ख़राबी** - സ്ത്രീം കേട് ; ദൂഷ്യം ; നാശം.

**ख़राश** - സ്ത്രീം ചുരണ്ടൽ ; ഉരിയ്ക്കൽ ; പോറൽ.

**खरिया** - സ്ത്രീം ചെറിയ വലസഞ്ചി ; ഒരു തരം മണ്ണ് (ഇതിൻെറ വകഭേദങ്ങളാണ് സ്ലേററ്, ചോക്ക് മുതലായവ).

**खरियाना - स०** സഞ്ചിയിലാക്കുക; സഞ്ചിയിൽ നിന്നും താഴെ വീഴ്ത്തുക.

**खरिहान - पु० दे० खलियान**

**खरीता - पु०** കത്തുകളിടുന്ന സഞ്ചി; സർക്കാർ കല്പനകൾ അയയ്ക്കപ്പെടുന്ന വലിയ ലക്കോട്ട്; കീശ.

**ख़रीद - स्त्री०** വാങ്ങൽ; വാങ്ങിച്ച വസ്തു; **—फ़रोख़्त -** ക്രയ വിക്രയം.

**ख़रीदना - स०** വിലയ്ക്കു വാങ്ങുക.

**ख़रीददार - वि० ख़रीदार** വിലയ്ക്കു വാങ്ങുന്നവൻ.

**ख़रीदारी - स्त्री०** വിലയ്ക്കു വാങ്ങൽ.

**ख़रीफ़ - स्त्री०** ശരൽക്കാലം; ശരൽക്കാലത്ത് കൊയ്യുന്ന വിള.

**खरोंच - स्त्री०** ചുരണ്ടൽ; മാന്തൽ.

**खरोंचना - स०** ചുരണ്ടുക; മാന്തുക.

**खरोटना - स०** നഖം കൊണ്ടു മാന്തി പരുക്കേല്പിയ്ക്കുക; മാന്തുക.

**ख़र्च - पु०** ചിലവ്; **—उठाना -** ചിലവു ചെയ്യേണ്ട ഭാരം ഏല്ക്കുക.

**ख़र्चना - स० दे० खरचना**

**ख़र्चा - पु०** കോടതിച്ചിലവ്; ചിലവ്.

**ख़र्चीला - वि०** അധികം ചിലവുള്ള; അധികം ചിലവു ചെയ്യുന്ന.

**खर्जूर - पु०** ഈന്തപ്പഴം; ഈന്തപ്പന; തേള്.

**खर्पर - पु० दे० खप्पर**

**खर्रा - पु०** കരടുപകർപ്പ്.

**खर्राच - वि०** അധികച്ചിലവുകാരനായ.

**खर्राटा - पु०** കൂർക്കം വലി.

**खर्व - वि०** ചെറിയ; അംഗഭംഗം വന്ന; പൊക്കം കുറഞ്ഞ; മുണ്ടനായ; അപൂർണ്ണമായ.

**खल - वि०** ദുഷ്ടനായ; ഖലനായ.

**ख़लक़ - पु०** പ്രപഞ്ചം; ജീവജന്തുക്കൾ.

**ख़लक़त - स्त्री०** സൃഷ്ടി; പ്രപഞ്ചം.

**खलड़ी - स्त्री०** തോൽ; തൊലി; തൊണ്ട്.

**खलता - स्त्री०** വികൃതിത്തരം; മൂഢത.

**खलना - अ०** ചീത്തയായിത്തോന്നുക; പ്രിയമല്ലാതാകുക.

**खलबल - स्त्री०** കുഴപ്പം; ഇളക്കം; അസ്വാസ്ഥ്യത.

**खलबलाना - अ०** ഇളക്കമുണ്ടാകുക; തിളയ്ക്കുക; പരിഭ്രമിയ്ക്കുക.

**खलबली - स्त्री०** ഇളക്കം; കുഴപ്പം; അസ്വാസ്ഥ്യത; വ്യാകുലത; പരിഭ്രമം.

**खलल** - **पु०** തടസ്സം ; കുഴപ്പം.

**खलवत** - **स्त्री०** ശൂന്യസ്ഥലം ; ഏകാന്തസ്ഥലം ; **—खाना** - അന്തഃപുരം.

**खला** - **पु०** ഒഴിഞ്ഞ സ്ഥലം ; ആകാശം ; കക്കൂസുപുര ; പങ്കായം.

**खलाना** - **स०** ഒഴിവാക്കുക ; കഴിയ്ക്കുക ; ഒഴിയ്ക്കുക.

**खलायक** - **स्त्री०** സൃഷ്ടി ; പ്രപഞ്ചം.

**खलाल** - **पु०** പല്ലുകുത്തി.

**खलाल** - **स्त्री०** തോല്ക്കൽ (കളികളിൽ.)

**खलास** - **पु०** മോചനം ; മോക്ഷം; ശുക്ലപതനം ; **वि०** മോചിച്ച ; ച്യുതമായ ; താഴെ വീണ.

**खलासी** - **स्त्री०** മോചനം ; മുക്തി ; ഒഴിവ് ; **पु०** കപ്പൽവേലക്കാരൻ ; നാവികൻ ; പീരങ്കി വെയ്ക്കുന്നവൻ.

**खलित** - **वि०** ചഞ്ചലമായ; താഴെ വീണ.

**खलियान** - **पु०** കളം ; കററവെയ്ക്കുന്ന സ്ഥലം.

**खलियाना** - **स०** ചത്തമൃഗങ്ങളുടെ തോൽ ഉരിയ്ക്കുക ; ഒഴിവാക്കുക.

**खलिश** - **स्त्री०** വേദന ; സംശയം ; ചിന്ത ; തറയൽ.

**खलिहान** - **पु०** **दे०** **खलियान**

**खली** - **स्त्री०** പിണ്ണാക്ക്.

**खलीज** - **पु०** **खाडी** ഉൾക്കടൽ.

**खलीता** - **पु०** **दे०** **खरीता**

**खलीफ़ा** - **पु०** പിൻവാഴ്ചക്കാരൻ ; ബാഗ്ദാദിലെ രാജവംശം ; അദ്ധ്യക്ഷൻ ; വൃദ്ധൻ ; തുന്നൽക്കാരൻ ; ക്ഷൌരക്കാരൻ.

**खलील** - **पु०** യഥാർത്ഥസ്നേഹിതൻ.

**खलु** - **अव्य०** നിശ്ചയം.

**खलेरा** - **वि०** അമ്മയുടെ സഹോദരിയെ സംബന്ധിച്ച.

**खल्क** - **स्त्री०** **दे०** **खलक**

**खल्लड़** - **पु०** തോൽസഞ്ചി ; തിരികല്ല്.

**खल्व** - **पु०** കഷണ്ടിരോഗം.

**खल्वाट** - **वि०** കഷണ്ടിവന്ന ; **पु०** കഷണ്ടിരോഗം.

**खवा** - **पु०** തോൾ ; ചുമൽ.

**खवाई** - **स्त्री०** ഭക്ഷണം; ഊണു കഴിഞ്ഞതിനു ശേഷം കൊടുക്കുന്ന ദക്ഷിണ.

**खवास** - **पु०** പ്രഭുക്കന്മാരുടേയോ രാജാക്കന്മാരുടേയോ പ്രത്യേക സേവകൻ.

**खवासी** - **स्त्री०** രാജസേവ.

**खवैया** - **पु०** ഭക്ഷണം കഴിയ്ക്കുന്നവൻ.

**खशखाश** - **पु०** **दे०** **खसखस**

**खश्म** - **पु०** ദേഷ്യം ; ക്രോധം.

**खस - स्त्री०** രാമച്ചം.

**खसकंत - स्त्री०** മെല്ലെ മെല്ലെ ഒരിടത്തു നിന്നു മറെറാരിടത്തിൽ എത്തൽ ; ഇഴയൽ.

**खसकना - अ०** ഒഴിഞ്ഞുമാറുക ; ഇഴയുക.

**खसकाना - स०** ഒളിവായി മാററുക ; ഇഴച്ചുകൊണ്ടു പോവുക.

**ख़सख़स - स्त्री०** [illegible] കായ്.

**ख़सख़सा - वि०** അമത്തുമ്പോൾ പൊടിയാകുന്ന ; വളരെ ചെറിയ (തലമുടി).

**ख़सना - अ०** വീണുപോകുക ; സ്ഥാനത്തുനിന്നു തെററുക ; നശിയ്ക്കുക.

**ख़सम - पु०** യജമാനൻ ; ഉടമസ്ഥൻ ; ഭർത്താവ് ; ശത്രു.

**ख़सरा - पु०** പട്ടയം ; ദിനസരിക്കണക്കു പുസ്തകം.

**खसलत - स्त्री०** സ്വഭാവം ; അന്തസ്സ് ; പ്രകൃതി.

**खसाना - स०** താഴെ വീഴ്ത്തുക.

**खसिया - वि०** വരിയുടച്ച ; നപുംസകമായ ; [illegible] ; **पु०** മുട്ടനാട്.

**खसियाना - अ०** വരിയുടയ്ക്കുക.

**ख़सी - स्त्री०** കോലാട് ; നപുംസകം ; [illegible] മൃഗം.

**ख़सीस - वि०** ലുബ്ധുള്ള.

**खसोट - स्त्री०** കീറൽ ; മാന്തൽ ; തട്ടിപ്പറിയ്ക്കൽ.

**खसोटना - स०** കീറുക ; മാന്തുക ; തട്ടിപ്പറിയ്ക്കുക.

**ख़स्तगी - स्त्री०** പൊട്ടൽ ; മുറിയേല്ക്കൽ.

**ख़स्ता - वि०** മുറിവേററ ; പൊട്ടിയ ; അമത്തിയാൽ പൊട്ടുന്ന.

**ख़स्सी - पु० दे० ख़सी**

**ख़ाँ - पु० दे० ख़ान**

**खाँखर - वि०** പൊള്ളയായ ; ധാരാളം ദ്വാരങ്ങളുള്ള.

**खाँग - पु०** മുള്ള് ; ദംഷ്ട്രം ; തേററ ; **स्त्री०** കുറവ്.

**खाँच - स्त्री०** സന്ധിസ്ഥലം ; വര.

**खाँचना - स०** അടയാളപ്പെടുത്തുക ; വരയ്ക്കുക.

**खाँचा - पु०** കൊട്ട.

**खाँड़ - स्त्री०** ശുദ്ധിചെയ്യാത്ത പഞ്ചസാര.

**खाँडना - स०** പൊട്ടിയ്ക്കുക ; ചവയ്ക്കുക.

**खाँड़ा - पु०** ഖഡ്ഗം ; കഠാരി ; ഭാഗം ; അംശം.

**खाँसना - अ०** ചുമയ്ക്കുക ; കുരയ്ക്കുക.

**खाँसी - स्त्री०** ചുമ ; കുര.

**खाई - स्त्री०** കിടങ്ങ്.

**खाऊ - वि०** ഭക്ഷണപ്രിയനായ.

**ख़ाक** - **स्त्री॰** മണ്ണ്; പൊടി; **(कहीं पर) ख़ाक उड़ना** ഉന്മൂലനാശം വരുക; **—उड़ाना या छानना** - അലഞ്ഞു നടക്കുക; **—चाहना** - ഒന്നും ഇഷ്ടപ്പെടാതിരിയ്ക്കുക; **—में मिलना** - നശിയ്ക്കുക; **—सिर पर उड़ाना** - അലഞ്ഞു തിരിയുക; **क्रि॰** തുച്ഛം; ഒന്നുമില്ല.

**ख़ाकसार** - **वि॰** വിനയമുള്ള; തുച്ഛമായ; നിസ്സാരമായ; (മിക്കവാറും വിനയം കാണിയ്ക്കുന്നതിന് അവനവനെപ്പററിയാണ് പറയാറുള്ളത്); **पु॰** ഒരു മുസ്ലീം ധർമ്മഭടസംഘം.

**ख़ाका** - **पु॰** ഭൂപടം; സ്കെച്ച്; അനുമാനപത്രം (budget); **—उड़ाना** - പരിഹസിയ്ക്കുക.

**ख़ाकी** - **वि॰** മൺനിറമുള്ള; പൊടിപററിയ; നനയ്ക്കാത്ത (വയൽ); **स्त्री॰** കാക്കിത്തുണി.

**खागना** - **अ॰** തറയുക; കറയുക; നടക്കാൻ ബുദ്ധിമുട്ടുക.

**खाज** - **स्त्री॰** ചൊറി; ചിരങ്ങ്; **कोढ़ में खाज या कोढ़ की खाज** കുനിന്മേൽ കുരു.

**खाजा** - **पु॰** [illegible]; ഒരു മധുര പലഹാരം.

**खाट** - **स्त्री॰** കട്ടിൽ; **—खटोला** - വീട്ടുസാമാനങ്ങൾ; **—पर पड़ना, —से लगना** - രോഗം ബാധിച്ച് കിടപ്പിലാകുക.

**खाड़ी** - **स्त्री॰** ഉൾക്കടൽ.

**खात** - **पु॰** കുഴിയ്ക്കൽ; കുളം; കിണർ; വളക്കുഴി; വളം; **वि॰** അഴക്കായ.

**खातक** - **पु॰** ചെറിയ കുളം; കിടങ്ങ്; കടപ്പെട്ടവൻ.

**ख़ातमा** - **पु॰** സമാപ്തി; അവസാനം; മരണം.

**खाता** - **पु॰** നാൾവഴി കണക്കുപുസ്തകം (account book); **—खोलना या डालना** - കണക്കുവെയ്ക്കുക; (പററുപടി തുടങ്ങുക).

**ख़ातिर** - **स्त्री॰** ആദരവ്; ആനുകൂല്യം; **अव्य॰** വേണ്ടി; ആയി.

**ख़ातिरख़्वाह** - **क्रि॰** ഇഷ്ടംപോലെ.

**ख़ातिरजमा** - **स्त्री॰** സംതൃപ്തി; സുഖം; ശാന്തി.

**ख़ातिरदारी** - **स्त्री॰** സല്ക്കരിയ്ക്കൽ; ആദരിയ്ക്കൽ.

**खातिरी** - **स्त्री॰** വിശ്വാസം; സന്തോഷം; സംതൃപ്തി; [illegible].

**ख़ातून** - **स्त्री॰** കുലീന (സ്ത്രീ).

**खाद** - **स्त्री॰** വളം.

**खादन** - **पु॰** ഭക്ഷണം.

**खादर पुं०** പുഞ്ചനിലം.

**ख़ादिम - पुं०** ഭൃത്യൻ ; സേവകൻ.

**खादी - स्त्री० दे० खद्दर**

**खाद्य - वि०** തിന്നാൻ യോഗ്യമായ ; **पुं०** തിന്നാനുള്ള വസ്തു.

**खान - स्त्री०** ഖനി ; നിധി; കലവറ ; **पुं०** ഭക്ഷണസാധനം ; ഭക്ഷിയ്ക്കൽ ; ഭക്ഷണരീതി.

**ख़ान - पुं०** പഠാണിത്തലവൻെറ പദവി ; പ്രമാണി.

**ख़ानक़ाह - पुं०** മുഹമ്മദീയ സന്യാസിമാർ താമസിയ്ക്കുന്ന മഠം.

**ख़ानख़ाना - पुं०** [illegible] ; മുഗൾ സേനാനായകൻെറ സ്ഥാനപ്പേര്.

**ख़ानख़ाह - क्रि० दे० ख़ाहमख़ाह**

**ख़ानगी - वि०** സ്വന്തമായ ; ഗൃഹസംബന്ധമായ ; **स्त्री०** അല്പ സംഖ്യയ്ക്കുകൂടി വ്യഭിചാരം ചെയ്യുന്നവൾ ; കുലട.

**ख़ानज़ादा - पुं०** കുലീനൻ.

**ख़ानदान - पुं०** വംശം ; കുലം; പരമ്പര.

**ख़ानदानी - वि०** നല്ലവംശത്തിൽ ജനിച്ച ; പൈതൃകം.

**खानपान - पुं०** ഭക്ഷണം കഴിയ്ക്കൽ ; പന്തിഭോജനം.

**खान बहादुर - पुं०** ഒരു മുഹമ്മദീയ സ്ഥാനപ്പേർ.

**ख़ानम - स्त्री० दे० ख़ातून**

**खानमाँ - पुं०** വീട്ടുസാമാനം.

**ख़ानसामाँ - पुं०** കലവറക്കാരൻ ; ബട്ളർ ; അരിവെപ്പുകാരൻ.

**खाना - स०** തിന്നുക ; **—कमाना -** ജോലിചെയ്ത് നിത്യവൃത്തിയ്ക്ക് ഉണ്ടാക്കുക ; **—न पचना -** മനസ്സ് സമ്മതിയ്ക്കാതിരിയ്ക്കുക ; മനശ്ശാന്തി കിട്ടാതിരിയ്ക്കുക ; **खा जाना -** കൊല്ലുക ; വിഴുങ്ങുക.

**ख़ाना - पुं०** വീട് ; മുറി (room) ; ചതുരക്കള്ളി ; കാളം (column) ; പെട്ടി.

**ख़ाना-ख़राब - वि०** വീട് നശിച്ച ; നിരാശ്രയമായ.

**ख़ानाजंगी - स्त्री०** കുടുംബകലഹം ; അന്തഃഛിദ്രം.

**ख़ानाज़ाद - पुं०** അന്യരുടെ വീട്ടിൽ ജനിച്ചു വളൎന്നവൻ.

**ख़ानातलाशी - स्त्री०** ഭവനപരിശോധന.

**ख़ानादारी - स्त्री०** ഗൃഹഭരണം.

**खाना-पीना - पुं० दे० खानपान**

**ख़ानापुरी - स्त्री०** കള്ളികൾ പൂരിപ്പിയ്ക്കൽ (അ[illegible]പ്രശ്നാദിയിൽ).

**ख़ानाबदोश - वि०** വീടും കുടിയുമില്ലാത്ത ; തെണ്ടിയായ.

**ख़ानाशुमारी - स्त्री०** ജനനമരണക്കണക്ക് ; കാനേഷുമാരി.

**खानि** - **स्त्री०** ഖനി; സമൃദ്ധി; രീതി; പ്രകാരം; വശം (direction).

**खाब** - **पु०** സ്വപ്നം.

**खाबड़** - **वि०** താണ; **—खूबड़** - നിമ്നോന്നതമായ; സമനിരപ്പല്ലാത്ത.

**खाम** - **वि०** അനുഭവമില്ലാത്ത; പച്ചയായ; **पु०** ലക്കോട്ട്; രണ്ടു വസ്തുക്കൾ തമ്മിൽ ചേരുന്ന സ്ഥലം.

**खामखयाली** - **स्त्री०** മിഥ്യാസങ്കല്പം.

**खामखाह** } **क्रि०** **ख्वाहमख्वाह**
**खामखाही** } ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും; ബലാല്ക്കാരമായി; നിശ്ചയമായും.

**खामी** - **स्त्री०** അപക്വത; അനുഭവമില്ലായ്മ; അപൂർണ്ണത.

**खामोश** - **वि०** നിശ്ശബ്ദമായ.

**खामोशी** - **स्त्री०** നിശ്ശബ്ദത; മൌനം.

**खायन** - **पु०** വിശ്വാസവഞ്ചന ചെയ്യുന്നവൻ.

**खाया** - **पु०** കോഴിമുട്ട; അണ്ഡകോശം.

**खाया-बरदारी** - **स्त्री०** മുഖസ്തുതി; സേവപറയൽ.

**खार** - **पु०** ക്ഷാരം (acid); കാരം (sodium carbonate); ഉപ്പു കലന്ന മണ്ണ്; ചാരം.

**खार** - **पु०** മുള്ള്; ഈർഷ്യ; **—खाना** - അസൂയപ്പെടുക.

**खारा** - **वि०** ഉപ്പുരസമുള്ള.

**खारा** - **पु०** ഒരുതരം കട്ടിയുള്ള കല്ല്; വെയിലത്തിട്ടാൽ പൊടിഞ്ഞുപോകുന്ന ഒരു തരം വസ്ത്രം.

**खारिज** - **वि०** ത്യജിക്കപ്പെട്ട.

**खारिश** - **स्त्री०** ചൊറി; ചിരങ്ങ്.

**खारी** - **वि०** ഉപ്പുരസമുള്ള; കാരമുള്ള; **स्त्री०** ഒരുതരം ഉപ്പ്.

**खाल** - **स्त्री०** താണ നിലം; തൊലി; തീയൂതാനുള്ള കുഴൽ; ശവശരീരം; **—उड़ाना या उधेड़ना** - അടിച്ചു തൊലി ഉരിക്കുക.

**खालसा** - **पु०** സർക്കാർവക സ്ഥലം; സിക്കുജാതി; **वि०** ഒരാളുടെ ഭരണത്തിൻ കീഴിലുള്ള; സർക്കാർ സംബന്ധമായ.

**खाला** - **वि०** താഴ്ന്ന; നിമ്നമായ.

**खाला** - **स्त्री०** അമ്മയുടെ സഹോദരി; **—जी का घर** - ബുദ്ധിമുട്ടില്ലാത്ത ജോലി.

**खालिक** - **पु०** സൃഷ്ടികർത്താവ്.

**खालिस** - **वि०** കലർപ്പില്ലാത്ത; ശുദ്ധമായ.

**ख़ाली - वि०** ഒഴിഞ്ഞ; വെറും പൊള്ളയായ; **—बैठना -** വെറുതെ ഇരിയ്ക്കുക.

**ख़ालू - पु०** അമ്മയുടെ സഹോദരിയുടെ ഭർത്താവ്.

**ख़ाविंद - पु०** ഭർത്താവ്; യജമാനൻ.

**ख़ास - वि०** വിശേഷമായ; പ്രത്യേകമായ; സ്വകാര്യമായ; യഥാർത്ഥമായ; പരിശുദ്ധമായ; **—कर - क्रि०** വിശേഷിച്ച്.

**ख़ासनवीस - पु० ख़ासकलम** പ്രൈവറ്റ് സിക്രട്ടറി.

**ख़ासगी - वि०** രാജകീയമായ; സ്വന്തമായ.

**ख़ासतराश - पु०** രാജാവിന്റെ ക്ഷുരകൻ.

**ख़ासदान - पु०** ചെല്ലം; താമ്പാളം.

**ख़ासबरदार - पु०** രാജാവിന്റെ മുമ്പിൽ നടക്കുന്ന ഭൃത്യൻ; വില്ലുക്കാരൻ.

**ख़ासमहल - पु०** സ്വകാര്യഗൃഹം; അന്തഃപുരം.

**ख़ास-व-आम - वि०** ആബാലവൃദ്ധം; എല്ലാവരും.

**ख़ासा - वि०** [illegible]; നല്ല; അരോഗദൃഢഗാത്രനായ; **पु०** രാജാവിന്റെ കതിരലായം; രാജകീയ ഭോജനം.

**ख़ासियत - स्त्री०** പ്രത്യേകത; വിശേഷത; നൈസർഗ്ഗികം.

**ख़ाहमख़ाह - क्रि० दे० ख़ामख़्वाह**

**खिंच - स्त्री०** വലിവ്.

**खिंचना - अ०** ആകർഷിയ്ക്കപ്പെടുക; വരയ്ക്കപ്പെടുക; മുറുകുക.

**खिंचवाना - स०** വലിപ്പിയ്ക്കുക; ആകർഷിപ്പിയ്ക്കുക.

**खिंचाना - स० दे० खींचना**

**खिंचाव - पु०** ആകർഷണം; വലിയ്ക്കൽ.

**खिचड़ी - स्त्री०** അരിയും പരിപ്പും കൂടി വേവിച്ച ഭക്ഷണസാധനം; **वि०** മിശ്രിതമായ.

**खिजना - अ०** അസഹ്യപ്പെടുക; മുഷിയുക.

**खिजलाना - स०** അന്യനെക്കൊണ്ട് മുഷിപ്പിയ്ക്കുക; അസഹ്യപ്പെടുത്തിപ്പിയ്ക്കുക; **अ०** അസഹ്യമാകുക; മുഷിയുക.

**खिजलाहट - स्त्री०** കോപിയ്ക്കൽ.

**ख़िज़ाँ - स्त्री०** ഹേമന്തകാലം; ഇല പൊഴിയും കാലം; അധഃപതനകാലം.

**ख़िज़ाब - पु०** നരച്ച രോമം കറുപ്പിയ്ക്കും തൈലം.

**ख़िजालत - स्त्री०** ലജ്ജ; നാണം.

**खिज़ीना - पु० दे० खज़ाना**
**खिझना - अ० दे० खीजना**
**खिड़की - स्त्री०** ജനാല ; കിളിവാതിൽ.
**खिताब - पु०** പദവി ; ബിരുദ്°.
**खित्ता - पु०** സംസ്ഥാനം.
**खिदमत - स्त्री०** സേവനം ; പരിചര്യ ; ഉദ്യോഗം.
**खिदमतगार - पु०** സേവകൻ ; പരിചാരകൻ ; ഉദ്യോഗസ്ഥൻ.
**खिदमती - वि०** [illegible] സേവനം ചെയ്യുന്ന ; സേവനസംബന്ധമായിലഭിച്ച.
**खिन्न - वि०** ദുഃഖിയായ ; വ്യസനമുള്ള.
**खियाना - अ०** തേഞ്ഞു പോകുക.
**खिर - पु० नार** മുണ്ട്° നെയ്യുവാനുപയോഗിയ്ക്കുന്ന ഷട്ടിൽ.
**खिरद - स्त्री०** ബുദ്ധി ; **—मन्द** - ബുദ്ധിമാനായ.
**खिरमन - पु०** കളം ; കററവെയ്ക്കുന്ന സ്ഥലം ; കററ.
**खिराज - पु०** കരം ; വരി ; കപ്പം.
**खिराम - स्त्री०** അന്തസ്സോടും ഗർവ്വോടുംകൂടിയുള്ള നടത്തം.
**खिलअत - स्त्री०** രാജാക്കന്മാർ സമ്മാനമായി കൊടുക്കുന്ന വസ്ത്രം ; ബഹുമതി.
**खिलकत - स्त्री०** സൃഷ്ടി; പ്രപഞ്ചം ; ആൾക്കൂട്ടം.
**खिलखिलाना - अ०** കിലുകിലെ ചിരിയ്ക്കുക ; പൊട്ടിച്ചിരിയ്ക്കുക.
**खिलत - स्त्री०** വികസിയ്ക്കൽ ; രാജാവിൽനിന്നും കിട്ടുന്ന ബഹുമതി.
**खिलना - अ०** വികസിയ്ക്കുക ; വിടരുക ; സന്തോഷിയ്ക്കുക ; വിള്ളുക.
**खिलवत - स्त्री०** ഏകാന്തം ; വിജനസ്ഥലം ; **—खाना** - ഏകാന്തസ്ഥലം ; ഗൂഢാലോചനയ്ക്കുള്ള സ്ഥലം.
**खिलवाड़ - पु० दे० खेलवाड़**
**खिलवाना - स०** ഭക്ഷണം കഴിപ്പിയ്ക്കുക ; സന്തോഷിപ്പിയ്ക്കുക.
**खिलाई - स्त्री०** ഭക്ഷണം കഴിയ്ക്കൽ അഥവാ കഴിപ്പിയ്ക്കൽ ; കുട്ടികളെ കളിപ്പിയ്ക്കുവാൻ നിയമിയ്ക്കപ്പെടുന്ന വേലക്കാരി.
**खिलाड़ / खिलाड़ी पु०** കളിക്കാരൻ ; ഗുസ്തിപിടുത്തക്കാരൻ.
**खिलाना - स०** ഭക്ഷണം കഴിപ്പിയ്ക്കുക ; കളിപ്പിയ്ക്കുക.
**खिलाफ़ - वि०** വിപരീതമായ ; **—गोई** - കള്ളം പറയൽ.
**खिलाफ़त - स्त्री०** ഖലീഫായുടെ സ്ഥാനം ; ആധിപത്യം അല്ലെങ്കിൽ വാഴ്ച ; ഒരു മുസ്ലീം പ്രക്ഷോഭണം.

**खिलाल - स्त्री॰** കളികളിലുള്ള പരാജയം; പല്ലുകുത്തി; ദൂരം.

**खिलौना - पु॰** കളിപ്പാട്ടം.

**खिल्ली - स्त्री॰** പരിഹാസം; നേരം പോക്ക്.

**खिसकना - अ॰ दे॰ खसकना**

**खिसारा - पु॰** നഷ്ടം.

**खिसलना - अ॰** വഴുതിപ്പോകുക; വീണുപോകുക.

**खिसिआना | खिसियाना - अ॰** ലജ്ജിയ്ക്കുക; ക്രുദ്ധനാകുക.

**खींच - स्त्री॰** വലിയ്ക്കൽ; ഇഴയ്ക്കൽ.

**खींचतान - स्त्री॰** വടംവലി.

**खींचना - स॰** പിടിച്ചുവലിയ്ക്കുക; വരയ്ക്കുക; ആകർഷിയ്ക്കുക; വലിച്ചെടുക്കുക.

**खींचाखींची | खींचातानी - स्त्री॰ दे॰ खींचतान**

**खीज - पु॰** മുഷിയൽ; ദേഷ്യപ്പെടൽ; അലട്ട്; മുഷിപ്പിയ്ക്കുന്ന വർത്തമാനം.

**खीजना - अ॰** മുഷിയുക; ദേഷ്യപ്പെടുക.

**खीझ - स्त्री॰ दे॰ खीज**

**खीझना - अ॰ दे॰ खीजना**

**खीमा - पु॰ दे॰ खेमा**

**खीर - स्त्री॰** പാൽ; പായസം; പാല്പായസം; **—चटाना -** ചോറൂണ് കഴിയ്ക്കുക.

**खीरा - पु॰** കക്കരിയ്ക്ക; വെള്ളരിയ്ക്ക.

**खीरा - वि॰** ഇരുട്ടുള്ള; ദുഷ്ടനായ.

**खीरी - स्त्री॰ बाख** അകിട്.

**खील - स्त्री॰** പൊരി; മലര്.

**खीली - स्त्री॰** വെററില ബീഡ.

**खीस - स्त्री॰** ദേഷ്യമോ ലജ്ജയോ കൊണ്ട് പല്ലിളിച്ച് കാണിയ്ക്കൽ; അപ്രസന്നത; കോപം; നാണം; **वि॰** നശിച്ച.

**खीसा - पु॰** കീശ (pocket); സഞ്ചി.

**खुँदाना - स॰** (കുതിരയെ) ചാടിയ്ക്കുക.

**खुक्ख - वि॰** മഹാദരിദ്രനായ; കൈവശമൊന്നുമില്ലാത്ത; പണം വച്ചുള്ള കളിയിൽ സർവ്വവും പൊയ്പോയ.

**खुखड़ी - स्त्री॰** ചക്കയുടെ സൂചി (സ്പിൻഡിൽ) മേൽ ചുററിയ നൂൽ; നേപ്പാൾക്കാരുടെ ഒരുതരം വളഞ്ഞ കത്തി.

**खुगीर - पु॰** കുതിരയുടെ ജീനി.

**खुचर | खुचुर - स्त्री॰** യഥാർത്ഥമല്ലാത്ത കുററങ്ങൾ എടുത്തു കാണിയ്ക്കുന്ന പ്രവൃത്തി.

**खुजलाना - स॰** ചൊറിയുക; മാന്തുക; **अ॰** ചൊറിച്ചൽ ഉണ്ടാകുക.

**खुजली - स्त्री०** ചൊറി; ചൊറിച്ചൽ.

**खुजाना - स० व अ० दे० खुजलाना**

**खुटकना - स०** കുഴഞ്ഞു നുള്ളിയെടുക്കുക; കുഴഞ്ഞു പൊട്ടിപ്പുടക്കുക; നുള്ളുക.

**खुटका - पु० खटका** 'വട വട' ശബ്ദം; ആശങ്ക; ഭയം.

**खुटचाली - वि०** ദുഷ്ടനായ; ദുരാചാരിയായ.

**खुट्टी - स्त्री०** വ്രണത്തിന്മേലുള്ള പൊററ.

**खुतबा - पु०** പ്രശംസ; **किसीके नाम का खुतबा पढ़ा जाना -** ആരെങ്കിലും രാജാവായാൽ ആ വിവരം ജനങ്ങളെ കൊട്ടിയറിയിക്കുക.

**खुतूत - पु० खत का बहु०**

**खुद - अव्य०** തന്നെത്താൻ; സ്വയം; **—ब-खुद -** അന്യസഹായമില്ലാതെ; തന്നെത്താൻ.

**खुदकुशी - स्त्री०** ആത്മഹത്യ.

**खुदग़रज़ / खुदपरस्त - वि०** സ്വാർത്ഥിയായ.

**खुदग़रज़ी / खुदपरस्ती - स्त्री०** സ്വാർത്ഥത.

**खुदना - अ०** കുഴിക്കപ്പെടുക; കുഴിയുക.

**खुदनुमा - वि०** അഹങ്കാരിയായ; അഭിമാനിയായ.

**खुदपसन्द - वि०** അവനവനെത്തന്നെ നല്ലവനെന്നു കരുതുന്ന.

**खुदमुख्तार - वि०** സ്വതന്ത്രനായ.

**खुदरा - पु०** ചില്ലറ സാമാനങ്ങൾ; പലവ്യഞ്ജനം; **—फ़रोश -** ചില്ലറക്കച്ചവടക്കാരൻ.

**खुदवाई - स्त्री०** കഴിപ്പിക്കൽ; കൊത്തുപണി ചെയ്യിപ്പിക്കൽ; ഇവയ്ക്കുള്ള കൂലി.

**खुदवाना - स०** കൊത്തുപണി ചെയ്യിക്കുക; കഴിപ്പിക്കുക.

**खुदसर - वि०** സ്വാതന്ത്ര്യമുള്ള; സ്വേച്ഛാചാരിയായ.

**खुदा - पु०** ഈശ്വരൻ; സ്വയംഭു; **—खुदा करके -** വളരെ പ്രയാസപ്പെട്ട്.

**खुदाई - स्त्री०** ഈശ്വരത്വം; സൃഷ്ടി; **वि०** ദൈവീകമായ.

**खुदाई - स्त्री०** കഴിക്കൽ; കഴിക്കുന്നതിനുള്ള കൂലി.

**खुदाई-खिदमतगार - पु०** പടിഞ്ഞാറൻ അതിർത്തിസംസ്ഥാനത്തിലുള്ള ഒരു സ്വയംസേവകസംഘം. ഇതു് സാമുദായികവും രാഷ്ട്രീയവുമായ ഉന്നതിക്കുവേണ്ടി പ്രവർത്തിക്കുന്നു.

**खुदातर्स - वि०** കൃപാലുവായ; ദൈവകോപത്തിൽ ഭയമുള്ള.

**खुदाताला - पु०** പരമേശ്വരൻ.

**ख़ुदादाद - वि०** ഈശ്വരദത്ത മായ.

**ख़ुदापरस्त - वि०** ഈശ്വരപൂജക നായ ; ഈശ്വരവിശ്വാസി യായ.

**ख़ुदावन्द - पु०** യജമാനൻ ; ശ്രീ മാൻ (ആദരവു കാണിയ്ക്കുന്ന).

**ख़ुदा-हाफ़िज़ -** ദൈവം നിങ്ങളെ രക്ഷിയ്ക്കട്ടെ ! (സാധാരണ രണ്ടുപേർ തമ്മിൽ കണ്ടുപിരി യുമ്പോൾ പറയാറുള്ള ഒരു വാക്ക്).

**ख़ुदी - पु०** അഹങ്കാരം ; സ്വാ ൎത്ഥത ; അഹംഭാവം.

**ख़ुद्दी - स्त्री०** താവലരി ; പൊടി യരി ; കരിമ്പിൻനീരിന്റെ ഊറൽ.

**ख़ुनक - वि०** തണുപ്പുള്ള ; ശീതള മായ.

**ख़ुनकी - स्त्री०** തണുപ്പ് ; ശീതളത.

**ख़ुनख़ुना - पु०** കുട്ടികളുടെ ഒരു തരം കളിപ്പാട്ടം.

**ख़ुनस - स्त्री०** ദ്വേഷ്യം.

**ख़ुनसाना - अ०** ദേഷ്യപ്പെടുക.

**ख़ुनसी - वि०** കോപിയ്ക്കുന്ന ; കോപിയായ.

**ख़ुफ़िया - वि०** രഹസ്യമായ ; **क्रि०** രഹസ്യമായിട്ട് ; **—पुलिस या नवीस -** രഹസ്യപ്പോ ലീസ് ; സി. ഐ. ഡി. ; ചാരൻ.

**ख़ुफ़ियाख़ाना - पु०** ദൂതികൾ സ്ത്രീ കളെ വ്യഭിചരിയ്ക്കാൻ കൊ ണ്ടുപോയി ആക്കുന്ന സ്ഥലം; സങ്കേതം.

**ख़ुभना - अ०** തറയുക.

**ख़ुभी - स्त्री०** ഒരുതരം കൎണ്ണാഭ രണം ; ഒരുതരം കുണുക്ക്.

**ख़ुम - पु०** കുടം ; മദ്യകുംഭം.

**ख़ुमान - वि०** ദീൎഘായുസ്സുള്ള ; ചിരഞ്ജീവിയായ (ആശീ ൎവ്വാദം).

**ख़ुमार - पु०**
**ख़ुमारी - स्त्री०** } ലഹരി; മയക്കം.

**ख़ुम्र - स्त्री० शराब** ലഹരിപദാൎത്ഥം; മദ്യം ; ചാരായം.

**ख़ुरंड - पु०** വ്രണങ്ങളിലെ പൊററ.

**ख़ुर - पु०** കുളമ്പ്.

**ख़ुरख़ुरा - वि०** പരുപരുത്ത.

**ख़ुरख़ुराना - अ०** കഫംകൊണ്ട് തൊണ്ടയിടറുക ; കാക്കി യ്ക്കുക.

**ख़ुरचन - स्त्री०** ചുരണ്ടിയെടുത്ത സാധനം.

**ख़ुरचना - अ०** ചുരണ്ടി എടുക്കുക.

**ख़ुरचनी - स्त्री०** ചുരണ്ടുവാനുള്ള ആയുധം.

**ख़ुरचाल - स्त्री० ख़ुटचाल** ദുഷ്ടത ; ദുരാചാരം ; കസ്രുതി.

**ख़ुरचाली - वि० दे० ख़ुटचाली**

**खुरजी - स्त्री०** കതിര, കാള മുത ലായവയുടെ പുറത്തു് സാമാനങ്ങൾ വയ്ക്കുവാനുള്ള വലിയ സഞ്ചി.

**खुरट - पु०** കളമ്പുരോഗം.

**खुरपा - पु० खुरपी** അരിവാൾ.

**खुरमा - पु०** ഈന്തപ്പഴം; ഒരു തരം മധുരപലഹാരം.

**खुरशैद - पु०** സൂര്യൻ.

**खुराक - स्त्री०** ആഹാരം; മാത്ര.

**खुराकी - स्त्री०** ഭക്ഷണച്ചിലവു്; **वि०** അധികം തിന്നുന്ന സ്വഭാവമുള്ള.

**खुराफ़त | खुराफ़ात स्त्री०** അസഭ്യവാക്കു്; ശകാരം; വഴക്കു്.

**खुरी - स्त्री०** കളമ്പടയാളം.

**खुर्द - वि०** ലഘുവായ; ചെറിയ; **—व कलाँ** - വലുതും ചെറുതുമായ എല്ലാം.

**खुर्दबीन - स्त्री०** ഭൂതക്കണ്ണാടി.

**खुदबुर्द - वि०** നശിച്ച; **पु०** നഷ്ടം; അനുചിതമായി സമ്പാദിച്ച ധനം; അപവ്യയം.

**खुर्दा - पु०** ചില്ലറ സാധനം.

**खुर्दाफ़रोश - पु०** സാധനങ്ങൾ ചില്ലറയായി വില്ക്കുന്നവൻ.

**खुर्राट - वि०** പഴക്കമുള്ള; അനുഭവിയായ; വൃദ്ധനായ; സൂത്രശാലിയായ.

**खुर्राटा - पु०** കൂർക്കം വലി.

**खुलना - अ०** പരസ്യമാകുക; തടസ്സം തീരുക; തുറക്കുക; (തുറക്കപ്പെടുക); വെളിപ്പെടുക; **खुले आम, खुले खज़ाने, खुले मैदान या खुले बाज़ार,** പരസ്യമായി.

**खुला - वि०** തുറന്ന; അഴിഞ്ഞ; തടസ്സമില്ലാത്ത; പ്രകടമായ.

**खुलासा - पु०** സാരാംശം; **वि०** സ്പഷ്ടമായ; പരസ്യമായ.

**खुल्लमखुल्ला - क्रि०** സ്പഷ്ടമായി.

**खुश - वि०** സന്തോഷമുള്ള; **—क़िस्मत - वि०** സൌഭാഗ്യമുള്ള; **—क़िस्मती - स्त्री०** സൌഭാഗ്യം; **—ख़त - वि०** നല്ല കൈയക്ഷരമുള്ള; **पु०** നല്ല കൈയക്ഷരം.

**खुशख़बरी - स्त्री०** സന്തോഷവർത്തമാനം.

**खुशगवार - वि०** നല്ലവനായ; പ്രിയപ്പെട്ട.

**खुशदिल - वि०** സന്തുഷ്ടചിത്തനായ.

**खुशनवीस - वि०** നല്ല കൈയക്ഷരമുള്ള.

**खुशनवीसी - स्त्री०** നല്ല കൈയക്ഷരം.

**खुशनसीब - वि०** ഭാഗ്യശാലിയായ.

**खुशनसीबी - स्त्री०** സൌഭാഗ്യം.

**खुशनुमा - वि०** ഭംഗിയുള്ള; സൌന്ദര്യമുള്ള.

**खुशनुमाई** - **स्त्री०** സൌന്ദര്യം; രൂപഭംഗി; കൌതുകം.

**खुशनूदी** - **स्त्री०** പ്രസന്നത.

**खुशबू** - **स्त्री०** സുഗന്ധം; **—दार** - **वि०** സുഗന്ധമുള്ള.

**खुशमिज़ाज** - **वि०** സത്സ്വഭാവിയായ; പ്രസന്നനായ.

**खुशरंग** - **वि०** നല്ല നിറമുള്ള.

**खुशहाल** - **वि०** സുഖിയായ; സമ്പന്നനായ.

**खुशहाली** - **स्त्री०** ക്ഷേമാവസ്ഥ.

**खुशामद** - **स्त्री०** മുഖസ്തുതി.

**खुशामदी** - **वि०** മുഖസ്തുതി ചെയ്യുന്ന.

**खुशी** - **स्त्री०** പ്രസന്നത; ഇച്ഛ; സന്തോഷം; **—खुशी** - **क्रि०** സന്തോഷത്തോടുകൂടി.

**खुश्क** - **वि०** രസമില്ലാത്ത; ശുഷ്കിച്ച; ഉണങ്ങിയ.

**खुश्कसाली** - **स्त्री०** മഴയില്ലാതെ ക്ഷാമം ബാധിച്ച കൊല്ലം.

**खुश्की** - **स्त्री०** ഉണക്കം; ശുഷ്കത.

**खुसर** - **पु०** ശ്വശുരൻ.

**खुसरू** - **पु०** ചക്രവത്തി.

**खुसुर-फुसुर** - **स्त्री०** ഗൂഢോപദേശം; ചെവിയിൽ മന്ത്രിയ്ക്കുക.

**खुसूसन** - **क्रि०** മുഖ്യമായി; വിശേഷിച്ച്.

**खुसूसियत** - **स्त्री०** വിശേഷത.

**खूँखार** / **खूँख्वार** - **वि०** ക്രൂരതയുള്ള; ചോര കുടിയ്ക്കുന്ന; മൃഗങ്ങളെ തിന്നുന്ന (മൃഗം).

**खूँट** - **वि०** കോണ്; അററം; പങ്ക്; പ്രദേശം; **स्त्री०** ചെവിക്കായം; ചെവിക്കാട്ടം.

**खूँटी** - **स्त्री०** കുററി; അതിർത്തി.

**खूँदना** - **अ०** കുതിച്ചു ചാടുക; [illegible].

**खूँ-रेज़** - **वि०** രക്തമൊഴുക്കുന്ന.

**खूँ-रेज़ी** - **स्त्री०** രക്തമൊഴുക്കൽ.

**खूगर** - **वि०** ശീലിച്ച; പരിചയിച്ച.

**खून** - **पु०** രക്തം; കൊലപാതകം; **—उबलना** - അരിശംകൊണ്ട് ദേഹം വിറയ്ക്കുക; **—सफेद होना** - തീരെ ദയയില്ലാതാകുക; **—सिर पर सवार होना या चढ़ना** - കൊല്ലുവാനോ അക്രമം പ്രവത്തിയ്ക്കുവാനോ ഒരുമ്പെടുക; **—पीना** - കൊന്നുകളയുക; നല്ലവണ്ണം ഉപദ്രവിയ്ക്കുക; **—आलूदा** - **वि०** രക്തം പുരണ്ട; **—का प्यासा** - കൊല്ലാനാഗ്രഹിയ്ക്കുന്ന.

**खूनखराबी** - **स्त्री०** കൊല; അടിപിടി.

**खूनी** - **वि०** കൊലപാതകിയായ; ഘാതകനായ; **पु०** ഘാതകൻ.

**खूब** - **क्रि०** നല്ലവണ്ണം; **वि०** നല്ല.

**ख़ूबरू - वि०** സുന്ദരമായ; ഭംഗിയുള്ള.

**ख़ूबसूरत - वि०** ഭംഗിയുള്ള.

**ख़ूबसूरती - स्त्री०** ഭംഗി; സൌന്ദര്യം.

**ख़ूबी - स्त्री०** വിശേഷത; ഗുണം; നന്മ.

**खूराक - स्त्री० दे० खुराक**

**खूरिश - स्त्री०** ഭക്ഷണസാധനം.

**ख़ूसट | ख़ूसर - पु०** മൂങ്ങ; **वि०** ശുഷ്കഹൃദയനായ; അരസികനായ; വിഡ്ഢിയായ.

**खेचर - पु०** ആകാശചാരി (പക്ഷി, വിമാനം ആദി).

**खेटक - पु०** നായാട്ട്.

**खेटकी - पु०** ഒരു ബ്രാഹ്മണ ജാതി; നായാടി; കൊലയാളി.

**खेड़ा - पु०** ചെറിയ ഗ്രാമം.

**खेत - पु०** വയൽ; വിളവ്; സമരഭൂമി; **—करना** - നിലം ഉഴുതു സമനിരപ്പാക്കുക; **—रखना** - യുദ്ധത്തിൽ വിജയിയ്ക്കുക; **—आना या रहना** - യുദ്ധത്തിൽ മരിയ്ക്കുക.

**खेतिहर - पु०** കൃഷിക്കാരൻ.

**खेती - स्त्री०** കൃഷി; **—बारी - स्त्री०** കൃഷിപ്പണി.

**खेद - पु०** ദുഃഖം; ഖേദം;

**खेदना - स०** അടിച്ചോടിയ്ക്കുക.

**खेदा - पु०** ആന മുതലായ വന്യമൃഗങ്ങളെ പിടിയ്ക്കുന്ന പ്രവൃത്തി.

**खेना - स०** തോണി തുഴയുക; കാലം കഴിയ്ക്കുക.

**खेप - स्त्री०** ഒരു പ്രാവശ്യത്തിൽ കൊണ്ടുപോകപ്പെടുന്ന സാമാനം (ഒരു ചുമട്); വണ്ടി മുതലായ വാഹനങ്ങളുടെ ഒരു പ്രാവശ്യത്തെ യാത്ര.

**खेपना - स०** (കാലം) കഴിച്ചുകൂട്ടുക.

**खेमटा - पु०** 12 മാത്രകളുള്ള ഒരു താളം; ഈ താളമനുസരിച്ചുള്ള നൃത്തം അഥവാ പാട്ട്.

**खेमा - पु०** കൂടാരം.

**खेल - पु०** കളി; വിനോദം.

**खेलना - अ०** കളിയ്ക്കുക; വിചരിയ്ക്കുക; മരണവികൃതി കാട്ടുക; **जान वा जी पर खेलना** - ജീവനെ തൃണവൽഗണിച്ച് പ്രവർത്തിയ്ക്കുക.

**खेलवाड़ - पु०** കളി; മനോവിനോദം; തമാശ.

**खेलवाड़ी | खेलाड़ी - वि० खिलाड़ी** കളിക്കാരനായ; വിനോദശീലനായ.

**खेलाना - स०** കളിപ്പിയ്ക്കുക.

**खेलौना - पु० दे० खिलौना**

**खेवट - पु०** പട്ടയ രജിസ്റ്റർ; തോണിക്കാരൻ; മുക്കുവൻ.

**खेवा** - पु० തോണിക്കൂലി; തോണി കടത്തൽ; പ്രാവശ്യം; ഭാരം കയററിയ വഞ്ചി.

**खेवाई** - स्त्री० തോണി തുഴയൽ; തോണിക്കൂലി; തോണി കെട്ടിയിടുന്ന കയർ.

**खेसारी** - स्त्री० ഒരുതരം പട്ടാണിക്കടല.

**खेश** - वि० സ്വന്തമായ; पु० ബന്ധുക്കൾ; ജാമാതാവു്.

**खेह (र)** - स्त्री० പൊടി; ധൂളി.

**खैंचना** - स० दे० **खींचना**

**खैयाम** - पु० दे० **खय्याम**

**खैर** - पु० दे० **कत्था**

**ख़ैर** - स्त्री० നന്മ; ക്ഷേമം; अव्य० നല്ലതു്; കൊള്ളാം; ആകട്ടെ; —**आफ़ियत** - स्त्री० കുശലപ്രശ്നം ചെയ്യൽ; —**ख़्वाह** - वि० ഗുണകാംക്ഷിയായ; ശുഭകാംക്ഷിയായ.

**ख़ैर-ख़्वाही** - स्त्री० ഗുണകാംക്ഷ.

**ख़ैर-मक़्दम** - पु० സ്വാഗതം.

**खैरा** - वि० दे० **कत्थई**

**ख़ैरात** - स्त्री० ദാനം.

**ख़ैरियत** - स्त्री० കുശലപ്രശ്നം ചെയ്യൽ; ക്ഷേമം; ഗുണം.

**खोंच** - स्त्री० പോറൽ; ആണി കൊണ്ടു് കീറൽ.

**खोंचा** - पु० പക്ഷികളെ പിടിക്കാനുള്ള നീണ്ട മുള.

**खोंटना** - स० (ചെടികളുടെ) അററം അറുത്തു മാററിക്കളയുക.

**खोंता** - पु० പക്ഷിക്കൂട്.

**खोंसना** - स० കുത്തി ത്തിരുകി വെയ്ക്കുക.

**खोआ** - पु० दे० **खोया**

**खोई** - स्त्री० കരിമ്പിൻ കോച്ച (ചവറു്); വറുത്ത ധാന്യങ്ങൾ; പൊരി; മലരു്.

**खोखला** - वि० അകം പൊള്ളയായ; അന്തസ്സാരവിഹീനമായ.

**खोगीर** - पु० दे० **खुगीर**

**खोज** - स्त्री० അന്വേഷണം; പരീക്ഷണം; അടയാളം.

**खोजना** - स० അന്വേഷിക്കുക; പരീക്ഷണം നടത്തുക.

**ख़ोजा** - पु० അന്തഃപുരത്തിലെ നപുംസകനായ സേവകൻ.

**खोट** - स्त्री० ദോഷം; ദുർഗ്ഗുണം; കൂട്ടുകൂട്ടൽ.

**खोटा** - वि० കളവായ; ദുഷിച്ച; **खोटी-खरी सुनाना** - ചീത്തപറഞ്ഞു് ശകാരിക്കുക.

**खोड़रा** - पु० കോടരം; പൊത്തു്.

**खोदना** - स० കുഴിക്കുക; കിളയ്ക്കുക; കൊത്തുപണി ചെയ്യുക; **खोद-विनोद** - വേണ്ടാത്ത അന്വേഷണം.

**खोदनी** - स्त्री० മൺവെട്ടി.

**खोदाई** - स्त्री० കുഴിക്കൽ; അതിനുള്ള കൂലി; കൊത്തുപണി.

**खोना - स०** കളയുക ; നഷ്ടപ്പെടുത്തുക ; **अ०** കളഞ്ഞുപോകുക.

**खोन्चा - पु०** വലിയ മിട്ടായിത്തട്ട്.

**खोपड़ा - पु०** കൊപ്ര; തലയോട്.

**खोपड़ी - स्त्री०** തലയോട് ;**—चाट जाना** - വളരെ സംസാരിച്ചു ബുദ്ധിമുട്ടിക്കുക ; **अंधी खोपड़ी या औंधी खोपड़ी** - അറിവില്ലാത്തവൻ ; മൂഢൻ.

**खोय - स्त्री०** സ്വഭാവം ; ശീലം.

**खोया(आ) - पु०** പാൽക്കട്ടി ; പാൽ കോവ ; കമ്മായക്കൂട്ട്.

**खोर - स्त्री०** പുൽത്തൊട്ടി ; ഇടുങ്ങിയ തെരുവ് ; കളി.

**खोरना - अ०** കളിക്കുക.

**खोरा - पु०** പരന്നപാത്രം ; ഗ്ലാസ്സ് ; **वि०** അംഗഭംഗം വന്ന ; മുടന്തനായ.

**खोराक - स्त्री०** ഭക്ഷണസാധനം ; മരുന്നുകളുടെ മാത്ര.

**खोरि - स्त्री०** ഇടുങ്ങിയ തെരുവ്; ദോഷം.

**खोल - पु०** ആവരണം ; മൂടി ; പാമ്പ് മുതലായ ജീവികളുടെ ഇടയ്ക്കിടെ ഉരിഞ്ഞുപോകുന്ന തൊലി (ഉറ) ; പുതപ്പ്.

**खोलना - स०** തുറക്കുക ; പ്രത്യക്ഷമാക്കുക ; അഴിക്കുക.

**खोली - स्त्री०** ഉറ ; ആവരണം.

**खोवा - पु० दे० खोया**

**खोह - स्त्री०** ഗുഹ ; താഴ്‌വര.

**खौफ - पु०** ഭയം ; **—ज़दा - वि०** ഭയമുള്ള ; **—नाक - वि०** ഭയങ്കരമായ.

**खौर - स्त्री०** ഗോപിക്കുറി ; ചന്ദനക്കുറി ; സ്ത്രീകളുടെ ഒരു ശിരോഭൂഷണം ; മീൻ പിടിക്കുന്ന വല.

**खौरा - पु०** മൃഗങ്ങളുടെ രോമം കൊഴിയുന്ന ഒരുതരം ചൊറി; **वि०** ഈ രോഗമുള്ള.

**खौलना - अ०** തിളയ്ക്കുക.

**खौलाना - स०** തിളപ്പിക്കുക.

**ख्यात - वि०** പ്രസിദ്ധപ്പെട്ട.

**ख्याति - स्त्री०** പ്രസിദ്ധി.

**ख़्याल - पु०** വിചാരം ; ഓർമ്മ ; ശ്രദ്ധ ; സങ്കല്പം ; കളി ; തമാശ.

**ख़्याली - वि०** സങ്കല്പിതമായ ; ഭാവനയിലുള്ള ; **—पुलाव** - മനോരാജ്യം ; മനഃപായസം.

**ख़्वाजा - पु०** യജമാനൻ ; നായകൻ ; മുഹമ്മദീയ സന്യാസി ; അന്തഃപുരസേവകൻ (നപുംസകം).

**ख़्वान - पु०** ഭക്ഷണം കഴിക്കുന്ന കിണ്ണം ; **—पोश** - ഭക്ഷണസാധനങ്ങളുടെ മേൽ ഇടുന്ന വസ്ത്രം.

**ख़्वानचा - पु० दे० खोन्चा**

**ख़्वाब - पु०** സ്വപ്നം ; ഉറങ്ങിക്കിടക്കൽ ; **—गाह -** ശയനമുറി ; **—होना -** സ്വപ്നസ്ഖലനം ഉണ്ടാകുക ; ഒരിയ്ക്കലും കിട്ടാതിരിയ്ക്കുക.

**ख़्वार - वि०** ചീത്തയായ ; തിരസ്കൃതനായ ; ദുഃഖമുള്ള ; തിന്നുന്ന (**जैसे, नमकख़्वार**)

**ख़्वारी - स्त्री०** ദീനത ; കഷ്ടത ; അപമാനം.

**ख्वास्त - स्त्री०** അഭിലാഷം.

**ख़्वास्तगार - पु०** അപേക്ഷകൻ ; ആഗ്രഹമുള്ളവൻ.

**ख़्वाह - वि०** ആഗ്രഹമുള്ള ; **अव्य०** ഒന്നുകിൽ ; അല്ലെങ്കിൽ ; **—मख़्वाह - क्रि०** എന്തായാലും ; തീർച്ചയായും.

**ख़्वाहाँ - वि०** ആഗ്രഹിയ്ക്കുന്ന.

**ख़्वाहिश - स्त्री०** ആഗ്രഹം ; ഇച്ഛ ; **—मन्द् - वि०** ആഗ്രഹമുള്ള.

## ग

**गंगा-गति - स्त्री०** മൃത്യു.

**गंगा-जमनी - वि०** കൂടിക്കലർന്ന ; സങ്കരമായ.

**गंगाजली - स्त्री०** യാത്രക്കാർ ഗംഗാജലം എടുത്തു കൊണ്ടുപോകുന്ന കൂജ.

**गंगाल - पु०** ലോഹം കൊണ്ടുണ്ടാക്കിയ വലിയ ജലപാത്രം.

**गंगालाभ - पु०** മരണം.

**गंज - पु०** കഷണ്ടി രോഗം ; ഖജാനാ ; കൂട്ടം ; അങ്ങാടി ; കലവറ ; മദ്യശാല.

**गंजन - पु०** തിരസ്കാരം ; നാശം ; പീഡ.

**गंजा - पु०** കഷണ്ടി രോഗം ; കഷണ്ടിവന്നവൻ ; **वि०** കഷണ്ടിയുള്ള.

**गंजिया - स्त्री०** പുൽക്കൂട ; ഒരു മൺകുടം ; പണസ്സഞ്ചി (മടിശ്ശീലെ).

**गंजी - स्त्री०** ധാന്യാദികളുടെ കൂമ്പാരം ; കൂട്ടം ; ബനിയൻ ; മധുരക്കിഴങ്ങ് ; **पु०** കഞ്ചാവു വലിയ്ക്കുന്നവൻ.

**गंजीफ़ा - पु०** മൂന്നാളുകൾകൂടി കളിയ്ക്കുന്ന ഒരുതരം ശീട്ടുകളി.

**गंजेड़ी - वि०** കഞ്ചാവുവലിയ്ക്കുന്നവനായ.

**गंठकटा - पु०** കീശയറുത്ത് പണം മോഷ്ടിയ്ക്കുന്നവൻ ; കൊള്ളക്കാരൻ.

**गंठबंधन, गंठजोड़ा - पु०** വിവാഹത്തിൽ വധൂ വരന്മാർ വസ്ത്രങ്ങൾ പരസ്പരം കൊട്ടക്കുന്ന ഒരു ചടങ്ങ് ; പുടമുറി.

**गंड - पु०** കവിൾത്തടം ; ചെന്നി ; ചിഹ്നം ; ഗണ്ഡമാല ; പുള്ളി ; വര ; **—स्थल -** കപോലം.

**गंडा - पु०** കെട്ട് ; മന്ത്രം ജപിച്ചു കെട്ടിയ ചരട്.

**गंडासा - पुं०** } വയ്ക്കോൽ, പുല്ല് മുതലായവ മുറിയ്ക്കുവാനുള്ള ആയുധം.
**गंडासी - स्त्री०** }

**गंडेरी - स्त्री०** കരിമ്പിൻ കഷണം.

**गंदगी - स्त्री०** അഴുക്ക്; മാലിന്യം. ദുർഗ്ഗന്ധം.

**गंदला** } **वि०** അഴുക്കുള്ള; മലിനമായ.
**गंदा** }

**गंदुम - पुं०** ഗോതമ്പ്.

**गंदुमी - वि०** ഗോതമ്പോ അല്ലെങ്കിൽ അതിൻെറ മാവുകൊണ്ടോ ഉണ്ടാക്കിയ; ഗോതമ്പു നിറമുള്ള; ചുവപ്പു കലൎന്ന തവിട്ടുനിറമുള്ള.

**गंध - स्त्री०** ഗന്ധം; സുഗന്ധം.

**गंधक - स्त्री०** ഗന്ധകം (sulphur).

**गंधकी - वि०** ഗന്ധകത്തിൻേറതുപോലെ ഇളംമഞ്ഞനിറമുള്ള.

**गंधवह** }
**गंधवाह** } **पुं०** വായു.

**गंधाना - स०** മണമുണ്ടാക്കുക; നാററമുണ്ടാക്കുക.

**गंधी - पुं०** അത്തർ മുതലായ സുഗന്ധദ്രവ്യങ്ങൾ വില്ക്കുന്നവൻ.

**गंधीला - वि०** ദുർഗ്ഗന്ധമുള്ള; അഴുക്കുള്ള.

**गँवई - स्त्री०** ചെറിയ ഗ്രാമം.

**गँवर मसला - पुं०** നാടോടിച്ചൊല്ല്; ഗ്രാമീണരുടെ പഴഞ്ചൊല്ല്.

**गँवाना - स०** ദുർവ്യയം ചെയ്യുക; പാഴാക്കുക.

**गँवार - वि०** ഗ്രാമീണനായ; അപരിഷ്കൃതനായ; വിഡ്ഢിയായ.

**गँवारी - स्त्री०** ഗ്രാമീണത്വം; വിഡ്ഢിത്തം; ഗ്രാമീണസ്ത്രീ; **वि०** ഗ്രാമത്തിലുള്ള; ഗ്രാമീണരെപ്പോലെ; ഭംഗിയില്ലാത്ത.

**गँवारू - वि०** ഗ്രാമത്തിലുള്ള; വൃത്തികെട്ട.

**गँसना - स०** വരിഞ്ഞു കെട്ടുക; നല്ലവണ്ണം നിറയ്ക്കുക; നെയ്യുമ്പോൾ ഇഴഅടുപ്പിയ്ക്കുക.

**गँसीला - वि०** അസ്ത്രംപോലെ മുനയുള്ള.

**गई करना - स०** അനുചിതകാൎയ്യങ്ങളിൽ ശ്രദ്ധിയ്ക്കാതിരിയ്ക്കുക; ഉപേക്ഷിയ്ക്കുക; വിട്ടുകളയുക.

**गईबहोर - वि०** കളഞ്ഞുപോയതു് നോക്കി എടുത്തു കൊടുക്കുകയോ ചീത്തയായിപ്പോയതു് നന്നാക്കിക്കൊടുക്കുകയോ ചെയ്യുന്നവനായ.

**गऊ - स्त्री०** പശു.

**गगन - पुं०** ആകാശം.

**गगनचुंबी** } **वि०** ആകാശത്തെ സ്പൎശിയ്ക്കുന്ന; വളരെ ഉയരമുള്ള.
**गगनभेदी** }

**गगरा - पुं०** ലോഹം കൊണ്ടുള്ള വലിയകുടം.

**गगरिया / गगरी** } **स्त्री०** ചെറിയ കുടം.

**गच - पुं०** കുമ്മായം, സിമൻറ് മുതലായതിൻെറ കൂട്ട്; കുമ്മായമിട്ട് ഉറപ്പിച്ച തറ.

**गचकारी - स्त्री०** കുമ്മായക്കൂട്ടുകൊണ്ടുള്ള പണി.

**गचना - सं०** കുത്തിനിറയ്ക്കുക; കോർക്കുക; അമർത്തുക.

**गज़ - पुं०** ഒരു വാര.

**गज़क - पुं०** മദ്യപാനത്തിന്നു ശേഷം സ്വാദു മാററുവാനായി കഴിയ്ക്കുന്ന വസ്തു; പെട്ടെന്നുതിന്നുവാൻ പററുന്ന വസ്തു; ലഘു ഭക്ഷണം.

**ग़ज़ब - पुं०** കോപം; ആപത്ത്; അന്യായം; അസാധാരണമായ സംഗതി; **—का -** അപൂർവ്വമായ; പ്രത്യേകതയുള്ള; **—नाक - वि०** ആശ്ചര്യകരമായ; ക്രുദ്ധനായ.

**ग़ज़बी - वि०** കോപിയും ദുഷ്ടനുമായ.

**गजर - पुं०** യാമംതോറും മണിയടിയ്ക്കുന്ന ശബ്ദം; പ്രഭാതസമയത്തുള്ള മണിനാദം.

**गजरा - पुं०** പുഷ്പമാല; വള; ഒരുതരം പട്ടുവസ്ത്രം.

**ग़ज़ल - स्त्री०** ഉർദുവിലെ ശൃംഗാരരസപ്രധാനമായ മുക്തകം.

**ग़ज़ाल - पुं०** മാൻകുട്ടി.

**गज़ी - पुं०** കട്ടിയുള്ള ഒരുതരം സാധാരണത്തുണി.

**गजी - स्त्री०** പിടിയാന.

**गटकना - सं०** അന്യായമായി തട്ടിയെടുക്കുക; വിഴുങ്ങുക.

**गट गट - पुं०** വിഴുങ്ങുമ്പോഴോ വെള്ളം കുടിയ്ക്കുമ്പോഴോ തൊണ്ടയിലുണ്ടാകുന്ന ശബ്ദം.

**गटपट - स्त्री०** ഗാഢമൈത്രി; സഹവാസം.

**गटा / गट्टा** } **पुं०** കൈയിൻെറ കുഴ (wrist); കാലിൻെറ കുഴ (ankle); വിത്ത്; ബീജം; ഒരു മധുരപലഹാരം.

**गट्ठर - पुं०** വലിയ ഭാണ്ഡം.

**गट्ठा - पुं०** പുല്ല്, വിറക് മുതലായവയുടെ വലിയ കെട്ട്; വലിയ ഭാണ്ഡം.

**गठकटा - पुं०** പോക്കററടിക്കാരൻ; കൊള്ളയടിയ്ക്കുന്നവൻ.

**गठजोरा / गठबंधन** } **पुं० दे० गँठजोड़ा**

**गठन - स्त्री०** നിർമ്മാണം; ഘടന; ആകാരം.

**गठना - अ०** രണ്ടുവസ്തുക്കൾ ചേർന്ന് ഒന്നാകുക; സംഘടിതമാവുക; ഗൂഢാലോചന നടത്തുക;

കാര്യം സാധിയ്ക്കുക; **गठा बदन** - ??? ദേഹം.

**गठरी** - स्त्री० സമ്പാദ്യം; ചെറിയ ഭാണ്ഡം.

**गठित** - वि० നല്ലവണ്ണം സംഘടിപ്പിയ്ക്കപ്പെട്ട.

**गठिबंध** - पु० दे० **गंठजोड़ा**

**गठिया** - स्त्री० വാതരോഗം; കഴുതപ്പുറത്തു സാമാനം കെട്ടിയിടുന്ന ചാക്ക്; ഭാണ്ഡം; പൊതി; സസ്യാദികളുടെ മൊരടിയ്ക്കൽ.

**गठियाना** - स० കെട്ടിയിടുക; കെട്ടിവയ്ക്കുക.

**गठीला** - वि० കെട്ടുകളുള്ള; ഉറപ്പുള്ള; നല്ലവണ്ണം നിർമ്മിയ്ക്കപ്പെട്ട; ദൃഢമായ.

**गड़ंग** - पु० ആത്മപ്രശംസ; ഗർവ്വ്; തന്നെത്താൻ വമ്പ് പറയൽ.

**गड़** - पु० മറവ്; നാലുവശവും കെട്ടിയിട്ടുള്ള മതിൽ; ചുമര്; കിടങ്ങ്; കോട്ട.

**गड़गड़ा** - पु० ഒരുതരം ഹുക്ക.

**गड़गड़ाना** - अ० ഗർജ്ജിയ്ക്കുക; കുടുങ്ങുക; स० 'ഗഡ് ഗഡ്' ശബ്ദം ഉണ്ടാക്കുക.

**गड़दार** - पु० മദയാനയുടെ കൂടെ കുന്തവുംകൊണ്ടു നടക്കുന്നവൻ; ആനക്കാരൻ.

**गड़ना** - अ० താണുപോകുക; തറയുക; മണ്ണിനുള്ളിൽ മൂടിപ്പോകുക; വേദനിയ്ക്കുക; തുളയുക; **गड़ जाना** - നാണിയ്ക്കുക.

**गड़पना** - स० വിഴുങ്ങുക; തിന്നുകളയുക; കയ്യേറുക.

**गड़प्पा** - पु० ചതിപറ്റുന്ന സ്ഥലം; കുഴി.

**गड़बड़** - वि० കുഴപ്പമുള്ള; വ്യവസ്ഥയില്ലാത്ത; पु० കുഴപ്പം; ക്രമക്കേട്; ഉപദ്രവം.

**गड़बड़ाना** - अ० കുഴപ്പത്തിൽ പെടുക; വ്യവസ്ഥയില്ലാതാകുക; ക്രമം തെറ്റുക; തെററിപ്പോകുക; स० തെററിയ്ക്കുക; ചീത്തയാക്കുക.

**गड़बड़िया** - वि० കുഴപ്പമുണ്ടാക്കുന്ന; ഉപദ്രവിയായ,

**गड़बड़ी** - स्त्री० കുഴപ്പം; തകരാറ്.

**गड़रिया** - पु० ആട്ടിടയൻ.

**गड़वा** - पु० दे० **गाड़ा**

**गड़हा** - पु० വലിയ കുഴി; **—खोदना** - നഷ്ടപ്പെടുത്തുക; ഹാനി ചെയ്യുക.

**गड़ा** - पु० കൂട്ടം; കൂമ്പാരം; രാശി.

**गड़ाना** - स० തറയ്ക്കുക; കുഴിച്ചുമൂടിയ്ക്കുക; കുത്തിക്കേററുക.

**गड़ारी** - स्त्री० വൃത്താകാരത്തിലുള്ള വര; വൃത്തം (circle); ചകട; കപ്പി (pulley).

**गडुआ** } **पु०** വാലുള്ള ലോട്ട;
**गडुवा** } കിണ്ടി.

**गड़ेरिया - पु० दे० गड़रिया**

**गड्ड - पु०** ഒരേ ആകൃതിയിലു ള്ളതും, ഒന്നിനുമേൽ ഒന്നായി അടുക്കി [illegible] സാധനങ്ങളുടെ കൂട്ടം; അട്ടി യ്ക്കിട്ടു വെയ്ക്കൽ.

**गड्डी - स्त्री० दे० गड्ड**

**गड्ढा - पु०** ഗർത്തം; കുഴി; **(किसीके लिए) गड्ढा खोदना** - അന്യ നെ കുഴിയിൽ ചാടിയ്ക്കാൻ ശ്രമിയ്ക്കുക.

**गढ़ंत - वि०** കല്പിതമായ; കൃത്രിമ മായ (വാർത്ത); **स्त्री०** സങ്ക ല്പിയ്ക്കൽ; ഭാവന ചെയ്യൽ.

**गढ़ - पु०** കോട്ട; കുഴി; കിടങ്ങ്; **—जीतना या तोड़ना** - വളരെ ബുദ്ധിമുട്ടുള്ള കാര്യവും കൂടി ചെയ്തു തീർക്കുക.

**गढ़त** } **स्त्री०** നിർമ്മിതി; ആകൃതി.
**गढ़न** }

**गढ़ना - स०** നിർമ്മിയ്ക്കുക; രചി യ്ക്കുക; അടിയ്ക്കുക; **बात गढ़ना** ഇല്ലാത്ത സംഗതി കെട്ടിച്ച മച്ചു പറയുക; കല്പന ചെയ്യുക.

**गढ़ा - पु० दे० गड़हा**

**गढ़ाई - स्त्री०** ഉണ്ടാക്കൽ; നിർമ്മി തി; അതിനുള്ള കൂലി.

**गढ़िया - पु०** നിർമ്മിയ്ക്കുന്നവൻ; (തട്ടാൻ, ആശാരി, മൂശാരി മുതലായവർ).

**गढ़ी - स्त्री०** ചെറിയ കോട്ട.

**गढ़ैया - वि०** ഉണ്ടാക്കുന്നവനായ; രചിയ്ക്കുന്നവനായ.

**गण - पु०** കൂട്ടം; മൂന്നക്ഷരങ്ങ ളുടെ ഒരു സമൂഹം; അനുചര ന്മാരുടെ സംഘം; അനു യായി.

**गणक - पु०** ജ്യോത്സ്യൻ.

**गणतंत्र - पु० दे० गणराज्य**

**गणन - पु०** } എണ്ണം; എണ്ണൽ;
**गणना -स्त्री०** } കണക്കാക്കൽ.

**गणपूर्ति - स्त्री०** സീമ; കോറം.

**गणराज्य - पु०** ജനങ്ങളാൽ തിര ഞ്ഞെടുക്കപ്പെട്ട ജനനായക ന്മാർ ഭരിയ്ക്കുന്ന രാജ്യം.

**गणिका - स्त्री०** വേശ്യ; ദാസി.

**गणित - पु०** കണക്കുശാസ്ത്രം.

**गण्य - वि०** എണ്ണപ്പെട്ട; മാന്യ നായ.

**गत - वि०** കഴിഞ്ഞ; മരിച്ച; പോയ; (ശബ്ദങ്ങളുടെ ആദ്യം വന്നാൽ) രഹിതമായ **(जैसे, गतवैभव) प्र०** ഉള്ള; സംബന്ധിച്ച **(जैसे, व्यक्तिगत, जातिगत); स्त्री०** സ്ഥിതിഗതി; അവസ്ഥ; ഉപയോഗം; ദുര വസ്ഥ.

**गतका - पुं०** അററം തോൽ പൊതിഞ്ഞ വടി; ആ വടി ഉപയോഗിച്ചു കളിയ്ക്കുന്ന ഒരു തരം കളി.

**गतकुल - पुं०** ഉടമസ്ഥനില്ലാത്ത മുതൽ; അനന്തരാവകാശിയില്ലാത്ത സ്വത്തു്.

**गतांक - पुं०** കഴിഞ്ഞ ലക്കം; **वि०** കൊള്ളരുതാത്ത.

**गतागत - वि०** വന്നുംപോയിക്കൊണ്ടുമിരിയ്ക്കുന്ന; **पुं०** ഗതാഗതം; ജനനമരണം.

**गति - स्त्री०** പോക്കു്; ഗമനം; സ്ഥിതി; മോക്ഷം; ചഞ്ചലം; സ്പന്ദനം; ആശ്രയം.

**गतिया - पुं०** തബലക്കാരൻ.

**गत्ता - पुं० कुट** കാർഡു്ബോർഡു്.

**गत्तालखाता - पुं०** നഷ്ടമായ സംഖ്യയുടെ കണക്കു്.

**गत्थ / गथ - पुं०** മൂലധനം; കൂട്ടം; സമ്പത്തു്.

**गद - पुं०** രോഗം; വിഷം.

**गदका - पुं० दे० गतका**

**गदकारा - वि०** മാർദ്ദവമുള്ളതും ഞെങ്ങുന്നതുമായ; പിതുങ്ങുന്ന.

**ग़दर - पुं०** ഭരണകൂടത്തിനെതിരായുള്ള ലഹള; വിപ്ലവം.

**गदराना - अ०** കായ്കൾ പഴക്കാറാകുക; ചുനയ്ക്കുക; യൌവ്വനത്തിൽ അംഗങ്ങൾ പുഷ്ടമാകുക; കണ്ണിൽ പീളകെട്ടുക.

**गदला - वि०** കലങ്ങിമറിഞ്ഞ (വെള്ളം).

**गदहपचीसी - स्त्री०** 16 മുതൽ 25 [illegible] ലോക പരിചയം കുറഞ്ഞതുമായ പ്രായം.

**गदहपन - पुं०** മൂഢത.

**गदहा - पुं०** കഴുത; വൈദ്യൻ; വിഡ്ഢി; മഠയൻ.

**गदा - स्त्री०** ഗദ; **पुं०** ദരിദ്രൻ; സന്യാസി.

**गदाई - वि०** നീചമായ; തുച്ഛമായ; ഒന്നിനും കൊള്ളാത്ത; **स्त्री०** ഭിക്ഷയെടുക്കൽ; യാചന.

**गदेला - पुं०** തടിച്ച (കിടക്ക), വിരിപ്പു് അഥവാ പുതപ്പു്.

**गद्गद - वि०** ഇടറിയ (ശബ്ദം).

**गद्द - पुं०** അഗ്നിമാന്ദ്യം; ദഹനക്കേടു്.

**गद्दर - वि०** [illegible]ക്കാത്ത; **पुं०** തടിച്ച മെത്ത.

**गद्दा - पुं०** മെത്ത; കിടക്ക.

**ग़द्दार - पुं०** വലിയ ലഹളക്കാരൻ; ചതിയൻ.

**गद्दी - स्त्री०** സിംഹാസനം; ചെറിയ മെത്ത; **—नशीन - वि०** സിംഹാസനാരൂഢനായ; അനന്തരാവകാശിയായ.

**गधा - पुं०** കഴുത ; മഠയൻ.

**गनिका - स्त्री० दे० गणिका**

**ग़नी - वि०** വലിയ ധനികനായ ; സ്വതന്ത്രനായ.

**ग़नीम - पुं०** ശത്രു ; കൊള്ളക്കാരൻ.

**ग़नीमत - स्त्री०** കൊള്ളയടിച്ചു കിട്ടിയ സമ്പത്ത് ; പരിശ്രമം കൂടാതെ കിട്ടിയ സ്വത്ത് ; ആശ്വാസകരമായ സംഗതി.

**ग़नीमी युद्ध - पुं०** ഗൊറില്ലായുദ്ധം.

**गन्दगी - स्त्री०** മലം ; അഴുക്ക് ; അശുദ്ധി.

**गन्दा - वि० दे० गंदा**

**गन्ना - पुं०** കരിമ്പ്.

**गप - स्त्री०** കിംവദന്തി ; വെടി പറയൽ ; വൃഥാ സംസാരം ; ബഡായി ; **—मारना या हाँकना** - നേരമ്പോക്ക് പറയുക.

**गपकना - स०** പെട്ടെന്നു വിഴുങ്ങുക.

**गपड़चौथ - पुं०** [illegible] ഒന്നിച്ചിരുന്നു പറയുന്ന നേരമ്പോക്ക് ; **वि०** അസംബന്ധമായ.

**गपना - स०** വെടിപറയുക ; ജല്പിക്കുക.

**गपशप - स्त्री०** വെടി പറയൽ.

**गपोड़ा - पुं० गप** മിത്ഥ്യാഭാഷണം ; ഇല്ലാത്തതിനെ സങ്കല്പിച്ചു പറയൽ.

**गपोड़ेबाज़ी - स्त्री०** വെടിപറയൽ ; വൃഥാ തക്കിയ്ക്കൽ.

**गप्प - स्त्री० दे० गप**

**गप्पी - वि०** വെടി പറയുന്ന.

**गफ़्फ़ा - पुं०** വലിയ ഉരുള ; ലാഭം ; പ്രയോജനം.

**गफ़ - वि०** ഇഴയടുപ്പമുള്ള (മുണ്ട്) ; തിങ്ങിയ.

**ग़फ़लत - स्त्री०** അശ്രദ്ധ ; സുബോധമില്ലായ്മ ; തെറ്റ് ; മറവി ; നോട്ടക്കുറവ്.

**ग़फ़ूर - पुं०** ക്ഷമാശീലൻ (ഈശ്വരന്റെ വിശേഷണം).

**ग़फ़्फ़ार - वि०** കരുണാനിധിയായ (ഈശ്വരൻ).

**गफ़्स - वि०** തടിച്ച ഇഴയുള്ള (വസ്ത്രം) ; ഇഴയടുപ്പമുള്ള (മുണ്ട്).

**ग़बन - पुं० ख़यानत** അപഹരിയ്ക്കൽ ; അന്യൻ ഏല്പിച്ച സ്വത്തിനെ വിശ്വാസവഞ്ചന ചെയ്ത് അപഹരിയ്ക്കൽ.

**गबरू - वि०** പൂർണ്ണയൌവ്വനമായ ; നിഷ്കപടനായ ; **पुं०** വരൻ ; ഭർത്താവ്.

**गब्बर - वि०** അഹങ്കാരമുള്ള ; വില പിടിച്ച ; ധനികനായ.

**गम्भीर - वि०** ഗംഭീരമായ.

**गम - स्त्री०** (എന്തെങ്കിലും പ്രവ ത്തിയ്ക്കാൻ) തുടങ്ങൽ; **पु०** മാൎഗ്ഗം.

**ग़म - पु०** ദുഃഖം; വ്യാകുലത; **—खाना -** [illegible]: ശ്രദ്ധിയ്ക്കാതിരിയ്ക്കുക.

**गमक - स्त्री०** സ്വരങ്ങളുടെ ലയം; സുഗന്ധം; **वि०** സൂചന തരുന്ന.

**गमकना - अ०** മണക്കുക.

**गमकीला - वि०** സുഗന്ധമുള്ള.

**ग़मख़ोर - वि०** സഹനശക്തിയുള്ള; സഹനശീലമുള്ള.

**ग़म-ग़लत - पु०** ദുഃഖിതനെ സമാശ്വസിപ്പിയ്ക്കൽ; മനോവിനോദ പ്രവൃത്തി; മദ്യം.

**ग़मगीन - वि०** ദുഃഖമുള്ള; ഉദാസീനനായ.

**ग़मगीनी - स्त्री०** ദുഃഖാവസ്ഥ.

**ग़मगुसार - वि०** അന്യന്റെ ദുഃഖം മാററുന്ന.

**गमछा - पु०** കച്ചമുണ്ട്; തോൎത്തുമുണ്ട്.

**ग़मज़दा - वि०** ദുഃഖമുള്ള.

**गमन - पु०** പോക്ക്; സംഭോഗം; വഴി; യാത്രോപകരണങ്ങൾ.

**ग़मनाक - वि०** ദുഃഖകരമായ.

**ग़मरसीदा - वि० दे० ग़मज़दा**

**गमला - पु०** പൂച്ചട്ടി.

**गमाना - स० दे० गँवाना**

**ग़मी - स्त्री०** ദുഃഖാവസ്ഥ; ദുഃഖമാചരിയ്ക്കൽ; മരണം.

**गम्य - वि०** പോകത്തക്ക; ലഭിയ്ക്കത്തക്ക; ഭോഗ്യമായ; സരളമായ; ലക്ഷ്യമായ.

**गयंद - पु०** വലിയ ആന.

**गय - पु०** വീട്; ആകാശം; ധനം; പ്രാണൻ; ആന.

**गया - वि०** പോയ; നശിച്ച; **—गुज़रा या बीता -** നശിച്ച; കൊള്ളരുതാത്ത; അധഃപതിച്ച.

**गयावाल - पु०** 'ഗയാ' തീൎത്ഥത്തിലെ പുരോഹിതൻ.

**ग़यास - स्त्री०** സഹായം; മോചനം.

**ग़य्यूर - वि०** അഭിമാനിയായ; ഈൎഷ്യാലുവായ.

**गर - पु०** രോഗം; വിഷം; കഴുത്ത്.

**गर - प्र०** ചെയ്യുന്നവൻ അല്ലെങ്കിൽ ഉണ്ടാക്കുന്നവൻ (**जैसे, कारीगर, सिकलीगर**); **अव्य०** എങ്കിൽ; ആയാൽ.

**ग़रक़ - वि०** ലയിച്ച; മഗ്നമായ; മുങ്ങിയ.

**ग़रक़ाब - वि०** (വെള്ളത്തിൽ) മുങ്ങിയ; **पु०** വെള്ളത്തിലെ ചുഴി; ആഴം; മുങ്ങൽ.

**ग़रकी** - **स्त्री०** മുങ്ങൽ ; ലയിയ്ക്കൽ; വെള്ളപ്പൊക്കം.

**गरगज** - **पु०** പീരങ്കി വെയ്ക്കുവാൻ വേണ്ടി കോട്ട മതിലിന്മേലുള്ള ഗോപുരം ; ഉയന്ന സ്ഥലം ; തോണിയുടെ മുകളിലത്തെ പലകത്തട്ട് ; തൂക്കിലിടുന്ന ആളെ നിത്തുന്ന പലക ; **वि०** വിശാലമായ.

**गरचे** - **अव्य०** **अगरचे** എങ്കിലും.

**गरज** - **स्त्री०** ഗജ്ജനം.

**ग़रज़** - **स्त्री०** സാരം ; ഉദ്ദേശം ; ആഗ്രഹം ; ആവശ്യം; സ്വാത്ഥം ; **अव्य०** അവസാനം ; കാരണമായി ; **—का बावला** - ആഗ്രഹത്തിന്നടിമപ്പെട്ട; **—मंद** - സ്വാത്ഥിയായ ; ആഗ്രഹമുള്ള ; **अलग़रज़** - ചുരുക്കത്തിൽ.

**गरजन** - **पु०** ഗജ്ജനം.

**गरजना** - **अ०** ഗജ്ജിയ്ക്കുക.

**ग़रज़ी** - **वि०** സ്വാത്ഥിയായ ; ആഗ്രഹിയായ.

**गरद** - **स्त्री०** **दे०** **गर्द**

**गरदन** - **स्त्री०** കഴുത്ത് ; ഗളം ; **—उठाना** - എതിക്കുക.

**गरदनियाँ** - **स्त्री०** കഴുത്തു പിടിച്ചു തള്ളി പുറത്താക്കൽ.

**गरदा** - **पु०** പൊടി ; ധൂളി.

**गरदान** - **वि०** ചുററിത്തിരിഞ്ഞു് അതേ സ്ഥലത്തു തന്നെ വരുന്ന ; **पु०** ഭ്രമം ; **स्त्री०** തിരിച്ചു വരവു്.

**गरदानना** - **स०** വീണ്ടും വീണ്ടും പറയുക ; ഉദ്ധരിയ്ക്കുക (quote) ; എണ്ണുക ; മനസ്സിലാക്കുക.

**गरदिश** - **स्त्री०** **दे०** **गर्दिश**

**गरदी** - **स्त्री०** ചുററിത്തിരിയൽ ; പരിവത്തനം ; ക്രാന്തി ; ദൌഗ്യം.

**गरदूँ** - **पु०** കാളവണ്ടി ; ആകാശം.

**गरब** - **पु०** **दे०** **गर्व**

**ग़रब** - **पु०** പടിഞ്ഞാറു് ; സൂര്യാസ്തമനം.

**ग़रबा** - **पु०** ഗുജറാത്തി സ്ത്രീകളുടെ ഒരു നൃത്തഗീതം.

**गरबीला** - **वि०** ഗവ്വുള്ള ; അഹംഭാവമുള്ള.

**गरभ** - **पु०** ഗഭം ; ഗഭാശയം ; അഹങ്കാരം ; അഹംഭാവം.

**गरभाना** - **अ०** ഗഭിണിയാകുക.

**गरभी** - **वि०** അഹംഭാവിയായ ; അഹങ്കാരിയായ.

**गरम** - **वि०** ചൂടുള്ള ; പഴുത്ത ; ചൂടുകൊടുക്കുന്ന ; ആവേശം നിറഞ്ഞ ; **बाज़ार गरम होना** - സാധനങ്ങളുടെ വില കൂടുക.

**गरमा** - **पु०** വേനല്ക്കാലം.

**गरमाई** - **स्त्री०** ചൂടു് ; ശരീരത്തിൽ ചൂടുണ്ടാക്കുന്ന വസ്തു.

**गरमागरम** - **पुं०** നല്ല ചൂടുള്ള (ഭോജ്യം).

**गरमागरमी** - **स्त्री०** ആവേശം; വാക്കേററം; ദേഷ്യം; ശുണ്ഠി.

**गरमाना** - **अ०** ചൂടുണ്ടാകുക; ആവേശമുണ്ടാകുക; ദേഷ്യപ്പെടുക; മദമത്തമാകുക; **स०** ചൂട പിടിപ്പിയ്ക്കുക; **हाथ गरमाना** - കൈക്കൂലി കൊടുക്കുക.

**गरमी** - **स्त्री०** ചൂട്°; വേനല്ക്കാലം; കോപം; തീക്ഷ്°ണത; **—दाना** - ചൂട പൊങ്ങൽ.

**गरल** - **पुं०** വിഷം; സപ്പവിഷം.

**गराँ** - **वि०** വളരെ വിലപിടിച്ച; ഭാരമുള്ള; **—खातिर** - അപ്രിയമായ.

**गराड़ी** - **स्त्री०** ഉടി; കപ്പി.

**गरानी** - **स्त्री०** വിലക്കയററം; ഉദാസീനത; ഘനം.

**गरारा** - **वि०** ഗവ്വോടുകൂടിയ; പ്രബലനായ; **पुं०** കലുക്കഴിയൽ.

**गरिमा** - **स्त्री०** മഹിമ; ഗുരുത്വം; ഗൌരവം.

**गरिष्ठ** - **वि०** വളരെ ഗുരുത്വമുള്ള.

**गरियार** - **वि०** മടിയനായ.

**गरी** - **स्त्री०** കൈത; പിച്ചിങ്ങ; തേങ്ങാക്കഴമ്പ്°; ഫലങ്ങളുടെ തിന്നാൻ കൊള്ളാവുന്ന ഭാഗം; **—का गोला** - കൊപ്ര; **—का तेल** - വെളിച്ചെണ്ണ.

**ग़रीक़** - **वि०** മുങ്ങിയ; ലീനമായ.

**ग़रीज़** - **स्त्री०** പ്രകൃതി; സ്വഭാവം; സഹനശീലത.

**ग़रीब** - **वि०** ദരിദ്രനായ; എളിയ.

**ग़रीब-निवाज़** } **वि०** ദീനദയാലുവായ; സാധുസംരക്ഷകനായ.
**ग़रीब-परवर** }

**ग़रीबाना** - **वि०** എളിയമട്ടിലുള്ള; വിനീതമായ.

**ग़रीबी** - **स्त्री०** ദാരിദ്ര്യം; നമ്രത.

**गरीयस** - **वि०** വലിയ; മാഹാത്മ്യമുള്ള.

**गरुआ** - **वि०** ഭാരമുള്ള; ഘനമുള്ള; ഗൌരവശാലിയായ.

**गरुआई** - **स्त्री०** ഗുരുത്വം; ഘനം; ഗൌരവം.

**गरू** - **वि०** ഗുരുത്വമുള്ള (ഭക്ഷണം); ഭാരമുള്ള; വലിയ.

**ग़रूर** - **पुं०** അഹങ്കാരം; അഭിമാനം.

**ग़रूरी** - **वि०** അഹങ്കാരമുള്ള; അഭിമാനമുള്ള; **स्त्री०** ഗവ്വ്°; അഭിമാനം.

**गरेबान** - **पुं०** ഷട്ടിൻെറ കഴുത്ത്°; കോളർ.

**गरेरना** - **स०** ചുററിവളയുക; തടയുക.

**गरोह** - **पुं** കൂട്ടം ; സമൂഹം.

**ग़र्क़** - **वि०** മുഴുകിയ ; മുങ്ങിയ ; വിചാരമഗ്നമായ.

**ग़र्ज़** - **स्त्री० दे० ग़रज़**

**गर्जना** - **अ० दे० गरजना**

**गर्त्त** - **पुं** കുഴി.

**ग़र्द** - **पुं** ഒരുതരം പട്ടുവസ്ത്രം ; **स्त्री०** ധൂളി ; ചാരം ; **—गुबार** - പൊടി മണ്ണ്; **किसी की गर्द को न पाना** - എതിരാളിയുടെ മുമ്പിൽ ഒന്നും നടക്കാതിരിക്കുക.

**गर्दखोर** / **गर्दखोरा** **पुं०** ചവിട്ടി (ചവിട്ടുപായ) ; **वि०** പൊടി പററിയാൽ ചീത്തയാകാത്ത.

**गर्दन** - **स्त्री० दे० गरदन**

**गर्दभ** - **पुं० गधा** കഴുത.

**गर्दिश** - **स्त्री०** തിരിവ്; ചുററ്; ആപത്ത്.

**गर्ब** - **स्त्री० दे० गर्व**

**ग़र्ब** - **पुं० दे० ग़रब**

**गर्भ** - **पुं०** വയററിനുള്ളിലെ കുട്ടി; ഗർഭാശയം ; **—गिरना** - ഗർഭം അലസിപ്പോകുക.

**गर्भित** - **वि०** ഗർഭമുള്ള ; അന്തർഭവിച്ച ; അടങ്ങിയ.

**गर्मी** - **पुं० दे० गरमी**

**गर्व** - **पुं०** അഹങ്കാരം ; തന്നിൽ താഴെയാണ് മററുള്ളവരെന്നുള്ള ഭാവം.

**गर्विता** - **स्त्री०** തന്റെ സൌന്ദര്യാദി ഗുണങ്ങളിലുള്ള ഗർവ്വോടുകൂടിയവൾ ; മാനവതി.

**गर्वी** / **गर्वीला** **वि०** അഹങ്കാരിയായ ; അഹങ്കാരമുള്ള.

**गर्हण** - **पुं०** നിന്ദ.

**गर्हणीय** - **वि०** നിന്ദനീയമായ.

**गर्हा** - **स्त्री०** നിന്ദ.

**गर्हित** - **वि०** നിന്ദിയ്ക്കപ്പെട്ട ; ദൂഷിതമായ.

**गर्ह्य** - **वि०** നിന്ദനീയമായ.

**गल** - **पुं०** കഴുത്ത്.

**गलकंबल** - **पुं०** പശുവിന്റെയോ, കാളയുടേയോ കഴുത്തിന്റെ അടിയിൽ തൂങ്ങിക്കിടക്കുന്ന ഭാഗം.

**गलगंज** - **पुं०** ബഹളം ; കോലാഹലം.

**ग़लत** - **वि०** തെററായ ; അസത്യമായ.

**गल-तकिया** - **स्त्री०** കവിളിന്റെ താഴെ വെയ്ക്കുന്ന ചെറിയ തലയണ.

**ग़लतफ़हमी** - **स्त्री०** തെററിദ്ധാരണ.

**ग़लतान** - **वि०** ഗോളാകൃതിയിലുള്ള.

**ग़लती** - **स्त्री०** തെററ് ; മറവി ; ഭ്രമം.

**गलना** - **अ०** അലിയുക ; ഉരുകുക; ജീർണ്ണിയ്ക്കുക; (ദേഹം) ക്ഷീണിയ്ക്കുക ; ചടയ്ക്കുക.

**गलफाँसी - स्त्री०** കഴുത്തിലെ കുടുക്കു്; ബന്ധനം.

**गलफूला - वि०** തടിച്ച കഴുത്തുള്ള.

**गलबाँही - स्त्री०** കഴുത്തിൽ കയ്യിടൽ; കഴുത്തുകൾ ചേർത്തുള്ള ആലിംഗനം.

**ग़लबा - पु०** പ്രാധാന്യത; ആധിക്യം.

**गलमुच्छा - पु०** കവിളുകളുടെ മുകൾ ഭാഗത്തു വളർത്തിയ മുടി; കൃതാവു്.

**गलवाना - स०** അലിയിപ്പിയ്ക്കുക; ഉരുക്കിപ്പിയ്ക്കുക.

**गला - पु०** തൊണ്ട; ഗളനാളം; കഴുത്തു്; **गले लगाना** - ആലിംഗനം ചെയ്യുക; **—बैठना** - ശബ്ദം പൊങ്ങാതാവുക; **गले पड़ना** - ആഗ്രഹമില്ലെങ്കിലും കിട്ടുക; **गले का हार होना** - ഏററവും പ്രിയമായിത്തീരുക.

**गलाऊ - वि०** (വെള്ളത്തിലിട്ടാൽ) അലിയുന്ന.

**गलाना - स०** അലിയിയ്ക്കുക; ഉരുക്കുക.

**गलावट - स्त्री०** അലിയൽ; ഉരുകൽ.

**गलित - वि०** വീണുപോയ; അലിഞ്ഞ; ദ്രവിച്ച; ചീഞ്ഞ.

**गलियारा - पु०**
**गलियारी - स्त्री०** } ചെറിയ തെരുവു്; ഇടവഴി.

**गली - स्त्री०** തെരുവു്; ഇടവഴി.

**गलीचा - पु०** പരവതാനി; ജമക്കാളം.

**ग़लीज़ - वि०** അഴുക്കുള്ള; അശുദ്ധമായ; **पु०** കപ്പ; മലം; വൃത്തികേടു്.

**गलेबाज़ - वि०** നല്ലവണ്ണം പാടുന്ന.

**गल्प - स्त्री०** ചെറുകഥ; വെടിപറയൽ; വീമ്പു് അടിയ്ക്കൽ.

**ग़ल्ला - पु०** ധാന്യം; ഉല്പന്നം; വിളവു്.

**गल्ला - पु०** കൂട്ടം; മൃഗസമൂഹം; ഒച്ച; ആട്ടുവാൻ ഒരു പ്രാവശ്യം ചക്കിൽ ഇടുന്നതു സാധനം.

**गल्लेबान - पु०** ആട്ടിടയൻ.

**गवँ - स्त्री०** കാര്യം സാധിയ്ക്കുവാനുള്ള തക്കം; തഞ്ചം; പ്രയോജനം.

**गवन - पु०** ഗമനം; വിവാഹാനന്തരം വധു ആദ്യമായി പതിഗൃഹത്തിൽ വരുക; കുടിവെപ്പു്.

**गवाक्ष - पु० गवाख** ചെറിയ ജനാല; കിളിവാതിൽ.

**गवारा - वि०** ഇഷ്ടമുള്ള; സഹിയ്ക്കത്തക്ക.

**गवाह - पु०** സാക്ഷി.

**गवाही - स्त्री०** സാക്ഷ്യം; സാക്ഷിമൊഴി.

**गवेषणा - स्त्री॰** ഗവേഷണം.
**गवेषी - वि॰** ഗവേഷകനായ.
**गवैया - पु॰** പാട്ടുകാരൻ.
**गव्य - वि॰** പശുവിൽ നിന്നും കിട്ടുന്നവ; പഞ്ചഗവ്യം; പശുക്കൂട്ടം.
**ग़श - पु॰** മോഹാലസ്യം; തളർച്ച; **—खाना** - ബോധം കെട്ടുവീഴുക; മോഹാലസ്യപ്പെടുക.
**ग़शी - स्त्री॰** മൂർഛിച്ചുവീഴൽ; **—आना** - ബോധംകെട്ടു വീഴുക.
**गश्त - पु॰** ചുററിനടക്കൽ; പാറാവു ചുററൽ; സഞ്ചരിക്കൽ.
**गश्ती - वि॰** സഞ്ചരിക്കുന്ന; ചുററി നടക്കുന്ന; **—चिट्ठी** - സക്കുലർ; **स्त्री॰** വ്യഭിചാരിണി.
**गसना - स॰ गँसना** വരിഞ്ഞുകെട്ടുക; അമുക്കിപ്പിടിക്കുക; (നെയ്യുമ്പോൾ നൂലിൻെറ ഇഴ) അടുപ്പിക്കുക.
**ग़सब - पु॰** തട്ടിപ്പറിക്കൽ; തട്ടിത്തിന്നൽ.
**गसीला - वि॰** വരിഞ്ഞു കെട്ടിയ; പരസ്പരം ചേൻ; കൂടിയോജിച്ച; ഇഴയടുപ്പമുള്ള (വസ്ത്രം).
**गस्सा - पु॰** ഉരുള; ഗ്രാസം.
**गह - स्त्री॰** പിടിത്തം; (ആയുധാദികളുടെ) പിടി.
**गह - प्र॰ गाह** ഒരു പ്രത്യയം. സ്ഥലത്തേയും സമയത്തേയും കുറിക്കുന്നു. **उदा॰ इबादतगह या इबादतगाह; ईदगाह.**
**गहकना - अ॰** ആഗ്രഹമോ ഉന്മേഷമോ കൊണ്ടു നിറയുക.
**गहगह / गहगहा - वि॰** ഉത്സാഹവും ആനന്ദവുംകൊണ്ടു നിറഞ്ഞ; പ്രസന്നമായ.
**गहगहाना - अ॰** വളരെ സന്തോഷിക്കുക; സന്തോഷമഗ്നനാകുക.
**गहगहे - क्रि॰** വളരെ സന്തോഷത്തോടുകൂടി.
**गहन - वि॰** ഗംഭീരമായ; അഗാധമായ; ദുർഗ്ഗമമായ; നിബിഡമായ; മനസ്സിലാക്കാൻ വിഷമമുള്ള; **पु॰** അഗാധത; കൈവശമാക്കൽ; കളങ്കം; ദുഃഖം; **स्त्री॰** പിടിത്തം; ശാഠ്യം.
**गहना - पु॰** ആഭരണം; **स॰** പിടിക്കുക; താങ്ങുക.
**गहनी - स्त्री॰** പശുക്കളുടെ പല്ലു കൊഴിയുന്ന രോഗം.
**गहबर - वि॰** ദുർഗ്ഗമമായ; വിഷമമായ; വ്യാകുലമായ; ധ്യാനമഗ്നമായ.

**गहर - स्त्री०** താമസം ; വിളംബം.

**गहरना - अ०** നേരംവൈകിയ്ക്കുക ; വഴക്കിടുക ; ഉള്ളുകൊണ്ടു കോപിയ്ക്കുക.

**गहरा - वि०** ആഴമുള്ള ; ഗംഭീരമായ.

**गहराई - स्त्री०** ആഴം ; അഗാധത.

**गहराना - अ०** ആഴമുള്ളതാകുക ; പിണങ്ങുക ; **स०** ആഴമുണ്ടാക്കുക.

**गहलौत - पु०** രാജപുത്താനയിലെ ഒരു ക്ഷത്രിയ വംശം.

**गहवारा - पु०** തൊട്ടിൽ ; ഊഞ്ഞാൽ.

**गहिरा - वि० दे० गहरा**

**गहिराई - स्त्री० दे० गहराई**

**गह्वर - पु०** ഗുഹ ; ഇരുളടഞ്ഞ ഇടം ; മാളം ; പൊത്തു് ; **वि०** ഗോപ്യമായ.

**गाँछना - स०** (മാല) കോർക്കുക.

**गांज - पु०** കൂട്ടം ; കൂമ്പാരം.

**गाँजा - पु०** കഞ്ചാവു്.

**गाँठ - स्त्री०** കെട്ടു് ; ഗ്രന്ഥി ; ഭാരം ; അവയവങ്ങളുടെ സന്ധി (joint) ; **हृदय की गाँठ खोलना** മനസ്സിലുള്ള ഇഛയെ പ്രകടിപ്പിയ്ക്കുക ; **—का -** വക്കത്തുള്ള ; അടുത്തുള്ള ; **गाँठ में बाँधना -** എന്നും സ്മരിച്ചുകൊണ്ടിരിയ്ക്കുക.

**गाँठगोभी - स्त्री०** കിഴങ്ങുള്ള ഒരു തരം മുട്ടക്കൂസു്.

**गाँठना - स०** ഏച്ചുകെട്ടുക ; കെട്ടിടുക ; ചേർക്കുക ; (മാല) കോർക്കുക ; തനിയ്ക്കനുകൂലമാക്കിത്തീർക്കുക ; **मतलब गाँठना -** തന്റെ കാര്യം നേടുക.

**गाँड - स्त्री०** മലദ്വാരം ; ഗുദം.

**गाँडर - स्त्री०** ഒരുതരം കറുകപ്പുല്ലു്.

**गाँडा - पु०** കരിമ്പിൻ കഷണം ; തടിക്കഷണം.

**गाँथना - स० दे० गूँथना**

**गांधी - स्त्री०** ഗുജറാത്തിലെ ഒരു വൈശ്യജാതി ; വിളവു നശിപ്പിയ്ക്കുന്ന ഒരുതരം പാററ ; ഒരുതരം പുല്ലു്.

**गाँव, गाँव - पु०** ഗ്രാമം.

**गाँस - स्त्री०** ഈർഷ്യ ; വിദ്വേഷം ; തടസ്സം ; അമ്പു്, കുന്തം മുതലായതിന്റെ മുന ; കെട്ടു് ; മേൽനോട്ടം.

**गाँसना - स०** വരിയുക ; തുളയ്ക്കുക ; കുത്തിനിറയ്ക്കുക ; അമർത്തുക.

**गाँसी - स्त्री०** ആയുധങ്ങളുടെ മുനയുള്ള ഭാഗം ; കെട്ടു് ; കപടം ; മനസ്സിന്റെ മലിനത.

**गाँहक - पु० दे० गाहक**

**गाइ (ई) - स्त्री०** പശു.

**गागर**
**गागरी** } **स्त्री०** കുടം.

**गाछ - पु० पेड़** മരം ; ചെടി.

**गाछी - स्त्री०** വള്ളിക്കുടിൽ ; പൂന്തോട്ടം ; കാള, കഴുത തുടങ്ങിയ മൃഗങ്ങളുടെ പുറത്തു് സാമാനങ്ങൾ കെട്ടിയിടുന്നതിനുള്ള ചാക്കു്.

**गाज - स्त्री०** ഇടിമിന്നൽ; ഗർജ്ജനം; **पु०** നുര ; പത ; **—पड़ना** - ആപത്തു സംഭവിയ്ക്കുക ; നാശം പററുക.

**गाजना - अ०** ഗർജ്ജിയ്ക്കുക ; സന്തോഷിയ്ക്കുക.

**गाजर - स्त्री०** മധുരമുള്ള കിഴങ്ങുണ്ടാകുന്ന ഒരുതരം ചെടി (carrot) **—मूली समझना** - നിസ്സാരമായി കരുതുക.

**ग़ाज़ा - पु०** മുഖത്തിടാനുള്ള പൌഡർ ; **—मलना** - മുഖത്തു പൌഡറിടുക.

**गाजा बाजा - पु०** വാദ്യഘോഷം.

**ग़ाज़ी - पु०** തന്റെ മതത്തിനു വേണ്ടി അന്യമതക്കാരോടു യുദ്ധം ചെയ്യുന്ന മുഹമ്മദീയ വീരൻ ; ശൂരൻ.

**गाटा - पु०** ചെറിയ പുരയിടം അഥവാ നിലം (plot).

**गाड़ - स्त्री०** കുഴി ; കിണററിന്റെ ചുററും അല്പം ഉയർത്തിക്കെട്ടിയിട്ടുള്ള മറ (ആൾ മറ) ; (ധാന്യാദികൾ വയ്ക്കുന്ന) നിലവറ ; വരമ്പു്.

**गाड़ना - स०** കുഴിച്ചു മൂടുക ; കുഴിച്ചിടുക ; നടുക ; ഒളിപ്പിയ്ക്കുക.

**गाड़र - स्त्री०** ചെമ്മരിയാടു്.

**गाड़ा - पु०** വലിയ കാള വണ്ടി ; ഒളിച്ചിരുന്നു ശത്രുക്കളെ ആക്രമിയ്ക്കാൻ നിർമ്മിച്ചിട്ടുള്ള കുഴി.

**गाड़ी - स्त्री०** വാഹനം ; വണ്ടി (vehicle) ; **—वान** - വണ്ടിക്കാരൻ.

**गाढ़ - वि०** അധികമായ ; അഗാധമായ ; ഗാഢമായ ; ഉറപ്പുള്ള ; **स्त्री०** ആപത്തു്.

**गाढ़ा - वि०** കൊഴുത്ത ; നിബിഡമായ ; അഗാധമായ ; ബുദ്ധിമുട്ടുള്ള ; **गाढ़े की कमाई** - എല്ലു മുറിയെ വേല ചെയ്തു് സമ്പാദിച്ച സ്വത്തു് ; **गाढ़े का साथी** - ആപത്തിൽ സഹായിയ്ക്കുന്നവൻ ; **गाढ़े दिन** - ആപല്ക്കാലം.

**गात - पु०** ശരീരം.

**गाता - पु०** പെയിസ്റ്റ് ബോഡ് ; കാഡ് ബോഡ് ; ഗായകൻ.

**गाती - स्त्री०** കഴുത്തിൽ കെട്ടുന്ന ഒരു വസ്ത്രം ; ഉത്തരീയം ; സാൽവ.

**गात्र - पु०** ശരീരം.

**चपेटा - पु० दे० चपेट**

**चप्पल - स्त्री०** ചെരുപ്പ്; സ്ലിപ്പർ.

**चप्पा - पु०** നാലിലൊരു ഭാഗം; നാലംഗുലം സ്ഥലം; ചെറിയ ഭാഗം.

**चप्पू - पु०** തുഴകോല്.

**चबाना - स०** ചവയ്ക്കുക; **चबे को चबाना** - പിഷ്ടപേഷണം ചെയ്യുക; ചെയ്തതുതന്നെ വീണ്ടും ചെയ്യുക.

**चबूतरा - पु०** ഉയന്ന തറ; തിണ്ണ; വലിയ പോലീസ് സ്റ്റേഷൻ.

**चबेना - पु०** വറുത്ത ധാന്യം.

**चबेनी - स्त्री०** ലഘുഭക്ഷണത്തിനുള്ള സാധനം.

**चभोरना - स०** മുക്കുക; നനയ്ക്കുക.

**चमक - स्त्री०** പ്രകാശം; തിളക്കം; **—दमक** - ശോഭ; മിന്നിത്തിളക്കം; **—दार** - പ്രകാശമുള്ള.

**चमकना - अ०** പ്രകാശിയ്ക്കുക; മിന്നുക; തിളങ്ങുക; അഭിവൃദ്ധിപ്പെടുക; വിലങ്ങുക.

**चमकाना - स०** [illegible] ക; തിളക്കുക.

**चमकीला - वि०** പ്രകാശമുള്ള; മിന്നുന്ന; തിളക്കമുള്ള.

**चमगीदड़ - पु०** വാവൽ (bat); കടവാതിൽ; നരിച്ചീർ.

**चमचम - स्त्री०** പാലുകൊണ്ടുണ്ടാക്കുന്ന ഒരു മധുര പലഹാരം; **क्रि०** ദീപ്തിയോടെ.

**चमचमाना - अ० दे० चमकना**

**चमचा - पु० चम्मच** കരണ്ടി; തവി.

**चमची - स्त्री०** ചെറിയ സ്പൂൺ; കയിൽ.

**चमड़ा - पु०**<br>**चमड़ी - स्त्री०** } തോൽ; തൊലി.

**चमत्कार - पु०** അത്ഭുതകൃത്യം; വിചിത്രത; ചമൽക്കാരം.

**चमत्कारी - वि०** ചമൽക്കാരമുള്ള; വൈചിത്ര്യമുള്ള; ജാലവിദ്യ കാണിയ്ക്കുന്ന (ആൾ).

**चमत्कृत - वि०** [illegible].

**चमन - पु०** പൂന്തോട്ടം.

**चमर - पु०** ചമരിമാൻ; ചാമരം.

**चमरख - स्त्री०** ചക്കയുടെ സ്പിൻഡിലിനോട് ചേർത്തുവെച്ചിട്ടുള്ള തോൽക്കഷണം.

**चमरी - स्त्री०** പെൺ ചമരിമാൻ.

**चमाचम - वि०** നല്ലവണ്ണം പ്രകാശിയ്ക്കുന്ന; അത്യുജ്ജ്വല കാന്തിയുള്ള.

**चमार - पु०** ചെരിപ്പുകുത്തി; തോട്ടിവേലക്കാരൻ.

**चमू - स्त्री०** സൈന്യം.

**चमेली - स्त्री०** മുല്ല; മുല്ലപ്പൂവ്.

**चमोटा - पु०** കത്തി തേയ്ക്കുവാനുള്ള തോൽ വാറ്.

**चमोटी - स्त्री०** ചാട്ട; ചമ്മട്ടി; കത്തി തേയ്ക്കുവാനുള്ള തോൽ വാറ്.

**चम्मच - पु० दे० चमचा**

**चय - पु०** സമൂഹം ; കുന്നു് ; കോട്ട മതിൽ; ചുമരു്; അസ്ഥിവാരം; കോട്ട ; തിണ്ണ ; പീഠം ; പ്ലാററ്ഫാറം.

**चयन - पु०** ശേഖരിയ്ക്കൽ ; തിരഞ്ഞെടുക്കൽ.

**चर - पु०** ചാരൻ ; ദൂതൻ ; പുഴവക്കു് ; മണൽത്തിട്ടു് ; ഡെൽട്ട; ചളി ; നദീതടം; **वि०** ചലിയ്ക്കുന്ന ; ജംഗമമായ.

**चरक - पु०** ദൂതൻ ; ചാരൻ ; വഴിപോക്കൻ,

**चरका - पु०** ചെറു മുറിവു് ; ഇരുമ്പു പഴുപ്പിച്ചു വെച്ച പാടു് ; ഹാനി ; ചതി.

**चरख़ - पु०** ചക്രം ; പീരങ്കി കയററുന്ന വണ്ടി ; കടച്ചിൽ യന്ത്രം ; ആകാശം.

**चरख़ा - पु०** ചക്ക ; റാട്ടു്.

**चरख़ी - स्त्री०** ചെറിയ ചക്ക ; ചക്രം ; വളയം ; കപ്പി ; പഞ്ഞി കടയുന്ന യന്ത്രം.

**चरचना - स०** ചർച്ചചെയ്യുക ; പുരട്ടുക ; മെഴുകുക ; അർച്ചിയ്ക്കുക ; പൂശുക ; ഊഹിയ്ക്കുക.

**चरचराना - अ०** 'ചർ ചർ' ശബ്ദത്തോടെ തീ കത്തുക അല്ലെങ്കിൽ പൊട്ടുക ; നീററലുണ്ടാകുക.

**चरचा - स्त्री० दे० चर्चा**

**चरन - पु० चरण** കാലു്.

**चरना - स०** മേയുക ; **अ०** അലഞ്ഞുതിരിയുക; **अक्ल का चरने जाना -** ചെയ്യേണ്ടതു് ചെയ്യേണ്ട നേരത്തിൽ തോന്നാതിരിയ്ക്കുക.

**चरनि - स्त्री०** ഗതി ; പോക്കു്.

**चरनी - स्त्री०** മേച്ചിൽ സ്ഥലം ; പശുക്കൾക്കു് തീററി കൊടുക്കുവാനുള്ള പാത്രം (പുല്ലുതൊട്ടി) ; പശുക്കളുടെ തീററി സാധനം.

**चरपरा - वि०** ഉപ്പു്, മുളകു്, പുളി മുതലായതെല്ലാം ചേർന്നുണ്ടാകുന്ന [illegible] ; ചൊറു ചൊറുക്കുള്ള.

**चरब - वि०** തീക്ഷ്ണമായ.

**चरबाँक** / **चरबाक** **वि०** ചൊടിയുള്ള ; ചുണയുള്ള ; ഗർവ്വുള്ള.

**चरबा - पु०** പകർപ്പു് ; എണ്ണക്കടലാസു്.

**चरबी - स्त्री०** കൊഴുപ്പു് ; മേദസ്സു്; **—चढ़ना या छाना -** മദാന്ധനായിത്തീരുക ; **आँखों में चरबी छाना -** അഹങ്കാരംകൊണ്ടു് അന്ധനാകുക.

**चरम - पु०** അവസാനം ; പടിഞ്ഞാറു് ; ചർമ്മം ; **वि०** ഏററവും ഉപരിയായ ; അവസാനത്തിലുള്ള ; **—सीमा** - (climax) ചരമസീമ.

**चरवाहा - पुं०** ഇടയൻ.

**चरवाही - स्त्री० चरवाई** മേയ്ക്കുന്ന പ്രവൃത്തി അല്ലെങ്കിൽ കൂലി.

**चरस - पुं०** വലിയ തോൽക്കൊട്ട (കാളത്തേക്കിനുപയോഗിയ്ക്കുന്നതു്); ഒരു ലഹരി വസ്തു (കഞ്ചാവു്).

**चरसा - पुं०** കാള, പശു മുതലായതിൻെറ തോൽ; തോൽകൊണ്ടുള്ള വലിയ സഞ്ചി.

**चरसी - पुं०** കഞ്ചാവുവലിയ്ക്കുന്നവൻ; കാളയെ കെട്ടിയ ഏത്തം (തുലാവു്) ഉപയോഗിച്ചു് വയൽ നനയ്ക്കുന്നവൻ.

**चराई - स्त्री दे० चरवाही**

**चरागाह - पुं० दे० चरनी**

**चराना - स०** മേയാൻ വിടുക; പറഞ്ഞു പററിയ്ക്കുക.

**चरिंदा - पुं०** മേയുന്നജീവി (പശു, കാള മുതലായ മൃഗങ്ങൾ).

**चरित - पुं०** നടവടി; സ്വഭാവം; ജീവചരിത്രം.

**चरितार्थ - वि०** കൃതാർത്ഥനായ.

**चरित्र - पुं०** സ്വഭാവം; ജീവചരിത്രം; നടവടി.

**चरित्रवान - वि०** നല്ല സ്വഭാവമുള്ള; സദാചാരിയായ.

**चरी - स्त्री०** മേച്ചിൽ സ്ഥലം; വേലക്കാരി; ദൂതി.

**चरेरा - वि०** പരുപരുത്ത.

**चर्ख़ - पुं० दे० चरख़**

**चर्ख़ा - पुं० दे० चरख़ा**

**चर्ख़ी - पुं० दे० चरख़ी**

**चर्चक - पुं०** ചർച്ചചെയ്യുന്നവൻ.

**चर्चा - स्त्री०** സംസാരം; പ്രസ്താവന; ജനസംസാരം; വാദവിവാദം; വർണ്ണന; ലേപനം.

**चर्चित - वि०** പുരട്ടിയ; ചർച്ചചെയ്ത.

**चर्पट - पुं०** ചെകിട്ടത്തടി; നിവർത്തിയ കൈപ്പടം; **वि०** വളരെ.

**चर्परा - वि० दे० चरपरा**

**चर्बी - स्त्री० दे० चरबी**

**चर्या - स्त्री०** ആചരണം; സേവനം; നിത്യവൃത്തി.

**चर्राना - अ०** 'ചർ ചർ' ശബ്ദത്തോടെ പൊട്ടുക അല്ലെങ്കിൽ ഉടയുക; (വ്രണാദികളിൽ) വേദന തോന്നുക; കോച്ചുക; അത്യാഗ്രഹിയ്ക്കുക.

**चर्स - पुं० दे० चरस**

**चल - वि०** ഇളകുന്ന; **पुं०** വിറ; ദോഷം; തെററു്.

**चलचलाव - पुं०** യാത്ര; മരണം.

**चलता - वि०** നടന്നു കൊണ്ടിരിയ്ക്കുന്ന; തുടർന്നുകൊണ്ടിരിയ്ക്കുന്ന; പ്രചാരമുള്ള; കാര്യപ്രാപ്തിയുള്ള; **—खाता -** ബാങ്കിലെ കറൻറ് അക്കൌണ്ടു്; **—पुर्जा -** സാമ

ത്ഥ്യമുള്ള ; കായ്യ നിപുണ നായ ; —फिरता - സഞ്ചരി ക്കുന്ന.

**चलती - स्त्री०** മാനം ; പ്രഭാവം ; അധികാരം.

**चलतू - वि० दे० चलता**

**चलन - पु०** നടപ്പ് ; രീതി ; സമ്പ്രദായം ; പ്രചാരം ; **—सार** - പ്രചാരത്തിലുള്ള ; ഈടുനില്ക്കുന്ന ; **—दरी** - തണ്ണീർപ്പന്തൽ.

**चलना - अ०** നടക്കുക ; ഇളകുക ; പുറപ്പെടുക ; പോകുക ; വരുക; ആരംഭിക്കുക ; **किसीका चलना** - നിത്യവൃത്തികഴിയുക ; **पेट चलना** - വയറിളകുക; നിത്യവൃത്തി കഴിയുക ; **मन या दिल चलना** - ആശിക്കുക ; **हाथ चलना** - കൈ അടിക്കാനോങ്ങുക ; **चल बसना** - മരിക്കുക ; **अपने चलते** - യഥാശക്തി.

**चलनी - स्त्री० दे० छलनी**

**चलविचल - वि०** ഇളകിയ ; ക്രമമില്ലാത്ത ; കുഴങ്ങിയ.

**चलाऊ - वि०** ഈടുള്ള ; നടത്താനാകുന്ന.

**चलाचली - स्त्री०** യാത്രയ്ക്കുള്ള ഒരുക്കം കൂട്ടൽ ; യാത്ര.

**चलान - स्त्री०** സാമാനങ്ങൾ അയയ്ക്കൽ ; കുറ്റവാളിയെ പിടിച്ച് കോട്ടിൽ ഹാജരാക്കൽ ; അന്യദിക്കുകളിൽ നിന്നും വന്നതോ, അന്യദിക്കുകളിലേയ്ക്ക് അയച്ചതോ ആയ ചരക്ക് ; അയച്ച സാധനങ്ങളുടെ വിവരണം.

**चलाना - स०** നടത്തുക ; പ്രചരിപ്പിക്കുക ; നടപ്പിലാക്കുക.

**चलायमान - वि०** നടക്കുന്ന ; ഇളകുന്ന ; വിചലിതമായ.

**चलाव - पु०** ചലനം ; യാത്ര.

**चलावा - पु०** രീതി ; സമ്പ്രദായം ; നടവടി ; നടപ്പ്.

**चलित - वि०** അസ്ഥിരമായ ; ഇളകിയ.

**चवन्नी - स्त्री०** നാലണത്തുട്ട്.

**चवाई - पु०** ദുഷ്പേര് പരത്തുന്നവൻ ; ഏഷണിക്കാരൻ.

**चवाव - पु०** ജനസംസാരം ; ദുഷ്കീർത്തി ; അപവാദം.

**चश्म - स्त्री० चशम** കണ്ണ്.

**चश्मक - स्त्री०** ഈർഷ്യ ; കണ്ണട ; കണ്ണുകൊണ്ടുള്ള ആംഗ്യം.

**चश्मदीद - वि०** കാണപ്പെട്ട.

**चश्मनुमाई - स्त्री०** കണ്ണുരുട്ടി ഭയപ്പെടുത്തൽ.

**चश्मपोशी - स्त्री०** ദോഷം നോക്കാതിരിക്കൽ ; (അന്യരുടെ കുറ്റങ്ങളുടെ നേരെ) കണ്ണടയ്ക്കൽ.

**चश्मा - पु०** കണ്ണട ; അരുവി.

**चषक - पु०** കോപ്പ ; മദ്യപാന ത്തിനുള്ള പാത്രം ; തേൻ ; ഒരു തരം വിശിഷ്ടമദ്യം.

**चसक - स्त्री०** അല്പമായ വേദന.

**चसकना - अ०** അല്പമായ വേദന യുണ്ടാകുക.

**चसका | चस्का - पु०** അഭിരുചി ; വാസന ; പ്രതിപത്തി ; ശീലം.

**चसपाँ - वि०** ഒട്ടിയ.

**चह - पु०** നദീതീരത്തിൽ തോണി കയറാനുള്ള ഉയർന്ന തിട്ട്.

**चहक - स्त्री०** പക്ഷികളുടെ ശബ്ദം.

**चहकना - अ०** (പക്ഷികൾ) ചില യ്ക്കുക.

**चहका - पु०** ഇഷ്ടികയോ കല്ലോ പതിച്ച നിലം.

**चहचहा - पु०** പക്ഷികളുടെ ചില യ്ക്കൽ ; വിനോദം ; തമാശ.

**चहचहाना - अ०** ചിലയ്ക്കുക (പ ക്ഷികൾ).

**चहबच्चा - पु०** വെള്ളം നിറയ്ക്കു വാനുള്ള തൊട്ടി ; പണം സൂക്ഷിച്ചു വെയ്ക്കുന്ന പെട്ടി ; ഈട വെപ്പ്.

**चहल - स्त्री०** ചളി ; ചതുപ്പുനിലം; ആനന്ദകോലാഹലം.

**चहलक़दमी - स्त्री०** മെല്ലെ മെല്ലെ ഉലാത്തൽ.

**चहलपहल - स्त्री०** ആനന്ദ കോലാ ഹലം ; ആഘോഷം.

**चहला - पु०** ചളി.

**चहली - स्त्री०** കിണററിൽനിന്നു വെള്ളം കോരാൻ ഉപയോഗി യ്ക്കുന്ന കപ്പി.

**चहार - वि०** നാല് ; **—दीवारी -** ചുററുമതിൽ ; നാലുപുറവും [illegible] മതിൽ ; ചുമര്.

**चहारशंबा - पु०** ബുധനാഴ്ച.

**चहारुम - वि०** നാലിലൊരുഭാഗം.

**चहेता - वि०** പ്രിയപ്പെട്ട.

**चाँई - वि०** സൂത്രശാലിയായ ; കപടമുള്ള ; കഷണ്ടി വന്ന ; **स्त्री०** തലമുടി കൊഴിയുന്ന ഒരു രോഗം.

**चाँक - पु०** അടയാളപ്പെടുത്താ നുള്ള മരക്കഷണം.

**चाँकना - स०** [illegible] എന്തുകൊണ്ടെങ്കിലും അതിരു തിരിയ്ക്കുക.

**चाँगला - वि०** ആരോഗ്യമുള്ള ; സമർത്ഥനായ.

**चाँटा - पु०** വലിയ ഉറുമ്പ് ; കര ണത്തടി.

**चाँड - वि०** ശക്തിയുള്ള ; അഹ ങ്കാരമുള്ള ; വർദ്ധിച്ച ; **स्त्री०** ചുമടുതാങ്ങി (അത്താണി) ; അത്യാവശ്യം.

**चांडाल - पु०** ചണ്ഡാളൻ.

**चाँद - स्त्री०** തലയുടെ മദ്ധ്യഭാഗം; നെറുക ; **पु०** ചന്ദ്രൻ ; **—का टुकड़ा -** അത്യന്ത സുന്ദരൻ.

**चाँदना - पु०** } നിലാവ്°; വെളിച്ചം.
**चाँदनी - स्त्री०** }

**चाँदमारी - स्त्री०** കറി (ഉന്നം) നോക്കി വെടി വെയ്ക്കുവാനുള്ള പരിശീലനം.

**चाँदी - स्त्री०** വെള്ളി; ധനലാഭം; ഉച്ചി; നെറുക; **—का जूता -** കൈക്കൂലി.

**चाँप - स्त्री०** തള്ളൽ; അമർച്ച; **पु०** ചെമ്പകപ്പൂവ്°.

**चाँपना - स०** അമർത്തുക.

**चाँयचाँय** }
**चाँवचाँव** } **स्त्री०** ജല്പനം.

**चा - स्त्री० दे० चाय**

**चाक - पु०** കലമുണ്ടാക്കുന്നതിനുള്ള ചക്രം; കപ്പി; ചക്രം; വിള്ളൽ; **वि०** ബലമുള്ള.

**चाक् - वि०** വിണ്ട; പിളർന്ന.

**चाक्चौबंद - वि०** തടിച്ച; സാമർത്ഥ്യമുള്ള; വേഗതയുള്ള.

**चाकना - स० दे० चाँकना**

**चाकर - पु०** ഭൃത്യൻ.

**चाकरी - स्त्री०** ഭൃത്യവേല.

**चाकी - स्त्री०** തിരികല്ല്°; ഇടിമിന്നൽ.

**चाकू - पु० छुरी** പേനാക്കത്തി.

**चाखना - स० दे० चखना**

**चाचा - पु०** പിതൃസഹോദരൻ.

**चाची - स्त्री० काकी** പിതൃസഹോദരൻെറ ഭാര്യ.

**चाट - स्त्री०** ആർത്തി; ആഗ്രഹം; പ്രതിപത്തി; രുചി; ലാലസ; വിശ്വാസഘാതകൻ.

**चाटना - स०** നക്കുക; രുചി നോക്കുക.

**चाटु - पु०** ചക്കരവാക്ക്°; മധുരവാക്ക്°; മുഖസ്തുതി.

**चाटुकार - पु०** മുഖസ്തുതി ചെയ്യുന്നവൻ.

**चाटुकारी - स्त्री०** മുഖസ്തുതി ചെയ്യൽ.

**चातक - पु०** വേഴാമ്പൽ.

**चातुरी - स्त्री०** }
**चातुर्य - पु०** } സാമർത്ഥ്യം.

**चादर - स्त्री०** പുതപ്പ്°; വിരിപ്പ്°; മേൽമുണ്ട്°; തകിട്°.

**चादरा - पु०** വലിയപുതപ്പ്°.

**चाप - पु०** വില്ല്°; [illegible]; **स्त्री०** അമർത്തൽ; കാലൊച്ച.

**चापट - स्त्री० चोकर** ഉമി; തവിട്°;

**चापड़ - वि०** അമർന്ന് സമനിരപ്പായിത്തീർന്ന; നശിച്ച; **स्त्री०** ഉമി.

**चापना - स०** അമർത്തുക.

**चापल - पु०** ചപലത; **वि०** ചപലമായ.

**चापलूस - वि०** മുഖസ്തുതി ചെയ്യുന്ന.

**चापलूसी - स्त्री०** മുഖസ്തുതി.

**चाबना - स०** ചവയ്ക്കുക.

**चाबी - स्त्री०** താക്കോൽ.

**चाबुक - पुं०** ഉത്തേജനം ; ചാട്ട ; ചമ്മട്ടി ; [illegible] സംഗതി ; **—सवार -** കുതിര സവാരി പഠിപ്പിയ്ക്കുന്നവൻ.

**चाभना - स०** തിന്നുക.

**चाभी - स्त्री० दे० चाबी**

**चाम - पुं०** തോൽ.

**चाय - स्त्री०** ചായ ; തേയില.

**चार - पुं०** നാല്° ; ചാരൻ ; ഗമനം ; തടവ്° ; ആചാരം ; **वि०** നാല്° ; അനേകം ; **—चाँद लगना -** കാന്തി കൂടുക ; ബഹുമാനം വർദ്ധിയ്ക്കുക ; **चारों खाने चित्त गिरना या पड़ना -** മലന്നടിച്ച് വീഴുക ; സ്തംഭിച്ചുപോകുക.

**चारख़ाना - पुं०** ചതുരക്കള്ളികളുള്ള ഒരുതരം വസ്ത്രം.

**चारण - पुं०** സ്തുതിപാഠകൻ.

**चारदीवारी - स्त्री०** ചുററുമുള്ള മതിൽ ; മുററം ; കോട്ട.

**चार ना चार - क्रि०** നിവൃത്തിയില്ലാഞ്ഞിട്ട്° ; വിവശനായി.

**चारपाई - स्त्री०** കട്ടിൽ.

**चारबाग़ - पुं०** ചതുരത്തിലുള്ള തോട്ടം ; സമചതുരത്തിലുള്ള ലേസ്°.

**चारा - पुं०** മൃഗങ്ങളുടെ ഭക്ഷണസാധനം (പുല്ലും വെള്ളവും) ; ഉപായം.

**चाराजोई - स्त्री०** കേസ്° ; ആവലാതി.

**चारित्र - पुं० चारित्र्य** കുലാചാരം ; നടവടി ; സ്വഭാവം.

**चारी - वि०** നടക്കുന്ന ; ആചരിയ്ക്കുന്ന ; (ഈ പദം സമസ്തപദമായേ വരികയുള്ളൂ. **उदा० आकाशचारी, स्वेच्छाचारी) पुं०** കാലാൾ.

**चारु - वि०** ഭംഗിയുള്ള.

**चाल - स्त्री०** ഗതി ; രീതി ; നടവടി ; തന്ത്രം ; സൂത്രം ; ആചാരം.

**चालक - पुं०** നടത്തുന്നവൻ ; പ്രവർത്തകൻ ; **वि०** സൂത്രശാലിയായ ; ധൂർത്തനായ.

**चालचलन - पुं०** നടവടി ; ആചരണം ; പെരുമാററം.

**चालढाल - पुं०** നടവടി ; പെരുമാററം ; രീതി ; സമ്പ്രദായം.

**चालना - स०** നടത്തുക ; ഇളക്കുക ; അരിയ്ക്കുക ; **अ०** നടക്കുക.

**चालबाज़ - वि०** സൂത്രശാലിയായ ; ചതിയനായ.

**चालाक - वि०** സൂത്രശാലിയായ ; സാമർത്ഥ്യമുള്ള.

**चालाकी - स्त्री०** സൂത്രം; സാമർത്ഥ്യം; തന്ത്രം.

**चालान - पुं० दे० चलान**

**चालिया - वि० दे० चालबाज़**

**चाली - वि०** കസൃതിയുള്ള ; ചഞ്ചലമായ ; സൂത്രശാലിയായ.

**चालू - वि०** നടന്നുകൊണ്ടിരിയ്ക്കുന്ന.

**चाव - पु०** ആഗ്രഹം ; സ്നേഹം ; അഭിരുചി ; ലാലസ.

**चावर / चावल - पु०** അരി ; ചോറു° ; ഭക്ഷണധാന്യം ; നെല്ലിട.

**चास - स्त्री०** നിലം ഉഴൽ.

**चासना - स०** നിലം ഉഴുക.

**चासा - पु०** നിലം ഉഴുന്നവൻ ; കൃഷിക്കാരൻ.

**चासनी / चाशनी - स्त्री०** ശക്കരപ്പാവു° ; മധുരമുള്ള വസ്തു.

**चाह - स्त्री०** പ്രേമം ; ആഗ്രഹം ; പ്രീതി ; ആവശ്യം ; ആദരവു° ; **पु०** കിണർ.

**चाहक - पु०** പ്രേമി ; ഇഷ്ടപ്പെടുന്നവൻ ; അഭിലാഷി.

**चाहकन - पु०** കിണറു കഴിയ്ക്കുന്നവൻ.

**चाहत - स्त्री०** പ്രേമം.

**चाहना - स०** ആശിയ്ക്കുക ; ശ്രമിയ്ക്കുക ; പ്രേമിയ്ക്കുക ; **स्त्री०** ആവശ്യം.

**चाहिए - अव्य०** വേണം.

**चाही - वि०** [illegible] (സ്ത്രീ) ; കിണററുവെള്ളംകൊണ്ടു നനയ്ക്കുന്ന ഭൂമി.

**चाहे - अव्य०** വേണമെങ്കിൽ.

**चाहे-ज़नख़दाँ - पु०** താടിയിലുള്ള കുഴി.

**चिंगारी - स्त्री० दे० चिनगारी**

**चिंबाड़ - स्त्री०** അലച്ച് ; നിലവിളി ; ആനയുടെ നിലവിളി.

**चिंघाड़ना - अ०** അലറുക ; ഗർജ്ജിയ്ക്കുക.

**चिंतक - वि०** ചിന്തകനായ.

**चिंतन - पु०** ധ്യാനം ; വിചാരം ; ചിന്ത ; പര്യാലോചന.

**चिंतना - स०** [illegible] ; **स्त्री०** ചിന്തിയ്ക്കൽ.

**चिंतनीय - वि०** ആലോചിയ്ക്കത്തക്ക.

**चिंता - स्त्री०** ആലോചന ; ചിന്ത.

**चिंतित - वि०** വിചാരമഗ്നനായ.

**चिंदी - स्त्री०** കഷണം.

**चिआँ - ** പുളിങ്കുരു.

**चिउँटा - पु०** വലിയ ഉറുമ്പു°.

**चिउँटी - स्त्री०** ചെറിയ ഉറുമ്പു°.

**चिउड़ा / चिउरा - पु०** चूरा അവിൽ.

**चिक - स्त्री०** നേർത്ത മുളവാരികൊണ്ടുള്ള തട്ടിക ; കശാപ്പുകാരൻ ; ഇടുപ്പുവേദന ; ചെക്കു° (cheque).

**चिकट / चिकटा - वि०** മെഴുക്കു°, അഴുക്കു° മുതലായവകൊണ്ടു° വഴുവഴുപ്പുള്ള.

**चिकटना - स०** അഴുക്കു°, മെഴുക്കു° മുതലായതിനാൽ വഴുക്കുക.

**चिकन - स्त्री०** ചിത്രപ്പണികളുള്ള നേരിയ വസ്ത്രം.

**चिकना - वि०** മിനുസമുള്ള ; മെഴുക്കുള്ള ; **चिकनी चुपड़ी बातें -** ചക്കരവാക്ക്; **—घड़ा -** നാണമില്ലാത്ത.

**चिकनाई - स्त्री०** മിനുസം; സ്നിഗ്ധത.

**चिकनाना - स०** മിനുക്കുക ; വെടിപ്പാക്കുക.

**चिकनिया - वि०** മോടിയുള്ള ; പച്ചപ്പരിഷ്കാരിയായ.

**चिकरना - अ०** നിലവിളിയ്ക്കുക ; അലറുക.

**चिकवा - पु०** മാംസവില്പനക്കാരൻ.

**चिकित्सक - पु०** വൈദ്യൻ.

**चिकुर - पु०** തലമുടി ; പർവ്വതം ; ഇഴജന്തു.

**चिकोटी - स्त्री० दे० चुटकी**

**चिक्कट - पु०** അഴക്ക്; **वि०** അഴക്കായ.

**चिक्कन - वि० दे० चिकना**

**चिक्करना - अ० दे० चिकरना**

**चिचिंडा - पु० दे० चचींडा**

**चिचियाना - अ० दे० चिल्लाना**

**चिट - पु०** കുറിപ്പ്; കുറിപ്പെഴുതാനുള്ള ചെറിയ കടലാസുകഷണം ; ചിററ്.

**चिटकना - अ०** ഉണങ്ങി വിള്ളുക ; വിറകിൽനിന്ന് കത്തുമ്പോൾ 'ചിട് ചിട്' ശബ്ദമുണ്ടാകുക.

**चिटनवीस - पु०** ഗുമസ്തൻ.

**चिट्टा - पु०** ദ്രഷ്ടരണ ; **वि०** വെളുത്ത.

**चिट्ठा - पु०** വരവ് ചിലവ് കണക്കെഴുതുന്ന പുസ്തകം ; ലാഭചേതക്കണക്ക്.

**चिट्ठी - स्त्री०** എഴുത്ത്; **—पत्री -** കത്ത്; കത്തിടപാട്.

**चिट्ठीरसाँ - पु०** തപാൽശിപായി.

**चिड़चिड़ा - वि०** മുൻകോപിയായ.

**चिड़चिड़ाना - अ०** കോപിയ്ക്കുക ; പിണങ്ങുക ; കത്തുമ്പോൾ 'ചിട് ചിട്' ശബ്ദമുണ്ടാകുക ; ഉണങ്ങി പൊട്ടുക.

**चिड़िया - स्त्री०** പക്ഷി ; **—खाना या घर -** മൃഗങ്ങളും പക്ഷികളുമുള്ള [illegible] (zoo).

**चिड़िहार, चिड़ीमार - पु०** നായാടി ; കാട്ടാളൻ.

**चिढ़ - स्त्री०** നീരസം ; ദേഷ്യം ; വെറുപ്പ്.

**चिढ़ना - अ०** നീരസം ഭാവിയ്ക്കുക; അരിശപ്പെടുക ; വെറുക്കുക.

**चिढ़वाना, चिढ़ाना - स०** നീരസപ്പെടുത്തുക; ദേഷ്യപ്പെടുത്തുക ; വെറുപ്പിയ്ക്കുക.

**चित - वि०** മലന്ന് കിടക്കുന്ന ; മറച്ച ; ഒന്നിച്ച് ചേർത്ത ; **पु०** മനസ്സ്; ദൃഷ്ടി.

**चितकबरा - वि०** പല നിറത്തിലുള്ള പുള്ളികളോടുകൂടിയ.

**चितचोर - वि०** മനസ്സിനെ അപഹരിയ്ക്കുന്ന ; പ്രിയപ്പെട്ട.

**चितभंग - पु०** അശ്രദ്ധ ; മുഷിവ്.

**चितला - वि० दे० चितकबरा**

**चितवन - स्त्री०** നോട്ടം ; കടാക്ഷം.

**चितवना - स०** നോക്കുക ; കടാക്ഷിയ്ക്കുക.

**चिता - स्त्री०** ചിത ; ശ്മശാനം.

**चिताना - स०** താക്കീതു ചെയ്യുക ; ഓർമ്മപ്പെടുത്തുക ; ജാഗ്രതപ്പെടുത്തുക ; ഉപദേശിയ്ക്കുക ; മുന്നറിവുകൊടുക്കുക.

**चितावनी - स्त्री०** മുന്നറിയിപ്പ് ; താക്കീത് ; ഉപദേശം.

**चितेरा - पु०** ചിത്രകാരൻ.

**चितेरिन, चितेरी - स्त्री०** ചിത്രമെഴുത്തുകാരി; ചിത്രകാരന്റെ ഭാര്യ.

**चितौनी - स्त्री० दे० चितवन**

**चित्त - पु०** മനസ്സ് ; **—वृत्ति** - മനോഗതി.

**चित्ती - स्त्री०** ചെറിയ പുള്ളി ; പാട് ; **—दार** - പുള്ളികളുള്ള.

**चित्र - पु०** പൊട്ട് ; തിലകം ; ചിത്രം ; **—पट** - ചിത്രമെഴുതുവാനുള്ള തുണി, കടലാസ്സ് മുതലായവ ; **—विचित्र** - പല നിറമുള്ള ; കൊത്തുപണി ചെയ്തിട്ടുള്ള.

**चित्रित - वि०** വായ്ക്കപ്പെട്ട ; ചിത്രീകരിച്ചിട്ടുള്ള ; വിചിത്രപ്പണികൾ ചെയ്തിട്ടുള്ള.

**चिथड़ा - पु०** പഴന്തുണി.

**चिथाड़ना - स०** കീറുക ; ചീന്തുക ; അപമാനിയ്ക്കുക ; പറഞ്ഞു പേടിപ്പെടുത്തുക.

**चिनक - स्त्री०** നീറൽ ; മൂത്രച്ചൂട്.

**चिनगारी, चिनगी - स्त्री०** തീപ്പൊരി ; തീക്കട്ട.

**चिनाना - स० दे० चुनवाना**

**चिनिया - वि०** വെളുത്ത ; ചൈനയിലുള്ള ; **—बदाम** - നിലക്കടല ; കപ്പലണ്ടി.

**चिन्ह - पु०** അടയാളം.

**चिन्हाना - स०** പരിചയപ്പെടുത്തുക.

**चिन्हानी - स्त्री०** ലക്ഷണം ; സ്മാരകം ; വര.

**चिन्हार - वि०** പരിചയമുള്ള.

**चिन्हारी - स्त्री०** പരിചയം.

**चिपकना - अ०** ഒട്ടുക ; പററുക.

**चिपकाना - स०** ഒട്ടിയ്ക്കുക ; പററിയ്ക്കുക (പശകൊണ്ട്).

**चिपचिप - पु०** ഒട്ടൽ.

**चिपचिपा - वि०** തൊട്ടാലൊട്ടുന്ന ; പശയുള്ള.

**चिपचिपाना - अ०** ഒട്ടുക.

**चिपटना - अ० दे० चिपकना**

**चिपटा - वि०** പരന്ന ; ഒട്ടിയ ; പററിച്ചേർന്ന.

**चिपड़ी, चिपरी - स्त्री०** ചാണക വറളി.

**चिबिल्ला - वि०** ചഞ്ചലമായ.

**चिबुक** - **पुं** താടി.

**चिमटना** - **अं** ഒട്ടിച്ചേരുക ; കെട്ടിപ്പുണരുക ; ഒഴിയാതെ കൂടുക.

**चिमटा** - **पुं** വലിയ കൊടിൽ.

**चिमटाना** - **सं** ഒട്ടിക്കുക ; കെട്ടിപ്പിടിക്കുക ; ഒന്നിച്ചു ചേൎക്കുക.

**चिमटी** - **स्त्री०** ചെറിയ കൊടിൽ ; ചവണ.

**चिमनी** - **स्त्री०** പുകക്കുഴൽ.

**चियाँ** - **पुं दे० चिआँ**

**चिंरतन** - **वि०** പ്രാചീനമായ.

**चिर** - **पुं** വളരെ (കാലം) ; **क्रि०** വളരെക്കാലത്തോളം.

**चिरकाल** - **पुं** വളരെക്കാലം.

**चिरकीं** / **चिरकीन** } **वि०** നാററമുള്ള.

**चिरकुट** - **पुं** പഴന്തുണി.

**चिरना** - **अं** തന്നെത്താൻ കീറുക; വര വീണു മുറിയുക ; **पुं** മുറിക്കാനുള്ള ആയുധം.

**चिरबत्ती** - **वि०** കഷണം കഷണമായ.

**चिरवाना** - **सं** കീറിക്കുക.

**चिराइन** / **चिरायंध** } **स्त्री०** ശവം, രോമം മുതലായവ കരിയുമ്പോഴുള്ള നാററം.

**चिराई** - **स्त्री०** കീറൽ ; കീറുന്നതിനുള്ള കൂലി.

**चिराग़** - **पुं** വിളക്ക് ; **—गुल करना या बढ़ाना** - വിളക്കണെക്കുക ; വംശവിച്ഛേദം വരുത്തുക ; **—गुल होना** - വിളക്കണയുക ; **—जले** - സന്ധ്യക്ക് ; **—तले अंधेरा होना** - വിചാരിക്കാത്തതു സംഭവിക്കുക ; വേലിതന്നെ വിളവു തിന്നുക.

**चिराग़दान** - **पुं** വിളക്കുകാൽ.

**चिराग़पा** - **वि० औंधा** കമിഴ്ന്ന ; മുൻകാലുകൾ പൊക്കിയ (മൃഗം) ; **पुं** വിളക്കുകാൽ.

**चिराग़ी** - **स्त्री०** ദേവാലയങ്ങളിലോ, ശവകുടീരങ്ങളിലോ എന്നും വിളക്കുവെക്കുന്നതിനു വേണ്ടി ചിലവാക്കുന്ന പണം; വഴിപാട്.

**चिरातन** - **वि०** പുരാതനമായ ; ജീൎണ്ണിച്ച.

**चिराना** - **सं** കീറിക്കുക ; **वि०** ജീൎണ്ണിച്ച ; പഴയ.

**चिरायता** / **चिरैता** } **पुं** കിരിയാത്ത്.

**चिरी** - **स्त्री० दे० चिड़िया**

**चिरौरी** - **स्त्री०** അപേക്ഷ ; യാചന.

**चिलक** - **स्त्री०** ശോഭ ; പ്രകാശം ; നടുവേദന ; കഴപ്പ്.

**चिलकना** - **अं** തിളങ്ങുക ; ഇടയ്ക്കിടെ നോവുക ; കഴയ്ക്കുക.

**चिलगोज़ा** - **पुं** ഒരുതരം പഴം.

**चिलबिला** / **चिलबिल्ला** } **वि०** ചഞ്ചലമായ ; വികൃതിയായ.

**चिलम** - **स्त्री०** പുകവലിയ്ക്കുവാനായി പുകയിലയും തീയും ഇടുന്ന ഹുക്കയുടെ ഭാഗം.

**चिलमची** - **स्त्री०** കാലും മുഖവും കഴുകുവാൻ വെള്ളം വെയ്ക്കുന്ന പരന്ന പാത്രം.

**चिलमन** - **पुं० चिक** നേരിയ മുളവാരി കൊണ്ടുള്ള തട്ടിക; പനമ്പുതട്ടിക.

**चिल्लड़** - **पुं०** പേൻ പോലെയുള്ള ഒരു ചെറുപ്രാണി; ചെറിയ ചെള്ള്°.

**चिल्ल-पों** - **स्त्री०** നിലവിളി.

**चिल्ला** - **पुं०** നാല്പതു ദിവസക്കാലം; നാല്പതു ദിവസത്തെ വ്രതം (മുഹമ്മദീയരുടെ); ഞാൺ; **चिल्ले का जाड़ा** - കഠിനമായ തണുപ്പ്°.

**चिल्लाना** - **अ०** ഉറക്കെ നിലവിളിയ്ക്കുക.

**चिल्लाहट** - **स्त्री०** നിലവിളി; ബഹളം.

**चिहुँकना** - **अ० दे० चौंकना**

**चिहुँटी** - **स्त्री०** നുള്ളൽ; ഞൊടി.

**चींचपड़** - **स्त्री०** എതിരായി സംസാരിയ്ക്കുകയോ, പ്രവർത്തിയ്ക്കുകയോ ചെയ്യൽ.

**चींटा** - **पुं०** വലിയ ഉറുമ്പ്°.

**चींटी** - **स्त्री०** ചെറിയ ഉറുമ്പ്°.

**चीक** - **स्त्री०** ഉച്ചത്തിലുള്ള നിലവിളി; **पुं०** ചേറ്°; മാംസവില്പനക്കാരൻ.

**चीकट** - **स्त्री०** അഴുക്ക്°; എണ്ണക്കീടൻ; പശിമയുള്ള മണ്ണ്°; **वि०** അഴുക്കുള്ള.

**चीख़** - **स्त्री०** നിലവിളി.

**चीखना** - **स०** സ്വാദുനോക്കുക.

**चीख़ना** - **अ०** നിലവിളിയ്ക്കുക.

**चीज़** - **स्त्री०** സാധനം; വസ്തു (matter).

**चीठी** - **स्त्री०** എഴുത്ത്°; കത്ത്°.

**चीड़** - **पुं०** വീഞ്ഞമരം.

**चीतकार** - **पुं०** നിലവിളി; ചിത്രകാരൻ.

**चीतना** - **अ०** ശ്രദ്ധിയ്ക്കുക; വിചാരിയ്ക്കുക; ബോധം വരുക; **स०** ചിത്രപ്പണികൾ ചെയ്യുക.

**चीता** - **पुं०** പുള്ളിപ്പുലി; മനസ്സ്°; ബോധം; **वि०** ആലോചിച്ച.

**चीत्कार** - **पुं०** നിലവിളി; ലഹള.

**चीथड़ा** - **पुं० दे० चिथड़ा**

**चीथना** - **स०** കഷണം കഷണമാക്കുക; കീറുക; ചീന്തുക.

**चीन** - **पुं०** പതാക; ഇത്തനാകം; നാര്°; ഇഴ; നൂൽ; ഒരുതരം പട്ടുവസ്ത്രം; ചൈന.

**चीनना** - **स०** തിരിച്ചറിയുക.

**चीना** - **पुं०** ചൈനക്കാരൻ; **वि०** ചൈനയിലുള്ള; **—बादाम** - നിലക്കടല.

**चीनी - वि०** ചൈനയിലുള്ള ; **स्त्री०** പഞ്ചസാര.

**चीनी मिट्टी - स्त्री०** ചൈന മണ്ണ് (ഭരണി മുതലായവ ഉണ്ടാക്കുന്ന ഒരുതരം വെളുത്ത കളിമണ്ണ്).

**चीन्हना - स० दे०** **चीनना**

**चीपड़ - पु०** കണ്ണിലെ പീള.

**चीमड़ - वि०** തോൽപോലെ ഒടിച്ചാലോ മടക്കിയാലോ കേടു വരാത്ത.

**चीयाँ - पु०** പുളിങ്കുരു.

**चीर - पु०** വസ്ത്രം ; മരവിരി ; മരത്തോല് ; **स्त्री०** കീറൽ ; ചീന്തൽ ; **—घर** - പോസ്റ്റുമാർട്ടം ചെയ്യുന്ന സ്ഥലം.

**चीरना - स०** കീറുക ; പിളക്കുക ; ഈരുക.

**चीरफाड़ - स्त्री०** കീറിമുറിയ്ക്കൽ ; ശസ്ത്രക്രിയ.

**चीरा - पु०** ഒരുതരം തലപ്പാവുതുണി ; അതിർത്തിക്കല്ല് ; കീറിയോ, മുറിച്ചോ ഉണ്ടാക്കിയ വ്രണം.

**चीरी - स्त्री०** പക്ഷി ; **पु०** ചീവീട് ; മണ്ണട്ട (ഒരു പ്രാണി).

**चील - स्त्री०** പരുന്ത് ; **—का मूत** - [illegible].

**चीलड़** } **चीलर** } **पु० दे०** **चिल्लड़**

**चील्ह - स्त्री० दे०** **चील**

**चीवर - पु०** സന്യാസികളും ഭിക്ഷുക്കളും ധരിയ്ക്കുന്ന വസ്ത്രം ; വല്ക്കലം.

**चुंगल - पु० दे०** **चंगुल**

**चुंगी - स्त्री०** ചുങ്കം ; ഒരു മുഷ്ടിയ്ക്കുള്ളിലടങ്ങുന്ന വസ്തു.

**चुंघाना - स०** ഇറുഞ്ചിയ്ക്കുക ; രസം വലിച്ചെടുപ്പിയ്ക്കുക.

**चुंदी - स्त्री०** ശിഖ ; കുടുമ.

**चुंधलाना** } **चुंधियाना** } **स०** കണ്ണു മങ്ങുക ; പ്രകാശം കൊണ്ട് കണ്ണ് മ[illegible]ിയ്ക്കുക.

**चुंधा - वि०** ഒന്നും തോന്നാത്തവനായ ; ചെറിയ കണ്ണുകളുള്ളവനായ.

**चुंबक - पु०** കാന്തം ; ചുംബിയ്ക്കുന്നവൻ ; കാമുകൻ.

**चुंबन - पु०** ഉമ്മ ; സ്പർശം ; ചുംബിയ്ക്കൽ.

**चुंबना - स०** ചുംബിയ്ക്കുക ; ഉമ്മ വയ്ക്കുക.

**चुंबित - वि०** ചുംബിയ്ക്കപ്പെട്ട ; തൊട്ട ; ഉരുമ്മിയ.

**चुंबी - वि०** ചുംബിയ്ക്കുന്ന ; തൊടുന്ന.

**चुअना - अ०** ചോരുക.

**चुआना - स०** ചോർത്തുക ; തുള്ളി തുള്ളിയായി വീഴ്ത്തുക.

**चुकंदर - पु०** ഒരുതരം മുള്ളങ്കി.

**चुक** - **पु० दे० चूक**

**चुकता** } **वि०** കടം വീട്ടിയ;
**चुकती** } ബാക്കിയില്ലാത്ത.

**चुकना** - **अ०** തീരുക; അവസാനിയ്ക്കുക; (കടം) വീട്ടുക; തീരുമാനം ഉണ്ടാകുക.

**चुकाना** - **स०** (കടം) വീട്ടുക; തീർക്കുക; തീരുമാനിയ്ക്കുക.

**चुक्कड़** - **पु०** ചെറിയ മൺ ചട്ടി.

**चुक्की** - **स्त्री०** ചതി; കളവു്.

**चुग़द** - **पु०** മൂങ്ങ; വിഡ്ഢി.

**चुगना** - **स०** (കൊക്കുകൊണ്ടു്) കൊത്തിയെടുക്കുക.

**चुग़ल** } **पु०** ഏഷണിക്കാരൻ; പരോക്ഷമായി
**चुग़लखोर** } അന്യനെ നിന്ദിയ്ക്കുന്നവൻ.

**चुग़लखोरी** - **स्त्री०** ഏഷണി പറയൽ; പരദൂഷണം ചെയ്യൽ.

**चुग़ली** - **स्त्री०** ഏഷണി; പരനിന്ദ.

**चुग़ा** - **पु० दे० चोग़ा**

**चुगाई** - **स्त्री०** കൊത്തിത്തിന്നൽ; കൊത്തിയ്ക്കൽ.

**चुगाना** - **स०** പക്ഷികളെ തീററുക; കൊത്തിയ്ക്കുക.

**चुचकारना** - **स०** ലാളിയ്ക്കുക; സീൽക്കാരശബ്ദം പുറപ്പെടുവിയ്ക്കുക.

**चुचुक** - **पु०** മുലക്കണ്ണു്.

**चुटका** - **पु०** ഒരു നുള്ളു് (അല്പം); ഒരു കിള്ളു്; ഞൊടി.

**चुटकी** - **स्त्री०** നുള്ളു്; കിള്ളു്; ഞൊടി; **—बजाते** - ഞൊടി നേരത്തിനുള്ളിൽ; **—बजाना** - കൈ ഞൊടിയ്ക്കുക; **—काटना** - നുള്ളുക.

**चुटकुला** - **पु०** ഫലിതം.

**चुटिया** - **स्त्री०** ശിഖ; ഉച്ചിക്കുടുമ.

**चुटियाना** - **स०** കടിയ്ക്കുക; മുറിവേല്പിയ്ക്കുക.

**चुटीला** - **वि०** മുറിവേററ.

**चुटैल** - **वि०** മുറിവേററ; മുറിവേല്പിയ്ക്കുന്ന.

**चुड़िहारा** - **पु०** വള വില്ക്കുന്നവൻ.

**चुड़ैल** - **स्त्री०** പിശാചിനി; ക്രൂരസ്വഭാവമുള്ള സ്ത്രീ.

**चुतथल** - **वि० ठठोल** കോമാളി; വിദൂഷകൻ.

**चुनचुनाना** - **अ०** നീറുക.

**चुनट** } **स्त्री०** ചുളുക്കു്; ഞൊറിവു്.
**चुनन** }

**चुननदार** - **वि०** ചുളുക്കുള്ള; ഞൊറിയുള്ള.

**चुनना** - **स०** തിരഞ്ഞെടുക്കുക; പെറുക്കിയെടുക്കുക; ചുമരു് കെട്ടുക.

**चुनरी** - **स्त्री०** വെളുത്ത പുള്ളികളുള്ള വസ്ത്രം.

**चुनवाना** } **स०** തിരഞ്ഞെടുപ്പിയ്ക്കുക; പെറുക്കിയെടുപ്പിയ്ക്കുക; ചുമരു് കെട്ടിയ്ക്കുക.
**चुनाना** }

**चुनाई - स्त्री०** തിരഞ്ഞെടുക്കൽ ; ചുമരു് കെട്ടൽ ; ചുമരു് കെട്ടുന്നതിനുള്ള കൂലി അല്ലെങ്കിൽ രീതി.

**चुनाँचे - अव्य०** അതുകൊണ്ടു് ; അതുപോലെ.

**चुनाव - पु०** തിരഞ്ഞെടുപ്പു്.

**चुनिंदा - वि०** തിരഞ്ഞെടുത്ത ; വളരെ നല്ലതായ ; ഗണ്യമായ.

**चुनी - स्त्री०** രത്നത്തിൻെറ ചെറിയ തരി ; ധാന്യപ്പൊടി (മാവു്) ; അറക്കപ്പൊടി.

**चुनौटी - स्त्री०** ചുണ്ണാമ്പു പാത്രം ; ന്നുറിടുന്ന അടപ്പൻ.

**चुनौती - स्त्री०** പോർവിളി ; വെല്ലുവിളി ; ഉത്തേജനം.

**चुन्नी - स्त्री० दे० चुनी ;** സ്ത്രീകളുടെ പുതപ്പു്.

**चुप - वि०** മൌനമായ ; നിശ്ശബ്ദമായ.

**चुपका - वि०** മൌനമായ ; മിണ്ടാത്ത ; **चुपके से** - രഹസ്യമായി; മിണ്ടാതെ.

**चुपकाना - स०** നിശ്ശബ്ദമാക്കുക.

**चुपकी - स्त्री०** മൌനം.

**चुपचाप - क्रि०** മിണ്ടാതെ ; വെറുതെ ; ആരോടും ഒന്നും പറയാതെ.

**चुपड़ना - स०** പുരട്ടുക ; തേയ്ക്കുക; അതുമിതും പറഞ്ഞു കളവു് മറയ്ക്കുക.

**चुपाना - अ०** മിണ്ടാതിരിയ്ക്കുക.

**चुप्पा - वि०** നിശ്ശബ്ദമായ; മൌനിയായ.

**चुप्पी - स्त्री०** മൌനം.

**चुबलाना** }
**चुभलाना** } **स०** സ്വാദു നോക്കുവാൻ വേണ്ടി വായിലിട്ടലിയിയ്ക്കുക ; നുണയുക.

**चुभकना - अ०** 'ഗുഡു ഗുഡു' ശബ്ദത്തോടെ മുങ്ങുക.

**चुभकाना - स०** മുക്കുക.

**चुभकी - स्त्री०** മുങ്ങൽ.

**चुभना - अ०** കുത്തിക്കേറുക ; തറയുക; ചിത്തയായിത്തോന്നുക; മനസ്സിൽ കൊള്ളുക.

**चुभाना** }
**चुभोना** } **स०** തറയ്ക്കുക ; കുത്തിക്കയറ്റുക.

**चुमकार** }
**चुमकारी** } **स्त्री०** ലാളിയ്ക്കുവാൻ വേണ്ടി പുറപ്പെടുവിയ്ക്കുന്ന ശബ്ദം.

**चुमकारना - स० दे० पुचकारना**

**चुम्मक - पु० दे० चुंबक**

**चुम्मा - पु०** ചുംബനം ; ഉമ്മ.

**चुरकुट - वि०** തവിടുപൊടിയായ.

**चुरना - अ०** വെള്ളത്തിൽ തിളച്ചു വേവുക ; ഗൂഢാലോചന നടക്കുക ; **पु०** വിര.

**चुरमुरा - वि०** അമർത്തുമ്പോൾ 'ചുർ ചുർ' ശബ്ദത്തോടു കൂടി പൊടിയുന്ന.

**चुराना - स०** തിളപ്പിയ്ക്കുക; വേവിയ്ക്കുക; മോഷ്ടിയ്ക്കുക; **आँखें चुराना** - കൺമുമ്പിൽ വരാതിരിയ്ക്കുക; **चित्त चुराना** - മോഹിപ്പിയ്ക്കുക; **जी चुराना** - അശ്രദ്ധ കാണിയ്ക്കുക.

**चुरुट / चुट** } **पु०** (പുകയില) ചുരുട്ട്.

**चुरू - पु० दे० चुल्लू**

**चुल - स्त्री०** ചൊറിച്ചൽ; തരിപ്പ്.

**चुलचुलाना - अ०** ചൊറിയുക; തരിയ്ക്കുക.

**चुलबुल - वि०** വികാരാധിക്യത്തിലുള്ള ചഞ്ചലത അല്ലെങ്കിൽ ചപലത.

**चुलबुला - स्त्री०** ചഞ്ചലമായ; വികൃതിയായ.

**चुलबुलाना - अ०** ചാപല്യം കാട്ടുക; ഇളകുക.

**चुल्लू - पु०** കൈക്കുമ്പിൾ; **—भर पानी में डूब मरना** - വളരെ ലജ്ജിയ്ക്കുക.

**चुवाना - स०** ചോർത്തുക; ഇററിററു വീഴ്ത്തുക.

**चुसकी - स्त्री०** ചുണ്ടിനോടു ചേർത്ത് അല്പാല്പമായി കുടിയ്ക്കൽ; ഒരു കവിൾ നിറയെ കൊള്ളുന്ന വസ്തു; പാനപാത്രം.

**चुसना - अ०** രസം വലിച്ചെടുക്കപ്പെടുക; ഇറുഞ്ചി എടുക്കപ്പെടുക; ദാനം ചെയ്ത് ചെയ്ത് ദരിദ്രനായിത്തീരുക.

**चुसनी - स्त्री०** മുലക്കുപ്പി.

**चुस्त - वि०** മുറുക്കമുള്ള; ചുറുചുറുക്കുള്ള; ചുണയുള്ള.

**चुस्ती - स्त्री०** ചുണ; ചുറുചുറുപ്പ്; മുറുക്കം.

**चुहचुहा / चुहचुहाता** } **वि०** രസം ഊറുന്ന.

**चुहचुहाना - अ०** രസം തുളുമ്പുക; (പക്ഷികൾ) ചിലയ്ക്കുക.

**चुहल - स्त्री०** നേരമ്പോക്ക്; വിനോദം.

**चुहलबाज़ - वि०** നേരമ്പോക്കു പറയുന്ന; വിനോദശീലനായ.

**चुहलबाज़ी - स्त्री०** നേരമ്പോക്കു പറയൽ; വിനോദശീലത്വം.

**चुहिया - स्त्री० (चूहे का स्त्रीलिंग)** ചുണ്ടെലി.

**चूँ - पु०** കിളികളുടെ 'കളകള' ശബ്ദം; **—तक न करना** - ഒന്നും സംസാരിയ്ക്കാതിരിയ്ക്കുക; എതിരായി ഒന്നും ചെയ്യാതിരിയ്ക്കുക.

**चूँकि - क्रि०** ആയതിനാൽ; ഇതു ഹേതുവായി.

**चूँदरी - स्त्री० दे० चुनरी**

**चूक - स्त्री०** തെററ്; ചതി; പിഴ; വിട്ടുപോയത്; **वि०** അധികം പുളിപ്പുള്ള.

**चूकना** - **अ०** തെററുക; പിഴയ്ക്കുക; ഉന്നം തെററുക; തക്കം തെററുക.

**चूगा** - **पु०** **दे०** **चोगा**

**चूची** - **स्त्री०** മുല.

**चूज़ा** - **पु०** കോഴിക്കുഞ്ഞ്.

**चूड़ा** - **स्त्री०** ശിഖ; കുടുമ; മയിലിൻെറ തലയിലെ പൂവ്.

**चूड़ी** - **स्त्री०** വള; വളയം; ഗ്രാമഫോൺ പ്ലേററ്; **चूड़ियाँ पहनना** - [illegible] ഭീരുവാകുക.

**चूड़ीदार** - **वि०** [illegible].

**चूत** - **स्त्री०** യോനി; **पु०** മാവ്.

**चूतड़** - **पु०** പൃഷ്ഠം; നിതംബം.

**चून** - **पु०** ധാന്യാദികളുടെ പൊടി (മാവ്); കമ്മായം; ചുണ്ണാമ്പ്.

**चूना** - **पु०** വെന്ത കക്ക; ചുണ്ണാമ്പ്; **अ०** ചോരുക; (ഫലാദികൾ) മുകളിൽനിന്നു താഴെ വീഴുക; ഇററിററു വീഴുക.

**चूनी** - **स्त्री०** പൊടിയരി; രത്നപ്പൊടി; അറക്കപ്പൊടി.

**चूमना** - **स०** ചുംബിയ്ക്കുക.

**चूमा** - **पु०** ചുംബനം; **—चाटी** - ചുംബനാദികളാലുള്ള പ്രേമപ്രകടനം.

**चूर** - **पु०** പൊടി; **वि०** മുഴുകിയ; ലയിച്ച; ക്ഷീണിച്ച.

**चूरण**, **चूरन** - **पु०** പൊടി; ചൂർണ്ണം.

**चूरना** - **स०** പൊടിയ്ക്കുക; പൊട്ടിയ്ക്കുക.

**चूरमा** - **पु०** റൊട്ടിയോ പൂരിയോ പൊടിച്ച് പഞ്ചസാരയും ചേർത്തു നെയ്യിൽ ഉണ്ടാക്കുന്ന ഒരു പലഹാരം.

**चूरमूर** - **पु०** കൊയ്ത്തുകഴിഞ്ഞാൽ വയലിൽ ശേഷിയ്ക്കുന്ന കററികൾ.

**चूरा** - **पु०** ചൂർണ്ണം.

**चूरी** - **स्त्री०** **दे०** **चूरमा**

**चूर्ण** - **पु०** പൊടി.

**चूल** - **पु०** മുടി; കുടുമ (tenon, hinge).

**चूल्हा** - **पु०** അടുപ്പ്.

**चूसना** - **स०** ഈമ്പുക (suck); രസം വലിച്ചെടുക്കുക.

**चूहा** - **पु०** എലി; **पेट में चूहे दौड़ना** - വളരെ വിശപ്പു തോന്നുക.

**चूहादान** - **पु०**, **चूहेदानी** - **स्त्री०** എലിക്കെണി; എലിപ്പത്തായം.

**चेक** - **पु०** ചെക്ക് (cheque); ശരിയ്ക്കും കൃത്യമായും ജോലി നടക്കുന്നുണ്ടോ എന്നു പരിശോധിയ്ക്കൽ.

**चेचक** - **पु०** വസൂരി.

**चेचकरू** - **वि०** മുഖത്ത് വസൂരി [illegible].

**चेटक** - **पुं०** ഭൃത്യൻ ; ദൂതൻ ; ഇന്ദ്രജാലം.

**चेटी** - **स्त्री०** ഭൃത്യ.

**चेतना** - **स्त्री०** ഓർമ്മ ; ചൈതന്യം ; ബോധം ; **अ०** സ്വബോധമുണ്ടാകുക; ഉണർവ്വുണ്ടാകുക ; **स०** ആലോചിയ്ക്കുക ; അറിയുക.

**चेतावनी** - **स्त्री०** താക്കീതു് ; മുന്നറിയിപ്പു് ; [illegible].

**चेप** - **पुं०** കറ ; പശ ; **—दार** - കറയുള്ള ; ഒട്ടുന്ന.

**चेपना** - **स०** ഒട്ടിയ്ക്കുക ; ചേർക്കുക.

**चेरा** - **पुं०** **चेर** ഭൃത്യൻ ; ശിഷ്യൻ.

**चेराई** - **स्त्री०** ദാസത ; ശിഷ്യത്വം.

**चेरि** } **स्त्री०** ഭൃത്യ ; ശിഷ്യ.
**चेरी** }

**चेला** - **पुं०** ശിഷ്യൻ.

**चेलिन** } **स्त्री०** ശിഷ്യ.
**चेली** }

**चेष्टा** - **स्त्री०** പ്രവൃത്തി ; മാനസികവികാരത്തെ പ്രകടിപ്പിയ്ക്കാനുള്ള അംഗചലനം ; പരിശ്രമം ; ആംഗ്യം ; ചേഷ്ട.

**चेहरा** - **पुं०** മുഖം ; മുൻഭാഗം.

**चेहलकुदमी** - **स्त्री०** **दे०** **चहलकुदमी**

**चैक** - **पुं०** **दे०** **चेक**

**चैत** - **पुं०** ചൈത്രമാസം.

**चैतन्य** - **पुं०** ആത്മാവു് ; ജ്ഞാനം ; പരബ്രഹ്മം.

**चैती** - **स्त्री०** ചൈത്രമാസത്തിൽ കൊയ്യുന്ന വിളവു് ; **वि०** ചൈത്രമാസത്തെ സംബന്ധിച്ച.

**चैन** - **पुं०** സുഖം ; സമാധാനം.

**चैला** - **पुं०** കീറിയ വിറകു് ; വിറകുകൊള്ളി.

**चैली** - **स्त्री०** വിറകിന്റെ നുറുങ്ങു് ; [illegible].

**चोंगा** - **पुं०** വല്ല സാധനങ്ങളും സൂക്ഷിയ്ക്കുവാൻ വേണ്ടി കടലാസുകൊണ്ടോ മറ്റോ ഉണ്ടാക്കിയിട്ടുള്ള കുഴൽ ; മുളങ്കുററി.

**चोंच** - **स्त्री०** പക്ഷികളുടെ കൊക്കു്.

**चोंडा** - **पुं०** സ്ത്രീകളുടെ തലമുടി.

**चोंड़ा** - **पुं०** കുണ്ടു് ; നെററി.

**चोंथना** - **स०** നുള്ളി എടുക്കുക ; ചീന്തി എടുക്കുക.

**चोआ** - **पुं०** ഒരുതരം സുഗന്ധദ്രവ്യം.

**चोकर** - **पुं०** തവിടു് ; ധാന്യങ്ങളുടെ ഉമി.

**चोख** - **स्त्री०** തീക്ഷ്ണത.

**चोखा** - **वि०** കലർപ്പില്ലാത്ത ; ശുദ്ധമായ ; വിശ്വസിയ്ക്കാവുന്ന ; മൂർച്ചയുള്ള ; ഒരുതരം കറി.

**चोग़ा** - **पुं०** **लबादा** കാലടിവരെ ഇറങ്ങിക്കിടക്കുന്നതും മുൻഭാഗം മുഴുവൻ [illegible] തുറന്നതുമായ ഒരുതരം കുപ്പായം.

**चोचला - पुं॰ हावभाव** യൌവ്വനത്തിൻെറ ഉന്മേഷം കൊണ്ടുള്ള വികാരചേഷ്ട.

**चोज - पुं॰** ഫലിതം; വിനോദരൂപത്തിലുള്ള പരിഹാസം.

**चोट - स्त्री॰ घाव** മുറിവു്; ചതവു്; അടി; പരുക്കു്.

**चोटार - वि॰ घायल** മുറിവേററ; മുറിവേൽപ്പിയ്ക്കുന്ന.

**चोटी - स्त्री॰** കൊടുമുടി; ഉച്ചിക്കുടുമ; ശിഖരം **—का -** എല്ലാത്തിലും വച്ചു് ഉത്തമമായ.

**चोट्टा - पुं॰** കള്ളൻ.

**चोदना - स्त्री॰** പ്രേരണ; വിധിവാക്യം; **स॰** പ്രേരിപ്പിയ്ക്കുക; സംഭോഗം ചെയ്യുക.

**चोप - पुं॰** ആഗ്രഹം; ഉന്മേഷം.

**चोपना - अ॰** മോഹിയ്ക്കുക.

**चोब - स्त्री॰** പന്തലിൻെറ കാലു്; പെരുമ്പറയടിയ്ക്കുവാനുള്ള കോലു്; വെള്ളികൊണ്ടോ സ്വർണ്ണംകൊണ്ടോ കെട്ടിച്ച വടി.

**चोबदार - पुं॰** അകമ്പടിക്കാരൻ; സേവകൻ.

**चोर - पुं॰** കള്ളൻ; **कामचोर -** മടിയൻ.

**चोरदरवाज़ा** / **चोरद्वार** } **पुं॰** വീട്ടിൻെറ പിൻഭാഗത്തുള്ള രഹസ്യവാതിൽ.

**चोरबाज़ार - पुं॰** കരിഞ്ചന്ത.

**चोराना - स॰ दे॰ चुराना**

**चोरी - स्त्री॰** മോഷണം; കളവു്.

**चोला - पुं॰** സന്യാസിമാർ ധരിയ്ക്കുന്ന നീളമുള്ളതും അയഞ്ഞതുമായ ഒരുതരം കുപ്പായം.

**चोली - स्त्री॰** റവുക്ക; **—दामन का साथ -** ഉററബന്ധം.

**चोषण - पुं॰ चूसना** വലിച്ചു കുടിയ്ക്കൽ; ഊററിക്കുടിയ്ക്കൽ.

**चौंक - स्त्री॰** ഞെട്ടൽ.

**चौंकना - अ॰** ഞെട്ടുക; അമ്പരക്കുക.

**चौंधियाना - अ॰** കണ്ണുമഞ്ചുക; **स॰** കണ്ണു മഞ്ചിയ്ക്കുക.

**चौंधी - स्त्री॰** കണ്ണുമഞ്ചൽ; തിളങ്ങൽ.

**चौंर - पुं॰ दे॰ चँवर**

**चौं - वि॰** നാലു്.

**चौक - पुं॰** ചതുരത്തിലുള്ള തറ; തിണ്ണ; പട്ടണമദ്ധ്യത്തിലുള്ള അങ്ങാടി; നാലും കൂടിയ വഴി; മണ്ഡപം; നടുമുററം.

**चौकड़ी - स्त्री॰** കുതിച്ചു ചാട്ടം.

**चौकन्ना - वि॰** ജാഗ്രതയോടുകൂടിയ; അമ്പരന്ന.

**चौकस - वि॰** ജാഗ്രതയോടുകൂടിയ; ശരിയായ; പൂർണ്ണമായ.

**चौकसी - स्त्री॰** ജാഗ്രത.

**चौका** - **पुं०** ചതുരക്കല്ല്° ; 'ചപ്പാത്തി' [illegible] പലക അല്ലെങ്കിൽ കല്ല്° ; അടുക്കളെ ; ചാണകം കൊണ്ടു മെഴുകൽ.

**चौकी** - **स्त्री०** [illegible] പലക ; നാലുകാലുള്ളതും [illegible] ആസനം ; പീഠം ; താവളം ; മണ്ഡപത്തിലേയ്ക്കുള്ള പ്രവേശനദ്വാരം ; പാറാവ്° ; നിവേദ്യം ; **—देना** - പാറാവു നില്ക്കുക.

**चौकीदार** - **पुं०** പാറാവുകാരൻ.

**चौकीदारी** - **स्त्री०** പാറാവു നില്ക്കൽ ; കാവൽ.

**चौकोन**, **चौकोना**, **चौकोर** - **वि०** നാലു മൂലയുള്ള ; ചതുരത്തിലുള്ള.

**चौखट** - **स्त्री०** കട്ടിള.

**चौखटा** - **पुं०** [illegible]° ; ഫ്രെയിം.

**चौखूँट** - **पुं०** നാലുദിക്കുകളും ; ഭൂമണ്ഡലം ; **क्रि०** നാലുഭാഗത്തും.

**चौखूँटा** - **वि०** **दे०** **चौकोन**

**चौगान** - **पुं०** വടികൊണ്ടുള്ള ഒരുതരം പന്തുകളി (ഹാക്കി); പെരുമ്പറയടിയ്ക്കുവാനുള്ള കോൽ.

**चौगिर्द** - **क्रि०** നാലുഭാഗത്തും.

**चौगुना** - **वि०** നാലിരട്ടി ; **मन चौगुना होना** - ഉത്സാഹം വർദ്ധിയ്ക്കുക ; ധൈര്യം വർദ്ധിയ്ക്കുക.

**चौगोशिया** - **वि०** നാലുകോണുള്ള.

**चौड़ा** - **वि०** വീതിയുള്ള.

**चौड़ाई**, **चौड़ान** - **स्त्री०** വീതി.

**चौतरा** - **पुं०** **दे०** **चबूतरा**

**चौथ** - **स्त्री०** ചതുർത്ഥി ; മഹാരാഷ്ട്രക്കാർ അധീനരാജ്യങ്ങളിൽ നിന്നും പിരിച്ചിരുന്ന നികുതി; നാലിലൊന്ന്° ; **वि०** നാലാമത്തെ.

**चौथा** - **वि०** നാലാമത്തെ.

**चौथाई** - **स्त्री०** നാലിലൊരുഭാഗം.

**चौथिया** - **पुं०** നാലു ദിവസങ്ങൾ [illegible] പനി ; നാലിലൊരു ഭാഗത്തിൻെറ അവകാശി.

**चौदस** - **पुं०** ചതുർദ്ദശി.

**चौधरी** - **पुं०** സമുദായത്തിലെ പ്രധാനി ; ഉത്തരേന്ത്യയിലെ ഒരു ജാതി.

**चौपट** - **वि०** നശിച്ച ; നാലുഭാഗവും തുറന്ന.

**चौपड़** - **पुं०** ഒരുതരം ചൂതുകളി.

**चौपथ** - **पुं०** നാലുംകൂടിയ വഴി.

**चौपहल**, **चौपहला** - **वि०** നാലു വശമുള്ള.

**चौपाई** - **स्त्री०** പതിനാറു മാത്രയുള്ള ഒരു ഹിന്ദീവൃത്തം ; കട്ടിൽ.

**चौपाड़ - पुं० दे० चौपाल**

**चौपाया - पुं०** നാല്ക്കാലിമൃഗം.

**चौपाल - पुं०** പന്തൽ ; ഒരുതരം പല്ലക്കു്.

**चौफला - वि०** നാലു വായ്ത്തലയുള്ള വാൾ (കത്തി).

**चौफेर**
**चौफेरी** } **क्रि०** നാലുപാടും.

**चौबंदी - स्त्री०** ഒരുതരം കുപ്പായം.

**चौबगला - वि०** നാലുഭാഗത്തുമുള്ള.

**चौबाई - स्त्री०** നാലുഭാഗത്തുനിന്നു മടിയ്ക്കുന്ന കാററു്; കിംവദന്തി.

**चौमंजिला**
**चौमहला** } **वि०** നാലു നിലയുള്ള (കെട്ടിടം).

**चौमुखा**
**चौमुखी** } **वि०** നാലു വശത്തേയ്ക്കു നാലു മുഖമുള്ള.

**चौमुहानी - स्त्री०** നാലും കൂടിയ പാത.

**चौरस - वि०** സമനിരപ്പായ.

**चौरस्ता - पुं० दे० चौमुहानी**

**चौरा - पुं०** തിണ്ണ; മണ്ഡപം ; തറ.

**चौराहा - पुं० दे० चौमुहानी**

**चौरेठा - पुं०** അരിമാവു്.

**चौर्य - पुं०** മോഷണം.

**चौलाई - स्त्री०** ഒരുതരം ചെടി.

**चौवा - पुं०** നാലംഗുലം.

**चौसर - पुं० दे० चौपड**

**चौहट्ट**
**चौहट्टा** } **पुं०** നാലുഭാഗത്തും അങ്ങാടിയുള്ള സ്ഥലം ; നാലും കൂടിയ പാത.

**चौहद्दी - स्त्री०** നാലു ഭാഗത്തുമുള്ള അതിരു്.

**चौहरा - वि०** നാലടുക്കുള്ള ; നാലിരട്ടിയുള്ള.

**च्युत - वि०** തെററിയ ; ഇളകിയ.

## छ

**छंग - पुं०** മടിത്തടം.

**छंगा - वि०** ഒരു കയ്യിന്മേൽ ആറു വിരലുകളുള്ള.

**छँटना - अ०** മുറിഞ്ഞു വേർപെടുക ; കൂട്ടുവിടുക ; അകലുക ; വൃത്തിയാകുക.

**छँटवाना**
**छटाना** } **स०** മുറിപ്പിയ്ക്കുക ; തിരഞ്ഞെടുപ്പിയ്ക്കുക.

**छंद - पुं०** വേദം ; പദ്യങ്ങളുടെ വൃത്തം ; ബന്ധനം ; ആഗ്രഹം ; കപടം ; സമൂഹം.

**छकड़ा - पुं०** ഭാരം കയററാനുള്ള കാളവണ്ടി.

**छकना - अ०** തൃപ്തിപ്പെടുക ; ആശ്ചര്യപ്പെടുക ; ബുദ്ധിമുട്ടുക.

**छकाना - स०** തൃപ്തിപ്പെടുത്തുക ; ആശ്ചര്യപ്പെടുത്തുക ; ബുദ്ധിമുട്ടിയ്ക്കുക.

**छक्का - स्त्री०** ആറെണ്ണമടങ്ങിയതു് ; ബോധം ; **—छूटना -** ധൈര്യംക്ഷയിയ്ക്കുക ; **—पंजा-** കപടതന്ത്രം.

**छगन - पुं०** പിഞ്ചുപൈതൽ ; ഓമന.

**छगरी** - **स्त्री॰** പെൺ കോലാട്.

**छगुनी** - **स्त्री॰** ചെറുവിരൽ.

**छछिया** - **स्त्री॰** മോരു് അളക്കുവാനുള്ള പാത്രം.

**छछुंदर** } **छछूँदर** } **पुं॰** ചുണ്ടെലി (musk rat); കയ്യിൽ ധരിക്കുന്ന രക്ഷ; എലിവാണം.

**छजना** - **अ॰** ശോഭിക്കുക; യുക്തമായി തോന്നുക; ആകർഷകമാകുക.

**छज्जा** - **पुं॰** ബാൽക്കണി; തുവാലപ്പലക.

**छज्जेदार** - **वि॰** വക്കു പരന്ന (ഹാററുപോലെ).

**छटकना** - **अ॰** വഴുതിപ്പോകുക; തെററിപ്പോകുക; തനിയെ സഞ്ചരിക്കുക; ചാടിപ്പോകുക; നിയന്ത്രണത്തിൽ നിന്നും വിട്ടുപോകുക.

**छटकाना** - **स॰** തെററിക്കുക; കുതറുക; കെട്ടഴിക്കുക.

**छटपटाना** - **अ॰** പിടയുക; വ്യാകുലപ്പെടുക.

**छटपटी** - **स्त्री॰** പരിഭ്രമം; വ്യാകുലത; അതിയായ ഉല്ക്കണ്ഠ.

**छटाँक** - **स्त्री॰** ഒരു സേറിന്റെ പതിനാറിലൊരു ഭാഗം തൂക്കം; രണ്ടു് ഔൺസ്;

**—भर** - വളരെ കുറച്ചു്.

**छटा** - **स्त्री॰** ശോഭ; ഇടി മിന്നൽ; തിളക്കം; പ്രകാശം.

**छटैल** - **वि॰** **दे॰** **चालाक**

**छठ** - **स्त्री॰** ഷഷ്ഠി.

**छठा** - **वि॰** **छठवाँ** ആറാമത്തെ;

**छठे छमासे** - [illegible].

**छठी** - **स्त्री॰** ജനിച്ച ആറാം ദിവസം നടത്തുന്ന ഒരു കർമ്മം;

**—का दूध याद आना** - എല്ലാ സുഖവും മറന്നു പോകുക; വളരെ വ്യാകുലനാകുക; വളരെ വിഷമത്തിലാകുക.

**छड़** - **पुं॰** കമ്പി; വടി; കോൽ.

**छड़ा** - **पुं॰** കാലിലിടുന്ന ഒരു ആഭരണം; തള; **वि॰** ഒററയായ.

**छड़िया** - **पुं॰** ദ്വാരപാലകൻ.

**छड़ी** - **स्त्री॰** മുഹമ്മദീയ മഹാത്മാക്കളുടെ സമാധിസ്ഥലത്തു് കുത്തുന്ന കൊടി; വടി;

**—बरदार** - വില്ലുക്കാരൻ; അകമ്പടി സേവകൻ.

**छत** - **स्त्री॰** മച്ചു്; തട്ടു്; മേൽക്കട്ടി; ടെറസ്സ്; **क्रि॰** ഉള്ളപ്പോൾ; ഇരിക്കെ; **पुं॰** ക്ഷതം.

**छतना** - **पुं॰** ഓലക്കുട.

**छतनार** - **वि॰** പന്തലിച്ചു നില്ക്കുന്ന ശാഖകളോടുകൂടിയ (മരം).

**छतरी** - **स्त्री॰** കുട; സമാധി; മണ്ഡപം; പാരച്യൂട്ടു്; കൂണ്.

**छतिया** - **स्त्री॰** മാറിടം.

**छतियाना - सं** മാറോടണയ്ക്കുക.

**छतीसा - वि॰** സമർത്ഥനായ; പ്രായം തികഞ്ഞ; ധൂർത്തനായ; **—पन** - ധൂർത്ത്.

**छत्ता - पुं** തേനീ[illegible]; കുട.

**छत्र - पुं** കുട; വെൺകൊററക്കുട; **—पति** - രാജാവ്; **—छाँह** - രക്ഷ; ശരണം; ആശ്രയം; **—भंग** - അരാജകത; വൈധവ്യം.

**छत्रक - पुं** കൂണ്; ശീലക്കുട; മണ്ഡപം; തേനീച്ചക്കൂട്.

**छत्री - वि॰** കുടയോടുകൂടിയ; **पुं** ക്ഷത്രിയൻ; കുട; ക്ഷുരകൻ.

**छद** } **पुं** മൂടി; അടപ്പ്; **छदन** } ചിറക്; ഇല.

**छदाम - पुं** കാലണയുടെ നാലിലൊരു ഭാഗം.

**छद्म - पुं** ഒളിവ്; ചതി; കപടം.

**छद्मी - वि॰** കൃത്രിമവേഷം ധരിച്ച; വ്യാജമായ; കപടമുള്ള.

**छन - पुं क्षण** നിമിഷം; ക്ഷണം.

**छनकना - अ॰** ചൂടുപിടിച്ച ലോഹത്തിൽനിന്ന് വെള്ളത്തുള്ളികൾ 'ഇശ്ശ്' എന്ന ശബ്ദത്തോടുകൂടി വററിപ്പോകുക; അമ്പരന്നോടുക.

**छनकमनक - स्त्री॰** ആഭരണങ്ങൾ തമ്മിൽ [illegible] ശബ്ദം; ആഡംബരം.

**छनकाना - सं॰** ഞെട്ടിയ്ക്കുക; വററിയ്ക്കുക; കറുക്കുക.

**छनछनाना - अ॰ दे॰ छनकना**

**छनदा - स्त्री॰** രാത്രി.

**छनन-मनन - पुं** തിളച്ചു കിടക്കുന്ന എണ്ണ, നെയ്യ് മുതലായതിൽ ജലമയമുള്ള എന്തെങ്കിലും വീണാൽ ഉണ്ടാകുന്ന ശബ്ദം.

**छनना - अ॰** അരിയ്ക്കപ്പെടുക; വഴക്കടിയ്ക്കുക; **गहरी छनना** - യോജിപ്പുണ്ടാകുക; ഗാഢമൈത്രിയുണ്ടാകുക.

**छन्न - वि॰** മറയ്ക്കപ്പെട്ട; **पुं** തീയിലിട്ടു പഴപ്പിച്ച ലോഹത്തിന്മേൽ വെള്ളം മുതലായതു വീണാലുള്ള ശബ്ദം; ഏകാന്തസ്ഥലം.

**छप - स्त्री॰** വെള്ളത്തുള്ളികൾ താഴെ വീഴുമ്പോഴുള്ള ശബ്ദം; വെള്ളത്തിൽ എന്തെങ്കിലും [illegible] ശബ്ദം.

**छपकना - सं॰** വാളുകൊണ്ടു വെട്ടി മുറിയ്ക്കുക.

**छपछपा - पुं** 'ഛപ് ഛപ്' എന്ന ശബ്ദം.

**छपछपाना - अ॰** വെള്ളത്തിൽ കയ്യും കാലുമടിച്ചു തുടിയ്ക്കുക; **सं॰** വെള്ളത്തിലടിച്ച് 'ഛപ് ഛപ്' ശബ്ദമുണ്ടാക്കുക.

**छपद - पुं** വണ്ട്.

**छपना - അം** അച്ചടിയ്ക്കപ്പെടുക; ഞെരുങ്ങപ്പെടുക; ഒളിയ്ക്കുക.

**छपरबंद - वि॰** പുരമേയുന്നവനായ; വീടും കുടിയുമുള്ള.

**छपरी - स्त्री॰** കുടിൽ.

**छपवाना - स॰ दे॰ छपाना**

**छपाई - स्त्री॰** അച്ചടി; അച്ചടിയ്ക്കൽ; അച്ചടിക്കൂലി.

**छपाका - पु॰** വല്ല സാധനവും വെള്ളത്തിൽ വീഴുമ്പോഴുണ്ടാകുന്ന ശബ്ദം; ശക്തിയോടുകൂടി തെറിപ്പിയ്ക്കുന്ന വെള്ളത്തുള്ളികൾ.

**छपाना - स॰** അച്ചടിപ്പിയ്ക്കുക; ഒളിപ്പിയ്ക്കുക; (വയൽ) നനയ്ക്കുക.

**छप्पय - पु॰** ആറുവരിയുള്ള ഹിന്ദിയിലെ ഒരു മാത്രാവൃത്തം.

**छप्पर - पु॰** വയ്ക്കോൽ, ഓല മുതലായതുകൊണ്ടു് മേഞ്ഞിട്ടുള്ള മേൽപുര; മഴവെള്ളം കെട്ടിക്കിടക്കുന്ന കണ്ടു് (കുളം).

**छबड़ा - पु॰** കൊട്ട; കൂട.

**छबतख़ती - स्त्री॰** അഴകു്; സുന്ദരമായ ആകൃതി.

**छबना - अ॰** ശോഭയുള്ളതാകുക.

**छबीला - वि॰** അഴകുള്ള; ശോഭയുള്ള.

**छम - स्त्री॰** ചിലമ്പിന്റെ ശബ്ദം; മഴ പെയ്യുന്ന ശബ്ദം.

**छमकना - अ॰** കിലുങ്ങുക; ശോഭിയ്ക്കുക.

**छमछमाना - अ॰** 'ഛമ് ഛമ്' എന്ന ശബ്ദമുണ്ടാകുക.

**छमा - स्त्री॰ दे॰ क्षमा**

**छय - पु॰ क्षय** ക്ഷയം; നാശം.

**छरछराना - अ॰** നീറലുണ്ടാകുക; എരിച്ചലുണ്ടാകുക.

**छरना - अ॰** ചോരുക; ഇററിററു വീഴുക; ഊറുക (ooze); **स॰** ചതിയ്ക്കുക; മയക്കുക.

**छरहरा - वि॰** ഒതുങ്ങിയ ശരീരത്തോടുകൂടിയ; വേഗതയുള്ള; ഘനം കുറഞ്ഞ.

**छरा - पु॰** കാലിൽ ധരിയ്ക്കുന്ന ഒരു ആഭരണം; മാല; ചങ്ങല; ചരടു്; കയർ.

**छरिंदा | छरीदा - वि॰** ഒററയായ; കൂട്ടുകാരില്ലാത്ത.

**छर्रा - पु॰** ചരൽക്കല്ലു്; ചെറിയ വെടിയുണ്ട (a small shot).

**छल - पु॰** ചതി; കപടം.

**छलक | छलकन - स्त्री॰** കവിഞ്ഞൊഴുകൽ; തുളുമ്പൽ; സ്ഫുരണം.

**छलकना - अ॰** കവിഞ്ഞൊഴുകുക; തുളുമ്പുക.

**छलकाना - स॰** തുളുമ്പിയ്ക്കുക; സ്ഫുരിപ്പിയ്ക്കുക.

**छलछंद - पु॰** കപടതന്ത്രം.

**छलछलाना - അം** , ഛൽ ഛൽ' ശബ്ദമുണ്ടാകുക; വെള്ളം മുതലായവ കുറേശ്ശയായി വീഴുക.

**छलछिद्र - पुं० दे० छलछंद**

**छलना - സം** ചതിയ്ക്കുക; വഞ്ചിയ്ക്കുക; **स्त्री०** വഞ്ചന; ചതി.

**छलनी - स्त्री०** അരിപ്പ.

**छलांग - स्त्री०** കുതിച്ചു ചാട്ടം.

**छलाई - स्त्री०** കാപട്യം.

**छलाना - സം** വഞ്ചിപ്പിയ്ക്കുക; ചതിപ്പിയ്ക്കുക.

**छलिया** } **वि०** വഞ്ചിയ്ക്കുന്ന; ചതിയ്ക്കുന്ന.
**छली** }

**छल्ला - पुं० छला** മോതിരം; വള; വളയം.

**छल्लेदार - वि०** വൃത്തത്തിലുള്ള; വട്ടപ്പുള്ളികളുള്ള.

**छवना - पुं०** കുഞ്ഞ്; പന്നിക്കുട്ടി.

**छवा - पुं०** മൃഗങ്ങളുടെ കുട്ടി; മൂരിക്കുട്ടി; കാലിൻെറ ഉപ്പുകുററി; (heel).

**छवाई - स्त्री०** പുരമേച്ചിൽ; പുരമേയുന്നതിനുള്ള കൂലി.

**छवाना - സം** പുരമേയിയ്ക്കുക.

**छवि - स्त्री०** ശോഭ; സൌന്ദര്യം; കാന്തി; പ്രഭ.

**छहरना - അം** ചിന്നിച്ചിതറുക; പരക്കുക; (പ്രകാശം) വ്യാപിയ്ക്കുക.

**छहराना - സം** ചിതറിയ്ക്കുക; പരത്തുക; തട്ടിത്തൂവുക; **അം** വ്യാപിയ്ക്കുക; പരക്കുക.

**छहरीला - वि० दे० छरहरा**

**छाँगुर - वि०** ആറുവിരലുള്ള.

**छाँट - स्त्री०** മുറിയ്ക്കൽ; കത്രിയ്ക്കൽ; മുറിച്ചുകളഞ്ഞ നിരുപയോഗ വസ്തു; ഛർദ്ദി.

**छाँटना - സം** മുറിയ്ക്കുക; കത്രിയ്ക്കുക; പാററുക; കൊഴിയ്ക്കുക; അഴുക്കു കളഞ്ഞ് വൃത്തിയാക്കുക.

**छाँद - स्त्री०** മൃഗങ്ങളുടെ കാലു് കെട്ടുവാനുള്ള കയർ.

**छाँदना - സം** കെട്ടുക; വരിയുക; മൃഗങ്ങളുടെ പിൻകാലുകൾ കൂട്ടിക്കെട്ടുക; **पैर छाँदना -** തടഞ്ഞു നിർത്തുക.

**छाँवड़ा - पुं०** മൃഗങ്ങളുടെ കുഞ്ഞ്; ബാലൻ.

**छाँह - स्त्री०** തണൽ; നിഴൽ; അഭയസ്ഥാനം; പ്രതിബിംബം; **—गीर -** വെൺകൊററക്കുട; കണ്ണാടി: **—में होना -** മറയുക.

**छाक - स्त्री०** ആഗ്രഹപൂർത്തി; (കൂലിക്കാരുടെ) ഉച്ചയ്ക്കുള്ള ഭക്ഷണം; മത്താഴം; മത്തു്.

**छाकना - അം** ഭക്ഷിച്ച് തൃപ്തിപ്പെടുക; ലഹരികൊണ്ടു മത്തനാകുക; അമ്പരക്കുക.

**छाग** - **पुं** ആൺ കോലാട്ട്.

**छागल** - **पुं** ആൺ കോലാട്ട്; ആട്ടിൻ തോൽ കൊണ്ടുണ്ടാക്കിയ സാധനം; **स्त्री** സ്ത്രീകൾ കാലിൽ ധരിക്കുന്ന ഒരു ആഭരണം.

**छाछ** - **स्त्री** മോരു്.

**छाज** - **पुं** മുറം; മേൽപ്പുര; ബാൽക്കണി; അലങ്കരിക്കൽ; പുരമേച്ചിൽ.

**छाजन** - **पुं** വസ്ത്രം; **स्त्री** മേൽപ്പുര; പുരമേയൽ; പാദരോഗം; **—भोजन** - ഭക്ഷണവും വസ്ത്രവും.

**छाजना** - **अ** ശോഭിക്കുക; നന്നായിത്തോന്നുക; പുരമേയുക.

**छाता** - **पुं** ശീലക്കുട; കൂണ്.

**छाती** - **स्त्री** ഹൃദയം; മുല; മാറിടം; സാഹസം; **—धड़कना** - ഹൃദയം തുടിക്കുക; **—पर पत्थर रखना** - കഷ്ടം സഹിക്കുക; **—पर मूँग या कोदो दलना** - കഷ്ടപ്പെടുത്തുക; ദുഃഖിപ്പിക്കുക; **—पर साँप लोटना** - അസഹ്യമായ വേദനയുണ്ടാകുക; ഈഷ്യ കൊണ്ട് അസഹ്യതയുണ്ടാകുക; **—से लगाना** ആലിംഗനം ചെയ്യുക; **—जलना** - ദുഃഖിക്കുക; **—ठंडी होना** - മനശ്ശാന്തി കിട്ടുക.

**छात्र** - **पुं** ശിഷ്യൻ; വിദ്യാർത്ഥി; **—वृत्ति** - വിദ്യാർത്ഥികൾക്ക് ലഭിക്കുന്ന സഹായധനം; സ്കാളർഷിപ്പ്.

**छात्रालय** - **पुं** **छात्रावास** വിദ്യാർത്ഥികളുടെ താമസസ്ഥലം.

**छान** - **स्त्री** മേൽപ്പുര.

**छानना** - **स** അരിക്കുക; പരിശോധിക്കുക; അന്വേഷിക്കുക; നല്ലതും ചീത്തയും വേർതിരിക്കുക; ഗവേഷണം നടത്തുക; കെട്ടുക.

**छानबीन** - **स्त्री** അന്വേഷണം; പരിശോധന; ഗവേഷണം.

**छाना** - **स** അടയ്ക്കുക; മറയ്ക്കുക; പരത്തുക; വിരിക്കുക; പുരമേയുക; **अ** പരക്കുക.

**छाप** - **स्त्री** മുദ്ര; അച്ച്; അടയാളം; **—लगाना** - മുദ്രവയ്ക്കുക.

**छापना** - **स** അച്ചടിക്കുക; മുദ്രകുത്തുക.

**छापा** - **पुं** അച്ചടി; അച്ച്; മുന്നറിയിപ്പു കൂടാതെയുള്ള ആക്രമണം; മുദ്ര; **—खाना** - അച്ചുക്കൂടം.

**छाया** - **स्त्री** ഇരുട്ട്; നിഴൽ; തണൽ; പ്രതിബിംബം; അനുകരണം; പകർപ്പ്; കാന്തി; രക്ഷണം.

**छायापथ - पुं०** ആകാശഗംഗ.

**छायावाद - पुं०** അവ്യക്തമോ അജ്ഞാതമോ ആയ ഒന്നിനെ വിഷയീകരിച്ച് അതിൽ പ്രണയ വിരഹാദി ഭാവങ്ങളെ ആരോപിക്കുന്ന ഒരു കവിതാ സമ്പ്രദായം.

**छार - पुं०** ചാരം ; ക്ഷാരം.

**छाल - स्त्री०** മരത്തോൽ ; തൊലി.

**छालटी - स्त्री०** മരവിരി ; ചണം കൊണ്ടുള്ള വസ്ത്രം.

**छालना - स०** അരിക്കുക ; അരിപ്പ പോലെ ദ്വാരമുള്ളതാക്കുക.

**छाला - पुं०** തോൽ ; പൊള്ളം ; പോളൻ.

**छावनी - स्त्री०** പട്ടാളത്താവളം ; മേൽപ്പുര ; പാളയം.

**छिगुनी - स्त्री० दे० छगुनी**

**छिछला - वि०** അധികം ആഴമില്ലാത്ത.

**छिछोरपन | छिछोरापन - पुं०** നീചത ; നിസ്സാരത.

**छिछोरा - वि० ओछा** നിസ്സാരമായ.

**छिजना - अ०** ക്ഷീണിക്കുക ; കുറയുക.

**छिटकना - अ०** വ്യാപിക്കുക ; ചിതറി വീഴുക ; വിതറപ്പെടുക ; (പ്രകാശം) പരക്കുക ; **स०** വിതറുക.

**छिटकनी - स्त्री० दे० सिटकनी**

**छिटकाना - स०** നാലുവശവും വ്യാപിപ്പിക്കുക; വിതറുക.

**छिड़कना - स०** തളിക്കുക.

**छिड़कवाना | छिड़काना - स०** തളിപ്പിക്കുക.

**छिड़काव - पुं० छिड़का** തളിക്കൽ.

**छिड़ना - अ०** ആരംഭിക്കുക.

**छितराना - अ०** ചിതറുക ; **स०** ചിതറിക്കുക ; വിതറുക.

**छिदना - अ०** തുളയുക ; പരുക്കപ്പറ്റുക.

**छिदवाना | छिदाना - स०** തുളപ്പിക്കുക.

**छिन - पुं० क्षण** ക്ഷണം ; നിമിഷം.

**छिनक - क्रि०** ഒരു ക്ഷണനേരം.

**छिनकना - स०** മൂക്കു ചീറ്റുക.

**छिनना - अ०** തട്ടിപ്പറിക്കപ്പെടുക.

**छिनवाना | छिनाना - स०** തട്ടിപ്പറിപ്പിക്കുക.

**छिनार | छिनाल - स्त्री०** വ്യഭിചാരിണി.

**छिन्न - वि०** വേർപെട്ട ; **—भिन्न -** ചിന്നിച്ചിതറിയ ; ഒടിഞ്ഞ.

**छिपकली - स्त्री०** ഗൌളി ; പല്ലി.

**छिपना - अ०** ഒളിയുക ; മറയുക ; ദാസ്യമിക്കുക.

**छिपा-छिपी - क्रि०** മറഞ്ഞുകൊണ്ട്.

**छिपाना - स०** മറയ്ക്കുക ; ഒളിക്കുക.

**छिपा रुस्तम - पुं०** കാഴ്ചയിൽ സാധുവാണെങ്കിലും വാസ്തവത്തിൽ വീരനായ.

**छिपाव - पु॰** ഒളിയ്ക്കൽ ; മറയ്ക്കൽ.

**छिमा - स्त्री॰ क्षमा** മാപ്പ്° ; ക്ഷമ.

**छिया - स्त्री॰** [illegible] വസ്തു; അഴുക്ക്° ; മലം.

**छिरकना -स॰ दे॰ छिड़कना**

**छिलका - पु॰** കായ്കളുടെ പുറന്തൊലി ; തൊണ്ട്°.

**छिलना - अ॰** തൊലി ഉരിയുക.

**छिलौरी - स्त्री॰ दे॰ आबला**

**छींक - स्त्री॰** തുമ്മൽ : **—होना -** ദുശ്ശകുനം കാണുക.

**छींकना - अ॰** തുമ്മുക ; **छींकते-छींकते नाक काटना -** ചെറിയ ചെറിയ തെററുകൾക്കു കൂടി ശിക്ഷ കൊടുക്കുക.

**छींका - पु॰** ഉറി ; ഊഞ്ഞാൽ.

**छींट - स्त्री॰** ചെറിയ തുള്ളി ; ചിത്രവേലകളുള്ള വസ്ത്രം.

**छींटना - स॰ दे॰ छितराना**

**छींटा - पु॰** വെള്ളത്തുള്ളി ; മഴച്ചാററൽ ; കണം ; പുള്ളി.

**छीका - पु॰** ഉറി ; വലയിട്ട ജനൽ.

**छीछालेदर - स्त्री॰** കഷ്ടകാലം ; ദയനീയസ്ഥിതി.

**छीजना - अ॰** തേയ്മാനം വരുക ; കുറയുക ; ക്ഷയിയ്ക്കുക.

**छीतीछान - वि॰** ഛിന്നഭിന്നമായ.

**छीदा - वि॰** മെലിഞ്ഞ ; ദ്വാരമുള്ള ; [illegible] (തുണി).

**छीन - वि॰** ക്ഷീണിച്ച.

**छीनना - स॰** തട്ടിപ്പറിയ്ക്കുക ; അപഹരിയ്ക്കുക.

**छीनाखसोटी** | **छीना-छीनी** | **छीना-झपटी** } **स्त्री॰** തട്ടിപ്പറി ; കവർച്ച; അപഹരണം; കൊള്ള.

**छीप - स्त्री॰** പുള്ളി ; അടയാളം ; ചൂണ്ടക്കോൽ ; പവിഴം ; **वि॰** വേഗതയുള്ള.

**छीपना - स॰** ചൂണ്ടയിട്ടു പിടിയ്ക്കുക.

**छीपी - पु॰** വസ്ത്രങ്ങളിൽ അച്ചിടുന്നവൻ.

**छीमी - स्त्री॰ फली** പയറു വർഗ്ഗത്തിൽപ്പെട്ട കായ്°.

**छीलना - स॰** തൊലി ഉരിയ്ക്കുക; ചൊറിയുക (ചേന, ചേമ്പ്° മുതലായതു° കഴിയ്ക്കുമ്പോളുണ്ടാകുന്ന ചൊറിച്ചിൽ).

**छीलर - पु॰** ചെറിയ കുഴി ; വെള്ളം തേവി ഒഴിയ്ക്കുവാൻ കിണററിന്റെ അടുത്തു കെട്ടിയുണ്ടാക്കുന്ന തളം.

**छुआछूत - स्त्री॰** തീണ്ടൽ.

**छुआना - स॰** തൊട്ടുവിയ്ക്കുക.

**छुईमुई - स्त्री॰** തൊട്ടാവാടി.

**छुच्छी - स्त्री॰** ചെറിയ കുഴൽ ; കുനീൽ (funnal) ; താക്ക്° ; [illegible] തിരിയിടുന്ന നാളം.

**छुछुंदर - पु॰ दे॰ छछुंदर**

**छुटकारा - पु०** മുക്തി; വിടുതൽ.
**छुटना - अ० दे० छूटना**
**छुटपन - पु०** ചെറുപ്പം; ബാല്യം.
**छुटाई - स्त्री०** ലഘുത്വം.
**छुटाना - स० दे० छुड़ाना**
**छुट्टा - वि०** ഏകാകിയായ; ബന്ധിയ്ക്കപ്പെടാത്ത.
**छुट्टी - स्त्री०** ഒഴിവ്; കല്പന ദിവസം; അവധി; പോകുവാനുള്ള അനുമതി; മുക്തി.
**छुड़वाना - स०** വിടുവാൻ പ്രേരിപ്പിയ്ക്കുക.
**छुड़ाना - स०** വിടുവിയ്ക്കുക.
**छुतिहा - पु०** അയിത്തക്കാരൻ.
**छुपना - अ० दे० छिपना**
**छुपाना - स० दे० छिपाना**
**छुरा - पु०** കത്തി.
**छुरी - स्त्री०** പേനാക്കത്തി.
**छुलाना, छुवाना - स०** തൊടുവിയ്ക്കുക.
**छुहारा - पु०** ഈന്തപ്പഴം.
**छूंछ, छूंछा - वि०** ഒഴിഞ്ഞ; നിർധനനായ; നിസ്സാരമായ.
**छूआछूत - स्त्री०** അയിത്തം.
**छूईमुई - स्त्री०** തൊട്ടാവാടി.
**छूट - स्त्री०** ഒഴിവ്; വിടുതൽ; ഇളവ് (exemption); വിട്ടു പോകൽ.
**छूटना - अ०** [illegible]; മോചിയ്ക്കുക; വേർപെടുക; പുറപ്പെടുക; വേലയിൽ നിന്നും പിരിച്ചുവിടുക; **शरीर छूटना** - മരിയ്ക്കുക.
**छूत - स्त्री०** തൊടൽ; തീണ്ടൽ; **—कार रोग** - സാംക്രമിക രോഗം.
**छूना - स०** തൊടുക; പൂശുക.
**छेंकना - स०** മറയ്ക്കുക; ചുററി വളയുക; തടയുക.
**छेक - पु०** ദ്വാരം; വളർത്തു മൃഗം.
**छेड़ - स्त्री०** ഉപദ്രവിയ്ക്കൽ; അരിശപ്പെടുത്തൽ; ആരംഭിയ്ക്കൽ.
**छेड़खानी, छेड़छाड़ - स्त्री०** ഉപദ്രവിയ്ക്കൽ; അരിശപ്പെടുത്തൽ.
**छेड़ना - स०** ഉപദ്രവിയ്ക്കുക; പറഞ്ഞിളക്കുക; ദേഷ്യപ്പെടുത്തുക; ആരംഭിയ്ക്കുക.
**छेद - पु०** ദ്വാരം; മുറിയ്ക്കൽ; വിനാശം.
**छेदना - स०** തുളയ്ക്കുക.
**छेना - पु०** തൈരുകൊണ്ടുണ്ടാക്കിയ ഒരുതരം പലഹാരം.
**छेनी - स्त्री०** തമര്; കല്ലുളി.
**छेरी - स्त्री०** പെൺ കോലാട്.
**छेव - पु०** മുറിവ്; വ്രണം.
**छेवना - स्त्री०** പനങ്കള്ള്; **स०** മുറിയ്ക്കുക; അടയാളപ്പെടുത്തുക; എറിയുക.
**छेह - पु०** നാശം; മുറിയ്ക്കൽ; **वि०** ഖണ്ഡിതമായ; ന്യൂനമായ; **स्त्री०** പൊടി.

**छैल** - पुं० മോടിപിടിപ്പിച്ചവൻ ; പരിഷ്കാരി ; **—छबीला** - പച്ചപ്പരിഷ്കാരി.

**छैला** - पुं० दे० **छैल**

**छोंकना** - स० दे० **छौंकना**

**छोकड़ा** } **छोकरा** } पुं० (നീചാൎത്ഥത്തിൽ) ചെറുക്കൻ ; ആൺകുട്ടി.

**छोटा** - वि० ചെറിയ ; **—मोटा** - സാധാരണമായ ; **छोटी इलायची** - വെളുത്ത ഏലക്കായ് ; **छोटी हाज़िरी** - (വെള്ളക്കാരുടെ) രാവിലത്തെ ലഘുഭക്ഷണം.

**छोटाई** - स्त्री० നീചത ; ലഘുത്വം.

**छोड़-छुट्टी** - स्त्री० ബന്ധം വിടൽ.

**छोड़ना** - स० വിടുക ; ഉപേക്ഷിയ്ക്കുക ; **छोड़कर** - ഒഴിച്ച്.

**छोनी** - स्त्री० **क्षोणी** ഭൂമി.

**छोप** - पुं० ചായം ; വാൎണ്ണീഷ് ; വാൎണ്ണീഷ്തേയ്ക്കൽ ; അടി ; **—छाप** - വെള്ള പൂശൽ ; ചായം തേയ്ക്കൽ ; ദോഷാദികൾ മറച്ചു വെയ്ക്കൽ.

**छोपना** - स० പൂശുക ; മൂടുക.

**छोभ** - पुं० **क्षोभ** ക്ഷോഭം.

**छोर** - पुं० അററം ; അതിര് ; **ओर व छोर** - ആദിയും അന്തവും.

**छोलना** - स० ഉരിയ്ക്കുക ; ചുരണ്ടുക.

**छोह** - पुं० സ്നേഹം ; ദയ.

**छौंक** - स्त्री० കടുക വറുക്കൽ.

**छौंकना** - स० കടുക വറുക്കുക ; അടിയ്ക്കാദനോടിവരുക.

**छौकना** - अ० തുള്ളിക്കളിയ്ക്കുക.

**छौना** - पुं० മൃഗത്തിൻെറ കുട്ടി.

**छौलदारी** - स्त्री० ചെറിയ കൂടാരം.

## ज

**जंग** - स्त्री० യുദ്ധം.

**ज़ंग** - पुं० തുരുമ്പ് ; **—आलूदा** - തുരുമ്പുപിടിച്ച.

**जंगआवर** } **जंगजू** } वि० യോദ്ധാവായ.

**जंगल** - पुं० കാട് ; മരുഭൂമി ; **—में मंगल** - വിജന സ്ഥലത്തുള്ള ആനന്ദ കോലാഹലം ; **—जाना** - മലവിസൎജ്ജനത്തിന്നു പോകുക.

**जंगला** - पुं० ഇരുമ്പഴികളുടെ നിര.

**जंगली** - वि० കാട്ടിലുള്ള ; വന്യമായ ; അപരിഷ്കൃതമായ.

**ज़ंगार** } **ज़ंगाल** } पुं० ചെമ്പിൻെറ ക്ലാവ്.

**जंगी** - वि० [illegible] ; സൈന്യസംബന്ധമായ ; യുദ്ധവീരനായ.

**जंघा** - स्त्री० തുട.

**जंचना** - अ० തോന്നുക ; പരിശോധിയ്ക്കപ്പെടുക ; നല്ലതാണെന്നു തോന്നുക.

**जंचा** - वि० പരിശോധിയ്ക്കപ്പെട്ട ; തെററാത്ത.

**झुंड - पु०** കൂട്ടം (പക്ഷിമൃഗാദി കളുടെ).
**झुकना - अ०** കുനിയുക ; വളയുക.
**झुकाना - स०** വളയ്ക്കുക ; കുനിയ്ക്കുക.
**झुकाव - पु०** കുനിവ് ; വളവ്.
**झुटपुटा - पु०** സന്ധ്യാസമയം.
**झुठलाना - स०** [illegible] സ്ഥാപിയ്ക്കുക ; കളവ് പറഞ്ഞ് വഞ്ചിയ്ക്കുക (കുട്ടികളെ).
**झुनझुनी - स्त्री०** തരിപ്പ് ; മരവിപ്പ്.
**झुमका - पु०** ഒരുതരം കർണ്ണാഭരണം ; ലോലാക്ക്.
**झुरकुट - वि०** വാടിയ ; കൃശമായ.
**झुरना - अ०** ഉണങ്ങുക ; വളരെ അധികം ദുഃഖിയ്ക്കുക ; ശോഷിയ്ക്കുക ; മെലിയുക.
**झुरमुट - पु०** കുററിക്കാട് ; പൊന്ത ; വള്ളിക്കുടിൽ ; ആൾത്തിരക്ക് ; മൂടിപ്പുതയ്ക്കൽ ; **—मारना -** പുതപ്പുകൊണ്ട് പെട്ടെന്ന് ഒരാൾ നോക്കിയാൽ മനസ്സിലാക്കാത്ത വിധം മൂടിപ്പുതച്ചു കിടക്കുക.
**झुराना - स०** ഉണക്കുക ; **अ०** ദുഃഖം കൊണ്ടോ ഭയംകൊണ്ടോ അമ്പരക്കുക ; ശോഷിയ്ക്കുക.
**झुर्री - स्त्री०** ചുളിവ് ; ഞൊറിവ്.
**झुलनी - स्त्री०** മൂക്കിലണിയുവാനായി മുത്തുകൾ കമ്പിയിൽ കോർത്തുണ്ടാക്കുന്ന ആഭരണം ;
**झुलसना - अ०** പൊള്ളുക ; കരിയുക ; വാടുക.
**झुलाना - स०** (ഊഞ്ഞാൽ) ആട്ടുക.
**झूठ - पु०** അസത്യം.
**झूठमूठ - क्रि०** അസത്യമായി.
**झूठा - वि०** അസത്യമായ ; കളവു പറയുന്ന.
**झूम - स्त्री०** ആട്ടം ; ഇളക്കം ; മയക്കം.
**झूमक / झूमका - पु०** ഹോളിക്കാലത്ത് ഗ്രാമീണസ്ത്രീകൾ ആടിക്കൊണ്ട് പാടാറുള്ള പാട്ട് ; അലുക്ക് (അലങ്കരണത്തിനായി സാരിയുടെ വക്കുകളിലും, ആനപ്പുറത്ത് പിടിയ്ക്കുന്ന കുടകളുടെ വക്കിലും മററും തുന്നിപ്പിടിപ്പിയ്ക്കുന്നത്) ; ലോലാക്ക്.
**झूमक साड़ी - स्त्री०** അലുക്കുകൾ തുന്നിപ്പിടിപ്പിച്ചിട്ടുള്ള സാരി.
**झूमना - अ०** ആടുക ; ഇളകുക.
**झूमर - पु०** കാതിൽ തൂക്കിയിടുന്ന ലോലാക്ക് ; തലയിൽ ധരിയ്ക്കുന്ന പതക്കം ; ഒരുതരം നൃത്തം.
**झूल - स्त्री०** മൃഗങ്ങളുടെ മേൽ ഭംഗിയ്ക്കുവേണ്ടി ഇടുന്ന വസ്ത്രം ; ഊഞ്ഞാൽ.

**झूलना - अं** ആടുക; **पुं** ഊഞ്ഞാൽ; തൊട്ടിൽ; **वि०** ആടുന്ന.

**झूला - पुं** ഊഞ്ഞാൽ; തൊട്ടിൽ.

**झेंपना** } **अं** ലജ്ജിയ്ക്കുക; സങ്കോ
**झेपना** } ചപ്പെടുക.

**झेलना - सं** സഹിയ്ക്കുക; വെള്ളത്തിലിറങ്ങുക; നീന്തുവാൻ കയ്യും [illegible] തുടിയ്ക്കുക; (മുമ്പോട്ടു) തള്ളുക.

**झोंक - स्त्री०** വളവു്; തള്ളൽ; ഭാരം; വേഗത; അലങ്കാരം.

**झोंकना - सं०** വലിച്ചിടുക; തള്ളുക; ഉന്തിയിടുക; (മുമ്പോട്ടു) പിടിച്ചുതള്ളുക.

**झोंका - पुं** കാററടി; തള്ളൽ; **—आना** - ഉറക്കം തൂങ്ങി വീഴുക; **—खाना** - ആഘാതമേററു നിലംപതിയ്ക്കുക.

**झोंझ - स्त्री०** പക്ഷിക്കൂടു്.

**झोंटा - पुं** നീണ്ട തലമുടി.

**झोंपड़ा - पुं** } കുടിൽ.
**झोंपड़ी - स्त्री०** }

**झोंपा - पुं** പൊടിപ്പു്; ചെണ്ടു്.

**झोपड़ा - पुं दे० झोंपड़ा**

**झोपड़ी - स्त्री० दे० झोंपड़ी**

**झोरना - सं०** പിടിച്ചു കലുക്കുക; ഒന്നിച്ചു കൂട്ടുക.

**झोरी - स्त्री० दे० झोली**

**झोल - पुं** കൂട്ടാന്റെ വെള്ളം; കഞ്ഞിവെള്ളം; ഗിൽട്ടു്; ചേലത്തുമ്പു്; യവനിക; മറവു്; രക്ഷ; ചാരം; (തീ) എരിയൽ; **वि०** അയഞ്ഞ (വസ്ത്രം).

**झोलदार - वि०** ഗിൽട്ടു് ചെയ്ത; അയഞ്ഞ (വസ്ത്രം).

**झोलना - सं०** കത്തിയ്ക്കുക.

**झोला - पुं०** ആപത്തു്; കാററടി; ആഘാതം; സഞ്ചി; അയഞ്ഞ കുപ്പായം; പക്ഷവാതം.

**झोली - स्त्री०** മാറാപ്പു്; ചെറിയ; സഞ്ചി; പൊക്കണം.

**झौंरना - अं०** മുഴങ്ങുക.

**झौंसना - अं०** പൊള്ളുക.

**झौर - पुं०** വാക്കുതക്കം.

**झौरे - क्रि०** സമീപം; കൂടെ.

## ट

**टंक - पुं०** ഒരു തോലയുടെ പന്ത്രണ്ടിലൊരു ഭാഗം തൂക്കം; നാണയം; കല്ലുളി; കോടാലി; വാൾ; വാളുറ; കാൽ; അഭിമാനം; ടാങ്കു്.

**टंकण - वि०** ലോഹവസ്തുക്കൾ വിളക്കിച്ചേർക്കൽ; ടൈപ്പു ചെയ്യൽ; **—यंत्र** - ടൈപ്പുറൈററർ.

**टंकन - पुं०** സുഗന്ധം; ഒരു ദേശം.

**टंकना - अ०** തുന്നിച്ചേക്കപ്പെടുക; [illegible]; തിരികല്ല്, ആട്ടുകല്ല് മുതലായവ കൊത്തി [illegible] യാക്കപ്പെടുക.

**टंकाई - स्त्री०** തുന്നിച്ചേക്കൽ; [illegible]തിനുള്ള കൂലി.

**टंकार - स्त्री०** ഞാണൊലി; വലിച്ചു കെട്ടിയ കമ്പികളിൽ (വീണാദികളുടെ) വിരൽ തട്ടിയാലുള്ള ശബ്ദം; ലോഹങ്ങളിൽ തട്ടിയാലുള്ള മുഴക്കം; വിസ്മയം; കീത്തി.

**टंकारना - स०** ഞാണൊലിയിടുക.

**टंकी - स्त्री०** വെള്ളം നിറയ്ക്കുവാനുള്ള തൊട്ടി (tub); വെള്ളം നിറച്ചിടുന്ന കൽക്കുഴി.

**टंकोर - पु० दे० टंकार**

**टँगना - अ०** തൂങ്ങുക; തൂങ്ങിക്കിടക്കുക; **पु०** അയക്കോൽ.

**टँगाना - स०** തൂക്കിയിടുക.

**टँगारी - स्त्री०** കോടാലി.

**टंच - वि०** പിശുക്കനായ; നിഷ്ഠുരനായ; തെയ്യാറായ.

**टंट घंट - पु०** മണികിലുക്കി പൂജിയ്ക്കുന്ന ഒരു മിഥ്യാചാരം.

**टंटा - पु०** ആഡംബരം; കലഹം; ലഹള; തകരാറ്.

**टक - स्त्री०** കൺ ചിമ്മാതെയുള്ള നോട്ടം.

**टकटकाना - स०** നിനിമേഷനായി നോക്കുക.

**टकटकी - स्त्री०** ഇമവെട്ടാതെയുള്ള നോട്ടം; തുറിച്ചുനോട്ടം.

**टकराना - अ०** കൂട്ടിമുട്ടുക; കൂട്ടിയടിയ്ക്കുക; **स०** കൂട്ടിമുട്ടിയ്ക്കുക.

**टकसाल - स्त्री०** കമ്മട്ടം; നാണയമടിയ്ക്കുന്ന സ്ഥലം; **—का खोटा -** നീചനായ; **—बाहर -** കള്ളനാണയം.

**टकसाली - वि०** നാണയശാലയെ സംബന്ധിച്ച; ശുദ്ധമായ; സവ്വസമ്മതമായ; **पु०** നാണയശാലയിലെ ഉദ്യോഗസ്ഥൻ.

**टका - पु०** അരയണ നാണ്യം; വെള്ളി കൊണ്ടുള്ള ഒരു പഴയ നാണ്യം.

**टकासी - स्त्री०** ഉറുപ്പികയ്ക്ക് അരയണ വീതമുള്ള പലിശ.

**टकुआ - पु०** റാട്ടിലെ നൂൽ നൂല്ക്കുന്ന സൂചി; സ്പിൻഡിൽ.

**टकुली - स्त्री०** [illegible] ഉളി.

**टक्कर - स्त्री०** കൂട്ടിമുട്ടൽ; കിട; **—लेना -** കിടപിടിയ്ക്കുക; അടിയേല്ക്കുക; എതിരിടുക; **पहाड़ से टक्कर लेना -** വലിയ ശത്രുവിനോട് എതിരിടുക; **—का -** തുല്യമായ.

**टखना - पु०** കണങ്കാൽ.

**टघरना - अ०** അലിയുക; ഉരുകുക.

**टटका - वि०** പുതിയ.

**टटोलना - स०** തപ്പുക ; തപ്പി നോക്കുക ; സ്പർശിച്ചറിയുക ; പരിശോധിയ്ക്കുക.

**टट्टी - स्त्री०** തട്ടിക ; മറ ; കക്കൂസ്; പന്തൽ.

**टट्टू - पु०** ഉയരം കുറഞ്ഞ കുതിര; **—पार होना** - കാര്യം സാധിയ്ക്കുക.

**टनकना - अ०** 'ടൻ ടൻ' ശബ്ദമുണ്ടാകുക ; വെയിൽ കൊണ്ടോ, ചൂടുകൊണ്ടോ തലവേദനയുണ്ടാകുക.

**टनटनाना - स०** 'ടൻ ടൻ' ശബ്ദമുണ്ടാക്കുക ; മണിമുഴക്കുക.

**टनमना - वि० (अनमना का उल्टा)** സ്വസ്ഥചിത്തനായ ; ആരോഗ്യമുള്ള ; ചൊറുചൊറുക്കുള്ള.

**टपक - स्त्री०** ഇററിററു വീഴൽ ; ഇററിററു വീഴുന്ന ശബ്ദം; ഇടയ്ക്കിടെ ഉണ്ടാകുന്ന വേദന.

**टपकना - अ०** ഇററിററു വീഴുക ; ചോരുക ; ഒലിയ്ക്കുക ; സ്ഫുരിയ്ക്കുക.

**टपका-टपकी - स्त्री०** മഴച്ചാറൽ ; ഫലങ്ങൾ പൊഴിഞ്ഞു വീഴൽ.

**टपकाना - स०** ഇററിററു വീഴ്ത്തുക; ചോർത്തുക ; ഒലിപ്പിയ്ക്കുക.

**टपाना - स०** പട്ടിണി കിടത്തുക.

**टप्पा - पु०** എറിഞ്ഞാലെത്തുന്ന സ്ഥലം ; തുള്ളിച്ചാട്ടം ; നിശ്ചിത ദൂരം ; വ്യത്യാസം.

**टमटम - स्त्री०** രണ്ടു ചക്രങ്ങളുള്ള ഒരു തരം തുറന്ന സവാരി വണ്ടി.

**टमाटर - पु०** ഒരുതരം ശീമ വഴതിനങ്ങ ; ടമാറോറാ.

**टर - स्त्री०** പരുഷശബ്ദം ; തവളയുടെ ശബ്ദം ; ശാഠ്യം.

**टरकना - अ०** മാറുക ; തെററുക.

**टरकाना - स०** മാററുക ; തെററിയ്ക്കുക.

**टरटराना - स०** ചിലയ്ക്കുക ; പുലമ്പുക ; ധിക്കരിയ്ക്കുക.

**टर्रा - वि०** വണക്കമില്ലാതെ പരുഷമായി സംസാരിയ്ക്കുന്ന ; ധിക്കാരിയായ.

**टर्राना - अ०** വണക്കമില്ലാതെ മറുപടി പറയുക.

**टलना - अ०** മാറുക ; തെററുക ; നീങ്ങുക ; ഒഴിയുക.

**टलहा - वि०** [illegible] ; ചീത്തയായ ; ദൂഷിതമായ.

**टल्ला - पु०** തള്ളൽ.

**टस - स्त्री०** നിരങ്ങുകയോ നിരക്കു[illegible];
**—से मस न होना** - അല്പം പോലും ഇളകാതിരിയ്ക്കുക.

**टसक - स्त्री० टीस** ഇടയ്ക്കിടെ ഉണ്ടാകുന്ന വേദന.

**टसकना - अ०** ഇടയ്ക്കിടെ വേദനയുണ്ടാകുക ; സ്ഥാനത്തുനിന്നു തെററുക ; കണ്ണീരൊഴുക്കുക. ശാഠ്യം വിടുക.

**टसकाना - स०** നീക്കുക.

**टसर - पुं०** താണ തരത്തിലുള്ള കട്ടിയുള്ള പട്ടു്.

**टहक - स्त्री० चसक** സന്ധികളിൽ ഉണ്ടാകുന്ന വേദന.

**टहनी - स्त्री०** വൃക്ഷശാഖ.

**टहल - स्त्री०** ശുശ്രൂഷ ; ഭൃത്യവേല; **—बजाना -** ശുശ്രൂഷിയ്ക്കുക.

**टहलना - अ०** ഉലാത്തുക ; കാററു കൊള്ളുക.

**टहलनी - स्त्री०** ഭൃത്യ ; തിരി നീട്ടുന്ന കോലു്.

**टहलाना - स०** ഉലാത്തിയ്ക്കുക ; മെല്ലെ മെല്ലെ നടത്തുക.

**टहलुआ / टहलू** } **पुं०** സേവകൻ ; ഭൃത്യൻ.

**टहोका - पुं०** കൈകൊണ്ടോ കാലുകൊണ്ടോ ഉള്ള തള്ളൽ.

**टाँक - स्त्री०** തോലയുടെ പന്ത്രണ്ടിലൊരു ഭാഗം തൂക്കം; മതിപ്പു്; ഊഹം ; കണക്കാക്കൽ ; പേനയുടെ മുന (നിബ്ബു്) ; തുന്നിപ്പിടിപ്പിയ്ക്കൽ.

**टाँकना - स०** തുന്നിച്ചേർക്കുക ; തിരികല്ലു്, ആട്ടുകല്ലു് മുതലായവ കൊത്തി [illegible] വയാക്കുക ; കുറിച്ചു വെയ്ക്കുക.

**टाँका - पुं०** കൂട്ടിച്ചേർക്കാനുള്ള ആണി ; തുന്നൽ ; മുറിവു തുന്നൽ ; ലോഹങ്ങൾ വിളക്കിച്ചേർക്കാനുള്ള സാധനം ; വെള്ളം നിറയ്ക്കുന്ന തൊട്ടി.

**टाँकी - स्त्री०** കല്ലുളി ; അറക്കവാളിന്റെ പല്ലു്; വെള്ളം വയ്ക്കുന്ന തൊട്ടി.

**टाँग - स्त्री०** കാലു് ; **—अड़ाना -** വേണ്ടാത്ത കാര്യങ്ങളിൽ തലയിടുക.

**टाँगन - पुं०** വലിപ്പം കുറഞ്ഞ കുതിര.

**टाँगना - स०** തൂക്കുക ; തൂക്കിലിടുക.

**टाँगा - पुं०** വലിയതരം കോടാലി; ഒരുതരം കുതിരവണ്ടി.

**टाँगी - स्त्री०** കോടാലി.

**टाँच - स्त्री०** അന്യരുടെ കാര്യത്തെ തകരാറാക്കുന്ന വാക്കു ; തുന്നൽ.

**टाँचना - स्त्री०** തുന്നിച്ചേർക്കുക ; കടയുക ; മുറിയ്ക്കുക.

**टाँट - पुं०** തലയോടു്.

**टाँड - स्त्री०** സാമാനം വെയ്ക്കുവാനുള്ള പലകത്തട്ടു്; ഷെൽഫു്; കാവൽമാടം.

**टाँयटाँय - स्त्री०** പരുഷശബ്ദം ; ചിലയ്ക്കൽ ; ജല്പനം.

**टाँस - स्त्री०** ഒരേവിധത്തിൽ കുറച്ചധികം നേരം ഇരിയ്ക്കുന്നതിനാൽ കൈ, കാൽ, നടു മുതലായ സ്ഥലങ്ങളിലുണ്ടാകുന്ന കഴപ്പു് ; മരവിപ്പു്.

**टाँसना - स०** दे० **टाँकना;** दे० **टाँचना**

**टाट - स्त्री०** ചണത്തുണി; (പണ) വ്യാപാരികൾ ചാരിയിരിയ്ക്കുന്ന പീഠം; **—उलटना -** നിർദ്ധനനാകുക.

**टान - स्त्री०** ഞെളിവ്°.

**टानना - स०** **तानना** നിവർത്തുക.

**टाप - स्त्री०** കതിരാരുമ്പ്°; കുളമ്പൊച്ച; മത്സ്യം പിടിയ്ക്കാനുള്ള ഒററൽ (കൂട); കോഴിക്കൂട്°.

**टापना - अ०** (കുതിരകൾ) കുളമ്പൊച്ചയുണ്ടാക്കുക; കുതിച്ചു ചാടുക; എന്തെങ്കിലും കിട്ടുവാനായി പരക്കം പായുക; പട്ടിണികിടക്കുക; പശ്ചാത്തപിയ്ക്കുക.

**टापा - स्त्री०** തരിശായി കിടക്കുന്ന മൈതാനം; കുതിച്ചു ചാട്ടം; അടയ്ക്കുവാനുള്ള കൊട്ട.

**टापू - पु०** ദ്വീപ്°.

**टार - पु०** दे० **कुटना**

**टारना - स०** दे० **टालना**

**टाल - स्त्री०** ഉയൎന്ന കൂമ്പാരം; ഒഴികഴിവ്°.

**टालटूल - स्त्री०** दे० **टालमटूल**

**टालना - स०** മാററുക; ഒഴികഴിവു പറയുക; സമയം കഴിച്ചുകൂട്ടുക; നീട്ടിവെയ്ക്കുക; അനുസരിയ്ക്കാതിരിയ്ക്കുക.

**टालमटूल - स्त्री०** ഒഴികഴിവ്°.

**टिकट - पु०** ടിക്കററ്°; മുദ്ര.

**टिकठी - स्त्री०** കുററക്കാരെ കെട്ടി അടിയ്ക്കുവാനുള്ള മുക്കാലി; ശവപ്പെട്ടി; മുക്കാലി (പീഠം).

**टिकना - अ०** നിലനില്ക്കുക; ഉറക്കുക; നില്ക്കുക.

**टिकली - स्त्री०** [illegible] ചെറിയ പരന്ന വസ്തു; തീൎത്ഥകിടിന്റെ (വേകടയുടെ) യോ സ്ഫടികത്തിന്റെയോ ചെറിയ പരന്ന കഷണം; (ഇതു അലങ്കാരത്തിനു° വേണ്ടി സ്ത്രീകൾ നെററിയിൽ പതിയ്ക്കാറുണ്ടു°); തക്ലി.

**टिकस - पु०** നികുതി; കരം; ടാക്സ്°.

**टिकाई - पु०** യുവരാജാവ്°.

**टिकाऊ - वि०** നിലനില്ക്കുന്ന; ഈടുനില്ക്കുന്ന.

**टिकान - स्त्री०** നില്ക്കൽ; നിലനിൽപ്പ്°; താവളം.

**टिकाना - स०** നിൎത്തുക; താമസിപ്പിയ്ക്കുക; ഭാരമെടുത്തു പൊന്തിയ്ക്കുവാൻ സഹായിയ്ക്കുക.

**टिकाव - पु०** നിലനില്പ്°; സ്ഥിരത; താവളം; വഴിയമ്പലം.

**टिकिया - स्त्री०** വൃത്താകാരത്തിലുള്ള ചെറിയ പരന്ന വസ്തു; ഹുക്കയ്ക്ക്° തീ പിടിപ്പിയ്ക്കു

वान्‍ കരിപ്പൊടി കൊണ്ടു ണ്ടാക്കുന്ന ഒരുതരം ചെറിയ ഉരുള ; നെററി ; നെററിത്തടത്തിലെ തിലകം.

**टिकैत** - पुं० യുവരാജാവു് ; അനന്തരാവകാശി ; പ്രധാനി.

**टिकोरा** / **टिकोला** - पुं० കണ്ണിമാങ്ങ.

**टिक्की** - स्त्री० **टिकिया** ഉരുണ്ടു പരന്ന കഷണം ; പൊട്ടു് ; ശീട്ടിലെ ഡിസൈൻ.

**टिटिहरी** - स्त्री० കുളക്കോഴി.

**टिड्डा** - पुं० / **टिड्डी** - स्त्री० വെട്ടുകിളി ; —का दल - വലിയ സൈന്യം.

**टिप्पन** - पुं० ടിപ്പണി ; ജാതകം.

**टिप्पणी** / **टिप्पनी** - स्त्री० വ്യാഖ്യാനം ; ടീക.

**टिमटिमाना** - अ० (വിളക്കു്) മങ്ങി മങ്ങി പ്രകാശിക്കുക.

**टिहुनी** - स्त्री० കൈമുട്ടു് ; കാൽമുട്ടു്.

**टीकना** - स० കുറിയിടുക.

**टीका** - पुं० (നെററിത്തടത്തിലെ) കുറി ; തിലകം ; പട്ടാഭിഷേകം ; (വസൂരി) കുത്തിവെയ്ക്കൽ (vaccination); स्त्री० ടിപ്പണി ; വ്യാഖ്യാനം.

**टीकाकार** - पुं० വ്യാഖ്യാതാവു്.

**टीप** - स्त्री० അമർത്തൽ ; ഘോരശബ്ദം ; ജാതകം.

**टीपना** - स० അമർത്തുക ; ഇടിച്ചു മർത്തുക ; കുറിയ്ക്കുക.

**टीमटाम** - स्त्री० ആഡംബരം.

**टीला** - पुं० മേടു് ; കുന്നു്.

**टीस** - स्त्री० ഇടയ്ക്കിടെ ഉണ്ടാകുന്ന വേദന ; പീഡ,

**टीसना** - अ० ഇടയ്ക്കിടെ വേദനയുണ്ടാകുക ; നോവുക.

**टुंटा** - वि० കൈമുറിഞ്ഞ.

**टुंडा** - वि० കൊമ്പൊടിഞ്ഞ (തടി) ; കൈയൊടിഞ്ഞ ; അംഗഹീനനായ.

**टुंडी** - स्त्री० പൊക്കിൾ ; കൈ.

**टुइयाँ** - वि० പൊക്കം കുറഞ്ഞ.

**टुक** - वि० അല്പമായ.

**टुकड़ा** - पुं० കഷണം ; അംശം.

**टुकड़ी** - स्त्री० ചെറിയ കഷണം ; ഭാഗം ; സേനയുടെ ഒരു ഭാഗം (ഡിവിഷൻ) ; സംഘം.

**टुच्चा** - वि० തുച്ഛനായ ; നിസ്സാരനായ.

**टुटपुंजिया** - वि० അല്പം മാത്രം മൂലധനമുള്ള.

**टूँगना** - स० (മൃഗങ്ങൾ) സസ്യാദികളുടെ നാമ്പുകൾ കടിച്ചെടുക്കുക ; [illegible]ി കടിച്ചു തിന്നുക.

**टूँड** - पुं० കൊതു, ഈച്ച മുതലായതിന്റെ മുഖത്തെ കൊമ്പു്.

**टूक** - पुं० കഷണം.

**टूका** - **पुं** കഷണം; റൊട്ടിയുടെ നാലിലൊന്നു്; ഭിക്ഷ

**टूट** - **स्त्री** കഷണം; പൊട്ടൽ; വിട്ടുപോയ വാക്കോ വാചകമോ കടലാസിൻെറ അരികിൽ എഴുതൽ; **पुं** കുറവു്.

**टूटना** - **अ** പൊട്ടുക; ഒടിയുക; [illegible]; അടന്നു വീഴുക.

**टूटा** - **वि** പൊട്ടിയ; ഒടിഞ്ഞ.

**टें** - **स्त्री** തത്തയുടെ ശബ്ദം; **—बोलना या होना** - പെട്ടെന്നുള്ള് മരണം സംഭവിയ്ക്കുക.

**टेंट** - **स्त्री** ഉടുക്കുന്ന വസ്ത്രത്തിൻെറ അരയിലുള്ള തിരുകൽ; മടിക്കുത്തു്.

**टेंटर** - **पुं** കണ്ണിലെ ദശ.

**टेंटुवा** - **पुं** പെരുവിരൽ; തൊണ്ട.

**टेक** - **स्त्री** പല്ലവി; നിഷ്ഠ; ശാഠ്യം; പ്രതിജ്ഞ; ഊന്നുതടി; താങ്ങു്; ദൃഢസങ്കല്പം.

**टेकना** - **स** ഊന്നുക; താങ്ങുക; ശാഠ്യം പിടിയ്ക്കുക; **माथा टेकना** - നമസ്കരിയ്ക്കുക.

**टेकान** - **स्त्री** ഊന്നുതടി; ചുമടുതാങ്ങി; അത്താണി.

**टेकी** - **पुं** പ്രതിജ്ഞയിൽ ഉറച്ചുനില്ക്കുന്നവൻ; ശാഠ്യക്കാരൻ.

**टेकुआ** - **पुं** **दे** **टकुआ**

**टेढ़** - **स्त्री** വളവു്; പിരി; ഞെളിവു്; അഹംഭാവം; കുസൃതി.

**टेढ़बिड़गा**-**वि** വളഞ്ഞുപിരിഞ്ഞ.

**टेढ़ा** - **वि** വളവുള്ള; ചെരിവുള്ള; ദുസ്സ്വഭാവമുള്ള; ധിക്കാരിയായ; **टेढ़ी खीर** - [illegible] ജോലി.

**टेढ़े** - **क्रि** വളഞ്ഞുപുളഞ്ഞു്.

**टेना** - **स** ആയുധങ്ങൾ തേച്ചുമൂർച്ചവരുത്തുക; മീശ പിരിയ്ക്കുക.

**टेनी** - **स्त्री** ചെറുവിരൽ.

**टेम** - **स्त्री** വിളക്കിൻെറ നാളം.

**टेर** - **स्त्री** രാഗം; ഉച്ചസ്ഥായിയുള്ള വിളി; നിത്യവൃത്തി.

**टेरना** - **स** ഉച്ചസ്വരത്തിൽ പാടുക; വിളിയ്ക്കുക; കഴിച്ചുകൂട്ടുക; എങ്ങിനെയെങ്കിലും നടത്തിക്കൊണ്ടുപോവുക.

**टेव** - **स्त्री** സ്വഭാവം; ശീലം; **—पड़ना** - ശീലമാവുക.

**टेवा** - **पुं** വിവാഹമുഹൂർത്തപത്രിക; ജാതകം.

**टेसू** - **पुं** [illegible]; പ്ലാശിൻെറ പൂവു്; വിജയദശമിദിവസം കൊണ്ടാടുന്ന ഒരു ഉത്സവം.

**टोंचना** - **स** തറയ്ക്കുക; കോർക്കുക.

**टोंटा - पुं० घोड़िया** കിണ്ടിയുടെ വാൽ (മുരൽ); കിളികളുടെ കൊക്കു പോലെ വളഞ്ഞ വസ്തു.

**टोंटी - स्त्री०** പാത്രങ്ങളുടെ വാൽ (മുരൽ); മൃഗങ്ങളുടെ ഉന്തിയ മുഖം.

**टोकना - स०** തടയുക; മുടക്കുക.

**टोकरा - पुं०** വലിയ കൊട്ട.

**टोकरी - स्त्री०** ചെറിയ കൊട്ട.

**टोकारी - स्त्री०** മുള കൊണ്ടുണ്ടാക്കുന്ന ഒരു വാദ്യം (ഇതു് ആനയെ പിടിയ്ക്കുന്നതിനുപയോഗിയ്ക്കുന്നു).

**टोटका - पुं०** മന്ത്രം; മന്ത്രവാദം.

**टोटा - पुं०** നഷ്ടം; കുറവു്; തോട്ട; മെഴുകതിരിയുടെ കത്തി ബാക്കിയായ ഭാഗം.

**टोनहा - वि०** മന്ത്രവാദം ചെയ്യുന്ന.

**टोना - पुं०** മന്ത്രവാദം.

**टोप | टोपा - पुं०** തൊപ്പി; പട്ടാളക്കാരുടെ ഇരുമ്പുതൊപ്പി.

**टोपी - स्त्री०** തൊപ്പി.

**टोरीं - पुं०** തുവരക്കായ.

**टोल - स्त्री०** സംഘം; എഴുത്തുപള്ളി.

**टोला - पुं०** ചരൽക്കല്ലു്; തെരുവു്; തണപ്പു്; കിഴക്കു്.

**टोली - स्त्री०** സംഘം; ചെറിയ തെരുവു്.

**टोह - स्त्री०** അന്വേഷണം; തപ്പിനോക്കൽ; സംരക്ഷണം.

**टोहना - स०** തിരയുക; തപ്പിനോക്കുക.

**टोहिया | टोही - पुं०** അന്വേഷിയ്ക്കുന്നവൻ; തിരയുന്നവൻ.

## ठ

**ठंठ - वि०** കൊമ്പുകൾ പോയി കുററിയായ (മരം); ഉണങ്ങിയ (മരം).

**ठंड | ठंढ - स्त्री०** തണുപ്പു്.

**ठंडक | ठंढक - स्त्री०** തണുപ്പു്; സന്തോഷം; സമാധാനം; കളിരു്.

**ठंडा | ठंढा - वि०** തണുത്ത; **—होना -** മരിച്ചു പോകുക; **ठंढी या ठंडी साँस लेना -** ദീർഘശ്വാസം വിടുക.

**ठंडाई | ठंढई | ठंढाई - स्त्री०** ശരീരത്തിലെ ഉഷ്ണം ശമിപ്പിയ്ക്കുവാനുള്ള ഔഷധം; പാലും, പഞ്ചസാരയും, ബാദാം പരിപ്പും ചേർത്തുണ്ടാക്കുന്ന ഒരു ശീതള പാനീയം.

**ठक - स्त्री०** തട്ടു്, മുട്ടു്, കൊട്ടു് മുതലായതിന്റെ ശബ്ദം; **वि०** ആശ്ചര്യാദികളാൽ സ്തബ്ധനായ.

**ठक-ठक - स्त्री०** കുഴപ്പം.

**ठकठकाना - स० दे० खटखटाना**

**ठकुरसुहाती - स्त्री०** മുഖസ്തുതി.

**ठकुराइन - स्त्री०** പ്രഭ്വി; യജമാനത്തി; ക്ഷുരകത്തി.

**ठकुराई - स्त्री०** പ്രഭുത്വം; മഹത്വം.

**ठकुरानी - स्त्री०** പ്രഭ്വി; യജമാനത്തി.

**ठकुराय - पु०** ക്ഷത്രിയന്മാരുടെ ഒരു വർഗ്ഗം.

**ठकुरायत - स्त्री०** ആധിപത്യം; പ്രഭുത്വം; പ്രഭുവിൻെറ ആധിപത്യത്തിലുള്ള പ്രദേശം.

**ठकोरी - स्त्री०** യോഗദണ്ഡ്.

**ठग - पु०** കൊള്ളചെയ്യുന്നവൻ; ചതിയൻ; ധൂർത്തൻ.

**ठगई - स्त्री०** കൊള്ള: ചതി.

**ठगना - स०** ചതിയ്ക്കുക; വഞ്ചിച്ചു കൊള്ളചെയ്യുക.

**ठगनी - स्त्री०** കൊള്ളക്കാരി; വഞ്ചകി.

**ठगपना - पु० दे० ठगई**

**ठगाना - स०** വഞ്ചിയ്ക്കുക.

**ठगिन - स्त्री० दे० ठगनी**

**ठगी - स्त्री०** കൊള്ള; ചതി.

**ठगोरी - स्त्री०** സ്വബോധമില്ലാതാക്കുന്ന ശക്തി; ജാലവിദ്യ; മന്ത്രം.

**ठट - पु०** കൂട്ടം; അലങ്കാരം; **—के ठट** - കൂട്ടം കൂട്ടമായി.

**ठटना - स०** തിട്ടപ്പെടുത്തുക; അലങ്കരിയ്ക്കുക; തയ്യാറാക്കുക; **अ०** ദൃഢമായി നില്ക്കുക; തയ്യാറാകുക; ആരംഭിയ്ക്കുക.

**ठटरी - स्त्री०** അസ്ഥികൂടം; മുളകൊണ്ടുണ്ടാക്കിയ ചട്ടക്കൂട്.

**ठट्ठा - पु०** നേരമ്പോക്ക്; ചിരി; പരിഹാസം.

**ठट्ठेबाज़ - वि०** നേരമ്പോക്കുകാരനായ; വിനോദപ്രിയനായ.

**ठट्ठेबाज़ी - स्त्री०** നേരമ്പോക്ക്; പരിഹാസം; അട്ടഹാസം.

**ठठ - पु० दे० ठट**

**ठठरी - स्त्री० दे० ठटरी**

**ठठाना - स०** അടിയ്ക്കുക; അട്ടഹസിയ്ക്കുക.

**ठठेरिन - स्त्री०** മൂശാരി സ്ത്രീ.

**ठठेरा - पु० कसेरा** മൂശാരി.

**ठठेरी - स्त्री०** മൂശാരിപ്പണി: മൂശാരി സ്ത്രീ.

**ठठोल - पु० मसखरा** വിനോദപ്രിയൻ; നേരമ്പോക്കുകാരൻ.

**ठठोली - स्त्री० दिल्लगी** നേരമ്പോക്ക്; പരിഹാസം.

**ठडा**
**ठढा** } **वि०** വടിപോലെ നിവന്നു നില്ക്കുന്ന.

**ठन - स्त्री०** ലോഹങ്ങളിൽ മുട്ടുമ്പോളുള്ള ശബ്ദം; മുഴക്കം.

**ठनक - स्त्री०** മൃദംഗാദികളുടെ നാദം; ഇടയ്ക്കിടെ ഉണ്ടാകുന്ന വേദന.

**ठनकना - स०** ലോഹാദികളിൽ നിന്നും മുഴക്കമുണ്ടാകുക; മൃദംഗാദികളിൽ നിന്നും ശബ്ദം പുറപ്പെടുക; **माथा ठनकना -** ദുൎന്നിമിത്തങ്ങൾ മൂലം മനസ്സിൽ ദുശ്ശങ്കയുണ്ടാകുക.

**ठनका - पु० दे० ठनक**

**ठनना - अ०** തീൎച്ചയാകുക; ആരംഭിയ്ക്കുക; ദൃഢമാകുക; നിശ്ചിതമാകുക; ഉദ്യമിയ്ക്കുക.

**ठप्पा - पु०** അച്ച്; ബ്ളോക്ക്.

**ठमकना - अ०** നടക്കുമ്പോൾ ഇടയ്ക്കിടെ നില്ക്കുക; അന്തസ്സോടു കൂടി നടക്കുക.

**ठस - वि०** കട്ടിയായ; ഘനമുള്ള; ഉറപ്പുള്ള; മടിയുള്ള.

**ठसक - स्त्री०** ഗൎവ്വോടുകൂടിയുള്ള ചേഷ്ട; അഹംഭാവം; അന്തസ്സ്; **—दार -** അന്തസ്സുള്ള.

**ठसका - पु०** വറക്കുര; തട്ടൽ; മുട്ടൽ.

**ठसाठस - क्रि०** നല്ലവണ്ണം (നിറച്ചു); അമൎത്തി നിറച്ചു.

**ठहर - पु०** സ്ഥാനം; അടുക്കള; തേപ്പ്.

**ठहरना - अ०** വിശ്രമിയ്ക്കുക; നില്ക്കുക; താമസിയ്ക്കുക; തങ്ങുക; സ്ഥിരമായി നില്ക്കുക; തീൎച്ചയാകുക.

**ठहराऊ - वि०** ഈടുള്ള.

**ठहराना - स०** വിശ്രമിപ്പിയ്ക്കുക; നിലനിൎത്തുക; നിൎത്തുക; തീൎച്ചപ്പെടുത്തുക; സ്ഥാപിയ്ക്കുക.

**ठहराव - पु०** നിലനില്പ്; സ്ഥിരത; പ്രമേയം; തീൎപ്പ്.

**ठहाका - पु०** അട്ടഹാസം.

**ठाँठ - वि०** ഉണങ്ങിയ; പാൽ വററിയ (പശു മുതലായവ).

**ठाँय | ठाँव - पु०** സ്ഥാനം; സ്ഥലം; സമീപം.

**ठाँसना - स० ठूँसना** കുത്തിനിറയ്ക്കുക; തടയുക.

**ठाकुर - पु०** പ്രഭു; യജമാനൻ; ദൈവവിഗ്രഹം; ഈശ്വരൻ.

**ठाकुरद्वारा | ठाकुरबाड़ी - पु०** ദേവാലയം.

**ठाट - पु०** മുളവാരി കൊണ്ടുള്ള തട്ടിക; അച്ച്; അലങ്കാരം; ആഡംബരം; **—बाट -** പുറംപൂച്ച്; ആഡംബരം.

**ठाटर - पु० टट्टी** തട്ടിക; അസ്ഥിപഞ്ജരം; അച്ച്.

**ठाठ - पु० दे० ठाट; —बाट -** ബാഹ്യാഡംബരം; പളപളപ്പ്.

**ठाठर - पु० दे० ठाटर**

**ठाढ़ा - वि०** (വടിപോലെ) നിവൎന്നു നില്ക്കുന്ന; ഉത്ഭവിച്ച.

**ठानना - स०** തീൎച്ചപ്പെടുത്തുക; നിശ്ചയിയ്ക്കുക; തുടങ്ങുക.

**ठाम - स्त्री॰** സ്ഥാനം.

**ठाला - पु॰** തൊഴിലില്ലായ്മ.

**ठाली - वि॰** തൊഴിലില്ലാത്ത.

**ठिंगना - वि॰** കുറിയ; പൊക്കം കുറഞ്ഞ.

**ठिकान | ठिकाना - पु॰** സ്ഥാനം; വാസസ്ഥലം; താവളം; നിശ്ചിത സ്ഥാനം; സ്ഥിരത; അതിർത്തി; ഏർപ്പാടു്; **ठिकाने आना** - തനിയ്ക്കിണങ്ങിയ സ്ഥലത്തു വന്നു ചേരുക; വളരെ വാദവിവാദങ്ങൾക്കു ശേഷം യഥാർത്ഥമായ അഭിപ്രായത്തിലെത്തിച്ചേരുക; **ठिकाने की बात** - യുക്തിയ്ക്കുചേർന്ന സംഗതി; **ठिकाने न रहना** - പതറുക; ചഞ്ചലമാകുക.

**ठिठक - स्त्री॰** സ്തംഭിച്ചു നില്ക്കൽ; തടഞ്ഞുനില്ക്കൽ.

**ठिठकना - अ॰** നിന്നുപോകുക; സ്തംഭിച്ചു നില്ക്കുക.

**ठिठरना | ठिठुरना अ॰** തണുപ്പുകൊണ്ടു് മരവിയ്ക്കുക; ചുളുങ്ങുക.

**ठिनकना - अ॰** (കുട്ടികൾ) ഏങ്ങി ഏങ്ങി കരയുക.

**ठिलिया - स्त्री॰** ചെറിയ മൺകുടം.

**ठिलुआ - वि॰** ജോലിയില്ലാത്ത; ഒന്നിനും കൊള്ളാത്ത.

**ठीक - वि॰** ശരിയായ; യോഗ്യമായ; നല്ല; നിശ്ചിതമായ; വാസ്തവമായ; **क्रि॰** വേണ്ട പോലെ; **पु॰** സ്ഥിരത; നിശ്ചയം; **—देना** - ദൃഢനിശ്ചയം ചെയ്യുക.

**ठीकठाक - पु॰** ശരിയായ ഏർപ്പാടു്; തീരുമാനം; **वि॰** ശരിയായ.

**ठीकरा - पु॰** മൺപാത്രമുടഞ്ഞ കഷണം; ഭിക്ഷാപാത്രം; തുച്ഛവസ്തു; **—फोड़ना** - ദോഷം ചുമത്തുക; **—समझना** - തുച്ഛമാക്കിത്തള്ളുക.

**ठीका - पु॰** കരാറ്; കാൺടാക്ട്.

**ठीकेदार - पु॰** കരാറുകാരൻ.

**ठुंठ - पु॰** കൊമ്പെല്ലാമൊടിഞ്ഞു് ഉണങ്ങി കുററിയായി നില്ക്കുന്ന മരം; കൈയൊടിഞ്ഞവൻ.

**ठुकना - अ॰** അടിയ്ക്കപ്പെടുക; അടി കൊള്ളുക; തടവിലാകുക; നഷ്ടം വരുക.

**ठुकराना - स॰** ചവിട്ടുക; കാലു കൊണ്ടു് തട്ടി മാററിക്കളയുക.

**ठुड्डी - स्त्री॰** താടി.

**ठुनकना - अ॰ दे॰ ठिनकना**

**ठुमकना - अ॰** കുട്ടികൾ ആനന്ദത്തിൽ [illegible] കാലടിച്ചുകൊണ്ടു നടക്കുക; കാൽമണികൾ കിലുങ്ങത്തക്കവണ്ണം നൃത്തം ചെയ്തുകൊണ്ടു നടക്കുക.

**ठुमरी - स्त्री०** ഒരേ സ്ഥായിയിലവ സാനിയ്ക്കുന്ന ഒരുതരം പാട്ട്°.

**ठूंठ - पु० दे० ठुंठ**

**ठूँठा - वि०** കൊമ്പൊടിഞ്ഞു° കുററിയായ (മരം); കൈയൊടിഞ്ഞ; രിക്തമായ.

**ठूँसना ⎱ स०** കുത്തിനിറയ്ക്കുക; വ
**ठूसना ⎰** യറു നിറയെ ഭക്ഷിയ്ക്കുക; കുത്തിച്ചെലുത്തുക.

**ठेंगना - वि० दे० ठिंगना**

**ठेंगा - पु०** പെരുവിരൽ; വടി; ഗദ; വില്പന നികുതി.

**ठेका - पु०** താങ്ങ്°; താവളം; തട്ട്°; കരാറു°.

**ठेकी - स्त्री०** ആശ്രയം; താങ്ങ്°; അത്താണി.

**ठेकेदार - पु० दे० ठीकेदार**

**ठेगना - स०** തടയുക; നിരോധിയ്ക്കുക; സഹായം തേടുക.

**ठेठ - वि०** തിരെ; കലർപ്പില്ലാത്ത; **स्त्री०** ശുദ്ധമായ സംസാരഭാഷ.

**ठेलना - स०** തള്ളുക; ഉന്തുക.

**ठेला - पु०** തള്ള്°; ഉന്ത്°; തിക്കും തിരക്കും; ഉന്തും തള്ളും.

**ठेस - स्त्री०** തട്ടൽ; മുട്ടൽ; അടി.

**ठोंक - स्त्री०** മുട്ടൽ; അടി; തറയ്ക്കൽ.

**ठोंकना ⎱ स०** തട്ടുക; മുട്ടുക; അടി
**ठोकना ⎰** യ്ക്കുക; തറയ്ക്കുക.

**ठोकर - स्त्री०** തട്ടൽ; മുട്ടൽ; അടി.

**ठोड़ी ⎱**
**ठोढ़ी ⎰ स्त्री०** താടി.

**ठोर - पु०** ഒരുതരം പലഹാരം; (പക്ഷികളുടെ) ചുണ്ട്°.

**ठोस - वि०** ഭാരമുള്ള; പൊള്ളയല്ലാത്ത; ദൃഢമായ; കട്ടിയായ.

**ठौर - पु०** സ്ഥലം; സന്ദർഭം; അവസരം; **—ठिकाना** - വാസസ്ഥലം; സ്ഥലവിവരം; മേൽവിലാസം; **—रहना** - മൃതിയടയുക; നിശ്ചലമായിക്കിടക്കുക.

## ड

**डंक - पु०** വിഷപ്രാണികളുടെ കൊമ്പ്°; പേനയുടെ നിബ്ബ്°; **—मारना** - (വിഷജന്തുക്കൾ) കൊത്തുക അല്ലെങ്കിൽ കടിയ്ക്കുക.

**डंका - पु०** പെരുമ്പറ.

**डंगर - पु०** നാല്ക്കാലി മൃഗം.

**डंगरी - स्त्री०** പിഞ്ചു വെള്ളരിയ്ക്ക; കക്കരിയ്ക്ക; പിശാചിനി.

**डंठल - पु० ⎱**
**डंठी - स्त्री० ⎰** ചെടിയുടെ തണ്ട്°.

**डंड - पु०** വടി; 'ദണ്ഡാൾ' എന്ന ഒരുതരം വ്യായാമം; പിഴ; ശിക്ഷ; **—पेलना** - (मुहा०) വ്യായാമം ചെയ്യുക.

**डंडपेल - पु०** 'ദണ്ഡാൾ' എന്ന വ്യായാമം ചെയ്യുന്നവൻ.

**डंडा - पु०** വടി; ലാത്തി.

**डंडिया** - **स्त्री०** കോതമ്പിൻെറ തണ്ടു്; കസവുസാരി; **पु०** കരം പിരിയ്ക്കുന്നവൻ.

**डंडी** - **स्त्री०** ചെറിയ വടി; പിടി; ത്രാസുതട്ടു് തൂക്കിയിടുന്ന കോലു് (beam of a scale); ഞെട്ടി; മലകേറുന്നതിനുപയോഗിയ്ക്കുന്ന മഞ്ചൽ; ദണ്ഡധാരിയായ സന്യാസി.

**डंडोरना** - **स०** അന്വേഷിയ്ക്കുക.

**डंबर** - **पु०** ബാഹ്യാഡംബരം; മേക്കട്ടി; വിതാനം; പന്തൽ; **अंबर-डंबर** - സന്ധ്യാസമയത്തു് ആകാശത്തിൽ കാണുന്ന ലാലിമ.

**डँवाडोल** - **वि०** **दे०** **डाँवाँडोल**

**डँस** - **पु०** ഒരുതരം വലിയ കൊതു; വിഷജന്തുക്കൾ കൊത്തിയ സ്ഥലം.

**डँसना** - **स०** **दे०** **डसना**

**डकरना** - **अ०** കാളയോ പോത്തോ കരയുക.

**डकवाहा** - **पु०** **दे०** **डाकिया**

**डकार** - **स्त्री०** ഗർജ്ജനം; ഏമ്പക്കം.

**डकारना** - **अ०** ഏമ്പക്കം വിടുക; അന്യൻെറ സ്വത്തപഹരിയ്ക്കുക; ഭക്ഷണം ദഹിപ്പിയ്ക്കുക; (നരി, സിംഹം മുതലായവ) ഗർജ്ജിയ്ക്കുക.

**डकैत** - **पु०** കൊള്ളക്കാരൻ; കവച്ച്ക്കാരൻ.

**डकैती** - **स्त्री०** കൊള്ള; കവച്ച്.

**डग** - **पु०** കാലടി; ചുവടു്; ഒരു കാൽപ്പാടു് (ദൂരം).

**डगना** - **अ०** ഇളകുക; തെററുക.

**डगडगाना** | **डगडोलना** } **अ०** ഇളകുക; തെററുക; തേങ്ങിത്തേങ്ങി നടക്കുക.

**डगमग** - **वि०** ചഞ്ചലമായ; തേങ്ങിയ.

**डगमगाना** - **अ०** **दे०** **डगडगाना**

**डगर** - **स्त्री०** വഴി; മാർഗ്ഗം.

**डटना** - **अ०** ഉറച്ചു നില്ക്കുക.

**डटाना** - **स०** കൂട്ടിച്ചേർക്കുക; ഉറപ്പിച്ചു നിർത്തുക.

**डढ़ियल** - **वि०** താടിവളർത്തിട്ടുള്ള.

**डपट** - **स्त्री०** ഭയപ്പെടുത്തൽ; ശാസിയ്ക്കൽ; കുതിരയുടെ വേഗത്തിലുള്ള ഗതി.

**डपटना** - **स०** ശാസിയ്ക്കുക; ഭയപ്പെടുത്തുക.

**डपोरसंख** - **पु०** വീരവാദം പറയുന്നവൻ; വിഡ്ഢി.

**डफला** - **पु०** 'ഹോലി' ഉത്സവത്തിൽ കൊട്ടാറുള്ള ഒരുതരം വാദ്യം; തപ്പു്.

**डफली** - **स्त्री०** **खंजरी** ഒരുതരം ചെറിയ വാദ്യം (തപ്പു്).

**डफालची** | **डफाली** } **पु०** തപ്പു (ഒരുതരം വാദ്യം) കൊട്ടുന്നവൻ.

**डबकना** - **अ०** കണ്ണിൽ വെള്ളം നിറയുക; വേദനിയ്ക്കുക.

**डबडबाना - अ०** (കണ്ണുകൾ) അശ്രുപൂർണ്ണങ്ങളാകുക.

**डबरा - पु०** വെള്ളം കെട്ടിനില്ക്കുന്ന ചെറിയ കുഴി.

**डबिया - स्त्री०** ഡപ്പി.

**डबोना - स० दे० डुबोना**

**डब्बा - पु०** ഡപ്പി; തീവണ്ടിയുടെ ഒരു പെട്ടി (bogie).

**डब्बू - पु०** വിളമ്പുവാനുപയോഗിക്കുന്ന ഒരുതരം വാലുള്ള പാത്രം (കോരിക).

**डमरू - पु०** ഉടുക്കുപോലെയുള്ള ഒരുതരം വാദ്യം.

**डमरूमध्य - पु०** കരയിടുക്ക്.

**डयन - पु०** പറക്കൽ; ചിറക്.

**डर - पु०** ഭയം; അനിഷ്ടശങ്ക.

**डरना - अ०** ഭയപ്പെടുക.

**डरपोक - वि०** ഭീരുവായ.

**डरवाना / डराना** } **स०** പേടിപ്പിക്കുക.

**डरावना - वि०** ഭയങ്കരമായ.

**डरावा - पु०** പേടിപ്പെടുത്തുന്ന വസ്തു അല്ലെങ്കിൽ വാർത്ത.

**डल - पु०** കഷണം; ഖണ്ഡം; **स्त्री०** തടാകം.

**डला - पु०** കഷണം; ചൂരൽക്കൊട്ട.

**डलिया - स्त्री०** ചെറിയ കഷണം; ചെറിയ തൊട്ടി.

**डली - स्त्री०** ചെറിയ കഷണം; വെട്ടിയ അടയ്ക്ക.

**डसना - स०** വിഷജന്തുക്കൾ കടിയ്ക്കുക അല്ലെങ്കിൽ കൊത്തുക.

**डसाना - स०** കൊത്തിയ്ക്കുക.

**डहकना - स०** ചതിയ്ക്കുക; വഞ്ചിയ്ക്കുക; കൊതിപ്പിയ്ക്കുക; **अ०** ചതിപററുക; മുറവിളി കൂട്ടുക.

**डहकाना - स०** കളയുക; തട്ടിയെടുക്കുക; കൊതിപ്പിയ്ക്കുക; **अ०** വഞ്ചിയ്ക്കപ്പെടുക.

**डहडहा - वि०** തളിർത്ത; പ്രസന്നമായ; പുതിയ.

**डहन - पु०** ചിറക്; **स्त्री०** ഈർഷ്യ.

**डहना - अ०** ദേഷിയ്ക്കുക; പരിഭവം വിചാരിയ്ക്കുക; കത്തിചാരമാകുക; **स०** ദഹിപ്പിയ്ക്കുക; ദുഃഖിപ്പിയ്ക്കുക; **पु०** ചിറക്; തൂവൽ.

**डाँकना - स०** ചാടിക്കടക്കുക; **अ०** ഛർദ്ദിയ്ക്കുക.

**डाँगर - पु०** നാല്ക്കാലി മൃഗം; **वि०** മെലിഞ്ഞ; വിഡ്ഢിയായ.

**डाँट - स्त्री०** ഭയപ്പെടുത്തൽ; ശാസിയ്ക്കൽ.

**डाँटना - स०** ഭയപ്പെടുത്തുക; ശാസിയ്ക്കുക.

**डाँठ - पु० दे० डंठल**

**डाँड - पु०** തുഴകോൽ (കഴ); വടി; നട്ടെല്ല്; നേർവര; വരമ്പ്; അതിര്; നഷ്ടപരിഹാരം; പിഴ; ദണ്ഡ് (ഒരളവുകോൽ).

**डाँडना** - **अ०** പിഴയടയ്ക്കാൻ വിധിയ്ക്കുക (ശിക്ഷിയ്ക്കുക).

**डाँडा** - **पु०** വടി ; ഗദ ; തുഴക്കോൽ; അതിരു° ; വരമ്പു°.

**डाँडी** - **स्त्री०** നീളമുള്ള വടി ; ത്രാസ്സിന്റെ തണ്ടു° (beam of a scale); മരക്കൊമ്പു°; തുഴയുന്നവൻ.

**डाँवरा** - **पु०** മകൻ.

**डाँवाँडोल** - **वि०** ഇളകുന്ന ; ചഞ്ചലമായ ; സ്ഥിരതയില്ലാത്ത.

**डाँस** - **पु०** പൊട്ടൻ (ഒരുതരം വലിയകൊതു) ; വിഷജീവികളുടെ കടി അല്ലെങ്കിൽ കൊത്തു°.

**डाइन** - **स्त्री०** പിശാചിനി.

**डाक** - **स्त्री०** തപാൽ ; ഛർദ്ദി.

**डाकखाना** - **पु०** തപാലാപ്പീസു°.

**डाक-गाड़ी** - **स्त्री०** മെയിൽ വണ്ടി.

**डाकघर** - **पु०** **दे०** **डाकखाना**

**डाक-बंगला** - **पु०** മുസാവരി ബംഗ്ലാവു°.

**डाक-मुंशी** - **पु०** പോസ്റ്റു° മാസ്റ്റർ.

**डाका** - **पु०** കവർച്ച ; കൊള്ള.

**डाकाज़न** - **पु०** കവർച്ചക്കാരൻ.

**डाकाज़नी** - **स्त्री०** കവർച്ച ചെയ്യൽ.

**डाकिनी** } **स्त्री०** പിശാചിനി.
**डाकिन** }

**डाकिया** - **पु०** തപാൽ ശിപായി.

**डाकू** - **पु०** കൊള്ളക്കാരൻ.

**डागा** - **पु०** പെരുമ്പറയടിയ്ക്കാനുള്ള കോലു°.

**डाटना** - **स०** അണിയുക ; ദ്വാരമടയ്ക്കുക ; കുത്തി നിറയ്ക്കുക ; അമർത്തി വെയ്ക്കുക.

**डाढ़** - **स्त्री०** അണപ്പല്ലു°.

**डाढ़ना** - **स०** കത്തിയ്ക്കുക ; ഭസ്മമാക്കുക.

**डाढ़ी** - **स्त्री०** താടി ; താടിമീശ.

**डाबर** - **स्त्री०** ചതുപ്പുനിലം ; മഴവെള്ളം കെട്ടിക്കിടക്കുന്ന കുഴി (ചെറിയ കുളം) ; കൈ കഴുകുവാൻ വെള്ളം വച്ചിരിയ്ക്കുന്ന പാത്രം ; ചളിവെള്ളം.

**डाबा** - **पु०** **दे०** **डब्बा**

**डाभ** - **पु०** ദർഭപ്പുല്ലു° ; മാവിന്റെ പൂങ്കുല ; കരിക്കു°.

**डामर** - **पु०** ലഹള ; ആഡംബരം; അത്ഭുതകൃത്യം ; കുന്തിരിക്കം.

**डामल** - **स्त्री०** ജീവപര്യന്തം തടവു°; നാടുകടത്തൽ.

**डायन** - **स्त्री०** **दे०** **डाइन**

**डार** } **स्त्री०** മരക്കൊമ്പു°; മരച്ചില്ല;
**डाल** } വാളിന്റെ മൂർച്ചയുള്ള ഭാഗം ; തൊട്ടി.

**डालना** - **स०** ഇടുക ; ഒഴിയ്ക്കുക ; അണിയുക ; വിരിയ്ക്കുക ; കയറ്റുക; ക്രിയയുടെ സമാപ്തിയെ സൂചിപ്പിയ്ക്കുവാൻ സകർമ്മക ക്രിയകളുടെകൂടെ സഹായക ക്രിയയായി ഉപയോഗിയ്ക്കുന്നു.

**डारी** } **स्त्री॰** ചെറിയ മരക്കൊ
**डाली** } മ്പ്; ബൊക്ക; തൊട്ടി.

**डावरा - पुं॰ दे॰ डाँवरा**

**डासन - पुं॰** വിരിപ്പ്.

**डासना - स॰** വിരിയ്ക്കുക; (വിഷജന്തുക്കൾ) ദംശിയ്ക്കുക; കൊത്തുക; **पुं॰** വിരിപ്പ്.

**डासनी - स्त्री॰** കട്ടിൽ.

**डाह - स्त्री॰** അസൂയ.

**डाहना - स॰** അസൂയപ്പെടുക; ദുഃഖിപ്പിയ്ക്കുക; കഷ്ടപ്പെടുത്തുക.

**डाही - वि॰** അസൂയയുള്ള.

**डिंगर - पुं॰** തടിയൻ; ദുഷ്ടൻ; ദാസൻ.

**डिंगल - वि॰** നീചമായ; **स्त्री॰** രാജപുട്ടാണയിലെ ഒരു കാവ്യഭാഷ.

**डिंब - पुं॰** ആർത്തനാദം; ലഹള; ശ്വാസകോശം; പ്ലീഹ; കീടങ്ങളുടെ കുഞ്ഞ്; മുട്ട.

**डिंभ - पुं॰** ചെറിയ കുട്ടി; വിഡ്ഢി; ഡംഭ്.

**डिंभिया - वि॰** വിഡ്ഢിയായ; അഭിമാനിയായ.

**डिगना - अ॰** ഇളകുക; അനങ്ങുക; തെററുക.

**डिगाना - स॰** ഇളക്കുക; തെററിയ്ക്കുക; അനക്കുക.

**डिग्गी - स्त्री॰** കുളം; ധൈര്യം.

**डिठाई - स्त्री॰** ദുഷ്ടത.

**डिठौना - पुं॰** മഷികൊണ്ടുള്ള പൊട്ട് (കുട്ടികൾക്കു കണ്ണു തട്ടാതിരിയ്ക്കുവാനിടുന്നതു്).

**डिबिया - स्त्री॰ दे॰ डबिया**

**डिब्बा - पुं॰ दे॰ डब्बा**

**डींग - स्त्री॰** ആത്മപ്രശംസ; **—मारना** - ഡീക്കടിയ്ക്കുക; ആത്മപ്രശംസ ചെയ്യുക.

**डीठ - स्त्री॰** ദൃഷ്ടി; അറിവ്; കാഴ്ച.

**डीठना - अ॰** കാഴ്ചയിൽ പെടുക; **स॰** നോക്കുക; കാണുക.

**डील - पुं॰** ശരീരത്തിൻെറ വലിപ്പം; ആകൃതി; ശരീരം.

**डीह - पुं॰** ഗ്രാമം; ഗ്രാമദേവത.

**डुगडुगी** } **स्त्री॰** ഒരു ചെറിയ വാ
**डुग्गी** } ദ്യം; ചെണ്ട.

**डुपट्टा - पुं॰** ദുപ്പട്ടാവ്; മേൽമുണ്ട്.

**डुबकनी - स्त्री॰** മുങ്ങിക്കപ്പൽ.

**डुबकी - स्त्री॰** മുങ്ങൽ; **—मारना** - മുങ്ങുക.

**डुबाना - स॰** മുക്കുക; നശിപ്പിയ്ക്കുക; **लुटिया डुबाना** - മാനം കളയുക.

**डुबाव - पुं॰** മുങ്ങുവാൻ തക്കവണ്ണമുള്ള വെള്ളത്തിൻെറ ആഴം.

**डुबोना - स॰ दे॰ डुबाना**

**डुब्बी - स्त्री॰** മുങ്ങൽ; മുങ്ങിക്കപ്പൽ.

**डुलना - अं॰** दे॰ **डोलना**

**डुलाना - स॰** ഇളക്കുക ; ആട്ടുക.

**डूँगर - पु॰** കുന്നു് ; മേടു്.

**डूबना - अ॰** മുങ്ങുക ; അസ്തമിയ്ക്കുക ; നശിയ്ക്കുക ; ചിന്താമഗ്നനാവുക.

**डेड़हा - पु॰** നീർക്കോലിപ്പാമ്പു്.

**डेढ़ - वि॰** ഒന്നര ($1\frac{1}{2}$).

**डेढ़ा - वि॰** ഒന്നര ഇരട്ടി.

**डेरा - पु॰** കൂടാരം ; താവളം ; ഡാൻസ് പാർട്ടി ; വേശ്യാലയം ; **—डालना** - പാളയമടിച്ചു താമസിയ്ക്കുക.

**डेल - पु॰** കുമൻ ; മൺകട്ട ; ചരൽക്കല്ലു്; പക്ഷികളെ അടച്ചിടുന്ന കൊട്ട.

**डेला - पु॰ क्रोया** കണ്ണിലെ കൃഷ്ണമണിയുടെ ചുറ്റുമുള്ള വെള്ളത്ത ഭാഗം ; ചരൽക്കല്ലു് ; കഷണം.

**डेली - स्त्री॰** दे॰ **डलिया**

**डेवढ़ा - वि॰** दे॰ **ढेढ़ा**

**डेवढ़ी - स्त्री॰** दे॰ **ड्योढ़ी**

**डेहल - पु॰** ഉമ്മറപ്പടി.

**डैना - पु॰** ചിറകു്.

**डोंगर - पु॰** ചെറിയ കുന്നു് ; മേടു്.

**डोंगा - पु॰** പായകെട്ടാത്ത വള്ളം; വഞ്ചി.

**डोंगी - स्त्री॰** ചെറിയ തോണി.

**डोम - पु॰** പറയജാതി.

**डोर - स्त्री॰** കയർ ; നൂൽ ; **—पर लगाना** - [illegible] മായ വഴിയ്ക്കു കൊണ്ടുവരുക ; **—होना** - മുഗ്ധനാകുക.

**डोरा - पु॰** ചെറിയ നൂൽ ചരടു് ; വാളിന്റെ വായ്ത്തല ; വര; **(किसीपर) डोरे डालना** - ആരെയെങ്കിലും പ്രേമ പാശത്തിൽ ബന്ധിയ്ക്കുവാൻ ശ്രമിയ്ക്കുക.

**डोरिया - पु॰** തടിച്ച കരയുള്ള വസ്ത്രം ; ഒരുതരം കൊററി.

**डोरी - स्त्री॰** ചരടു്; നൂൽ ; കയർ.

**डोल - पु॰** കിണററിൽനിന്നും വെള്ളം കോരുന്നതിനുള്ള തൊട്ടി (പാള) ; പല്ലക്കു് ; ഊഞ്ഞാൽ.

**डोलडाल - पु॰** ചുററി സഞ്ചരിയ്ക്കൽ ; മലവിസർജ്ജനം ചെയ്യൽ.

**डोलना - अ॰** നടക്കുക ; (മനസ്സു്) ഇളകുക ; ആടുക ; ചഞ്ചലമാകുക.

**डोला - पु॰ पालकी** സ്ത്രീകൾക്കു് യാത്ര ചെയ്യാനുള്ള പല്ലക്കു് ; **—देना** - രാജാവിനോ നേതാവിനോ മകളെ [illegible] **—लेना** - കാഴ്ചയായി മകളെ സ്വീകരിയ്ക്കുക.

**डोली - स्त्री॰** പല്ലക്കു് ; മഞ്ചൽ.

**डौंड़ी - स्त्री॰** പെരുമ്പറ.

**डौल - पु०** ആകൃതി; വലിപ്പം; അച്ച്; **—पर लाना** - ചെത്തി മിനുക്കി രൂപം കൊടുക്കുക.

**ड्योढ़ा - वि०** ഒന്നര ഇരട്ടി; തീവണ്ടിയിലെ ഇൻറർ ക്ലാസ്.

**ड्योढ़ी - स्त्री०** പടിവാതിൽ.

**ड्योढ़ीदार / ड्योढ़ीवान - पु०** കാവൽക്കാരൻ; ഗേററ് കീപ്പർ.

## ढ

**ढँकन - पु० दे० ढक्कन**

**ढंग - पु०** മാതിരി; തരം; ആകൃതി; ക്രമം; സ്വഭാവം; യുക്തി; പ്രകാരം; പെരുമാററം; ഒഴികഴിവ്; ലക്ഷണം; സ്ഥിതി.

**ढँगी- वि०** സൂത്രശാലിയായ; സമർത്ഥനായ.

**ढँढोरना - स०** അന്വേഷിയ്ക്കുക; തിരയുക.

**ढँढोरा - पु०** പെരുമ്പറ; **—पीटना** - കൊട്ടിയറിയിയ്ക്കുക.

**ढँढोरिया - पु०** കൊട്ടിയറിയിയ്ക്കുന്നവൻ.

**ढँपना - अ०** മൂടിപ്പോകുക; അടയുക; മറയുക; **पु०** അടപ്പ്.

**ढई देना - अ०** പാട്ടുകിടക്കുക; സത്യാഗ്രഹമിരിക്കുക.

**ढकना - पु०** അടപ്പ്; **अ०** അടയുക; മൂടുക; **स०** അടയ്ക്കുക;

**ढकनी - स्त्री०** അടപ്പ്; മൂടി.

**ढकेलना - स०** ഉന്തിയിടുക; മുന്നോട്ടു തള്ളുക.

**ढकोसना - स०** ഒന്നിച്ചധികം കുടിയ്ക്കുക (gulp).

**ढकोसला - पु०** കപടതന്ത്രം; മൊട്ടുവിദ്യ; അന്യരെ ചതിയ്ക്കാനുള്ള പുറമോടി.

**ढक्कन - पु०** അടപ്പ്; മൂടി.

**ढक्का - पु०** പെരുമ്പറ.

**ढचर - पु०** ചട്ടക്കൂട്; ഫ്രെയിം; കപടതന്ത്രം; ബാഹ്യാഡംബരം; മെരട്ട്.

**ढनमनाना - अ०** ഉരുളുക.

**ढपना - पु०** അടപ്പ്; മൂടി; **अ०** അടയുക; മൂടുക.

**ढफ- पु०** പെരുമ്പറ.

**ढब - पु०** രീതി; മാതിരി; ഉപായം; ആകൃതി; സ്വഭാവം.

**ढयना - अ०** (കെട്ടിടം, ചുമര് ആദി) ഇടിഞ്ഞു വീഴുക; നശിയ്ക്കുക.

**ढरकना - अ०** ഒഴുകുക; ഒലിയ്ക്കുക; ഉരുണ്ടുവീഴുക.

**ढरकाना - स०** ഒഴുക്കുക; ഒലിപ്പിയ്ക്കുക; ഉരുട്ടിയിടുക.

**ढरकी - स्त्री०** നെയ്ത്തുകാരുടെ ഓടം; ഷട്ടിൽ.

**ढरना - अ० दे० ढलना**

**ढरनि - स्त्री०** താഴെ പതിയ്ക്കൽ; സ്പന്ദനം; അഭിരുചി; വാസനാ; ദീനാനുകമ്പ.

**ढरीं - पुं०** വഴി ; രീതി ; ഉപായം; നടവടി.

**ढलकना - अ० दे० ढरकना**

**ढलकाना - स० दे० ढरकाना**

**ढलना - अ०** ഒഴുകുക ; ഒലിയ്ക്കുക ; കഴിഞ്ഞുപോകുക; അച്ചിലൊഴിച്ച് വാർക്കപ്പെടുക ; **जवानी ढलना** - യൌവനം കഴിയുക ; **छाती ढलना** - മുല വീഴുക (വൃദ്ധയാകുക) ; **दिन ढलना** - സന്ധ്യയാവുക; **दिन ढले** - സന്ധ്യയ്ക്ക്; **साँचे में ढला हुआ** - അച്ചിലിട്ടു വാർത്തെടുത്തപോലെ സുന്ദരരൂപമുള്ള.

**ढलवाँ - वि०** അച്ചിലൊഴിച്ച് വാർത്തെടുത്ത ; താഴോട്ടു ചരിവുള്ള.

**ढलवाना - स०** അച്ചിൽ വാർപ്പിയ്ക്കുക; ഒഴുക്കുക; ഒഴിപ്പിയ്ക്കുക ; ഒലിപ്പിയ്ക്കുക.

**ढलाई - स्त्री०** അച്ചിലിട്ടു വാർക്കൽ; വാർപ്പുകൂലി ; ഒഴുക്കൽ.

**ढलुवाँ - वि० दे० ढलवाँ**

**ढहना - अ० दे० ढयना**

**ढहवाना - स०** (കെട്ടിടാദികൾ) ഇടിച്ചു വീഴ്ത്തിയ്ക്കുക.

**ढहाना - स०** (കെട്ടിടാദികൾ) ഇടിച്ചു വീഴ്ത്തുക; നശിപ്പിയ്ക്കുക.

**ढाँकना - स०** മൂടുക ; അടയ്ക്കുക ; പൊത്തുക ; മറയ്ക്കുക.

**ढाँचा - पुं०** അച്ച്; അസ്ഥികൂടം ; രൂപം ; ഫ്രെയിം.

**ढाँपना - स० दे० ढाँकना**

**ढाँसना - अ०** ചുമയ്ക്കുക ; കുരയ്ക്കുക.

**ढाँसी - स्त्री०** ചുമ ; കുര.

**ढाई - वि० अढ़ाई** രണ്ടര ($2\frac{1}{2}$).

**ढाक - पुं०** [illegible] ; രണഭേരി; **—के तीन पात** - (വ്യംഗ്യമായി) പഴയപടി തന്നെ ; എന്നും ഒരുപോലെ.

**ढाड़ - स्त्री०** ഗർജ്ജനം ; [illegible].

**ढाढ़स - पुं०** ധൈര്യം ; ആശ്വാസം ; സമാധാനം ; **—बाँधना** - ആശ്വാസം കൊടുക്കുക ; പ്രോത്സാഹിപ്പിയ്ക്കുക.

**ढाना - स०** (കെട്ടിടാദികൾ) ഇടിച്ചു വീഴ്ത്തുക ; നശിപ്പിയ്ക്കുക.

**ढाबर - वि०** കലങ്ങിയ (വെള്ളം).

**ढार - पुं०** ഇറക്കം ; ചരിവ് ; പദ്ധതി ; മാർഗ്ഗം.

**ढारना - स०** ഒഴുക്കുക ; ഒഴിയ്ക്കുക ; അച്ചിലിട്ടു വാർക്കുക.

**ढारस - पुं० दे० ढाढ़स**

**ढाल - स्त्री०** പരിച ; ചരിവ് ; ഇറക്കം ; മാതിരി.

**ढालना - स०** ഒഴിയ്ക്കുക ; വീഴ്ത്തുക ; അച്ചിൽ വാർക്കുക.

**ढालुआँ - वि०** താഴോട്ട് ചരിഞ്ഞ ; അച്ചിലിട്ടു വാർത്ത.

**ढालू - वि० दे० ढालुआँ**

**ढासना - पुं०** ചാരുപലക ; ആശ്രയം ; തലയണ.

**ढाहना - स० दे० ढाना**

**ढिंढोरना - स०** കടയുക ; കയ്യിട്ടു തപ്പുക ; കൊട്ടിയറിയിയ്ക്കുക.

**ढिंढोरा - पुं०** പെരുമ്പറ ; **—पीटना -** കൊട്ടിയറിയിയ്ക്കുക.

**ढिग - क्रि०** അടുക്കൽ ; **स्त्री०** അടുപ്പം ; തീരം ; അററം ; വക്ക്°.

**ढिठाई - स्त्री०** ധിക്കാരം ; ധൃഷ്ടത.

**ढिबरी - स्त्री०** ചിമ്മനിയില്ലാത്ത മണ്ണെണ്ണ വിളക്ക്° ; സ്ക്രൂആണിയുടെ ബോൾട്ട്°.

**ढिमका - वि०** ഇന്ന ; [illegible]

**ढिलाई - स्त्री०** അയവ്° ; ശിഥിലത ; മടി ; ആലസ്യം.

**ढिलाना - स०** അഴിയ്ക്കുക ; അയവു വരുത്തുക.

**ढीठ - वि०** ധിക്കാരിയായ ; വണക്കമില്ലാത്ത ; ദുസ്സാഹസിയായ.

**ढील - स्त्री०** ശിഥിലത ; അയവ്° ; മടി ; അശ്രദ്ധ ; **पुं०** തലയിലെ പേൻ ; **वि०** അയഞ്ഞ.

**ढीलना - स०** അയയ്ക്കുക ; ശിഥിലമാക്കുക.

**ढीला - वि०** അയഞ്ഞ ; അഴിഞ്ഞ ; ശിഥിലമായ ; മടിയുള്ള.

**ढीलापन - पुं०** അയവ്° ; ശിഥിലത ; മടി ; ആലസ്യം.

**ढुंढ - पुं०** കൊള്ളക്കാരൻ.

**ढुँढवाना - स०** അന്വേഷിപ്പിയ്ക്കുക.

**ढुंढी - स्त्री०** ബാഹു ; കയ്യ്°.

**ढुकना - अ०** പ്രവേശിയ്ക്കുക ; ആക്രമിയ്ക്കുക ; ഒളിച്ചു നിന്നു° കാര്യങ്ങൾ മനസ്സിലാക്കുക.

**ढुरना - अ० दे० ढुलना**

**ढुर्री - स्त्री०** ഒററയടിപ്പാത.

**ढुलकना / ढुलना - अ०** ഉരുണ്ടുരുണ്ടു വീഴുക ; വഴക്കി വീഴുക ; ഉരുളുക ; ഒഴുകുക ; ഒലിയ്ക്കുക ; ഓളം വെട്ടുക.

**ढुलाना - स०** ഒഴുക്കുക ; വീഴ്ത്തുക ; പ്രസന്നനാക്കുക ; ഉരുട്ടുക ; പുരട്ടുക ; തേയ്ക്കുക ; ഭാരം വഹിപ്പിയ്ക്കുക ; തുനിയുക.

**ढूँढ़ - स्त्री०** അന്വേഷണം.

**ढूँढ़ना - स०** അന്വേഷിയ്ക്കുക.

**ढूह - पुं०** കൂട്ടം ; മേട്° ; കുന്നു° ; അതിർത്തി വരമ്പ്°.

**ढेंकली - स्त्री०** വെള്ളം കോരുന്നതിനുള്ള യന്ത്രം ; ഏത്തം ; തുലാവ്° ; നെല്ലു കുത്തുന്നതിനുള്ള യന്ത്രം.

**ढेंकी - स्त्री० दे० ढेंकली**

**ढेंढर - पुं०** കണ്ണിലുണ്ടാകുന്ന ദശ.

**ढेर - पुं०** കൂട്ടം ; കൂമ്പാരം ; **—करना -** കൊന്നു കളയുക ; **—हो रहना या जाना -** ക്ഷീണിച്ചു താഴെ വീഴുക.

**ढेरी - स्त्री०** ചെറിയ കൂമ്പാരം.

**ढेलवाँस - स्त्री०** കവണ.

**ढेला - पु०** കട്ട; കല്ലിൻെറ കഷണം; മൺകട്ട; **आँख का ढेला -** കണ്ണിലെ കൃഷ്ണമണിയിരിക്കുന്ന വെളുത്ത ഗോളം.

**ढोंग - पु०** കപടം; വഞ്ചന.

**ढोंगी - वि०** കപടമുള്ള; വഞ്ചകനായ.

**ढोंढी - स्त्री०** നാഭി; പൊക്കിൾ.

**ढोटा - पु०** പുത്രൻ.

**ढोटी - स्त्री०** പുത്രി.

**ढोना - स०** ചുമക്കുക; വഹിയ്ക്കുക.

**ढोर - पु०** കന്നുകാലി.

**ढोल - पु०** ഉടുക്കു്; ചെണ്ട; (ear-drum) ചെവിയുടെ അകത്തു് ശബ്ദങ്ങൾ ചെന്നലയ്ക്കുന്ന മൃദുലഭാഗം.

**ढोलक - स्त्री०** ചെറിയ ഉടുക്കു്; ചെറിയ ചെണ്ട.

**ढोलकिया - पु० दे० ढोलिया**

**ढोलनी - स्त्री०** തൊട്ടിൽ.

**ढोलिया - पु०** ചെണ്ടയോ ഉടുക്കോ കൊട്ടുന്നവൻ.

**ढोली - स्त्री०** ഇരുന്നൂറു വെററിലയുള്ള ഒരു കെട്ടു്.

**ढोव - पु०** തിരുമുൽക്കാഴ്ച.

## त

**तंग- पु०** ജീനി വരിയുന്ന പട്ട; **वि०** ഇടുങ്ങിയ; ബുദ്ധിമുട്ടുള്ള; ചുളുങ്ങിയ; **—आना -** കഷ്ടപ്പെടുക; ബുദ്ധിമുട്ടുക; **—करना -** [illegible]

**तंगदस्त - वि०** ലുബ്ധനായ; ദരിദ്രനായ.

**तंगदस्ती - स्त्री०** പിശുക്കു്; ദാരിദ്ര്യം.

**तंगदहन - वि०** വായവട്ടമില്ലാത്ത ചെറിയ മുഖമുള്ള.

**तंगदिल - वि०** സങ്കുചിതമനസ്സനായ; പിശുക്കനായ.

**तंगसाल - पु०** മഴയില്ലാത്ത കൊല്ലം.

**तंगहाल - वि०** നിർധനനായ; കഷ്ടസ്ഥിതിയിലായ.

**तंगा - पु०** പ്രചാരത്തിലിരിയ്ക്കുന്ന നാണയം.

**तंगी - स्त्री०** ഞെരുക്കം; ദാരിദ്ര്യം; കഷ്ടത; കുറവു്; സങ്കീർണ്ണത.

**तंज़ - पु०** വ്യംഗ്യോക്തി.

**तंज़ेब - स्त्री०** വളരെ നേരിയ മല്ലുവസ്ത്രം; ഗ്ലാസ്ഗോ മല്ലു്.

**तंड - पु०** നൃത്തം.

**तंडुल - पु०** അരി.

**तंतमंत - पु०** മന്ത്രതന്ത്രം.

**तंतु - पु०** നൂലു്; എട്ടുകാലിവല.

**तंतुवाय - पु०** ചാലിയൻ; എട്ടുകാലി.

**तंत्र** - **पुं०** കമ്പി ; നൂലു° ; ചാലിയൻ ; വസ്ത്രം ; പുലത്തൽ ; ഔഷധം ; ഉൗതിയിറക്കുന്ന കമ്മം ; സൈന്യം ; ധനം ; പാരവശ്യം ; കുലം ; ഗുപ്ത ശാസ്ത്രം.

**तंत्री** - **स्त्री०** വീണ മുതലായവയുടെ കമ്പി ; ഞരമ്പു°; കയറു°.

**तंदुरुस्त** - **वि०** ആരോഗ്യമുള്ള.

**तंदुरुस्ती** - **स्त्री०** ആരോഗ്യം.

**तंदूर** - **पुं०** റൊട്ടി പാകം ചെയ്യുന്ന ഒരുതരം മണ്ണടുപ്പു°.

**तंदेही** - **स्त्री०** പ്രയത്നം ; പരിശ്രമം ; മുന്നറിയിപ്പു°.

**तंद्रा** - **स्त्री०** മയക്കം ; ഉറക്കംതൂങ്ങൽ ; ചെറിയ ബോധക്ഷയം ; മത്തു°.

**तंबाकू** - **पुं०** പുകയില ; **—गर** - പുകയില കൃഷിചെയ്യുന്നവൻ.

**तंबीह** - **स्त्री०** ഉപദേശം ; മുന്നറിയിപ്പു° ; സൂചന.

**तंबू** - **पुं०** കൂടാരം.

**तंबूर** - **पुं०** തമ്പോറു°.

**तंबूरची** - **पुं०** തമ്പോറടിയ്ക്കുന്നവൻ.

**तंबूरा** - **पुं०** തംബുരു വാദ്യം.

**तंबूल** - **पुं०** താംബൂലം.

**तंबोलिन** - **स्त्री०** **बरइन** വെററില വില്ക്കുന്നവൾ.

**तंबोली** - **पुं०** **बरई** വെററില വില്ക്കുന്നവൻ.

**तअक़्क़ुब** - **पुं०** പിന്തുടരൽ.

**तअज्जुब** - **पुं०** ആശ്ചര്യം.

**तअम्मुल** - **पुं०** സംശയം ; ധമ്മസങ്കടം; മുൻപിമ്പാലോചന; ചിന്ത ; ധൈര്യം ; കാലം.

**तअल्लुक़** - **पुं०** ബന്ധം ; അടുപ്പം.

**तअल्लुक़ा** - **पुं०** ഒരു പ്രദേശം (താലൂക്കു°).

**तअल्लुक़ादार** - **पुं०** ഒരു പ്രദേശത്തിൻെറ അധികാരി അല്ലെങ്കിൽ ഉടമസ്ഥൻ.

**तअश्शुक़** - **पुं०** പ്രേമിയ്ക്കൽ.

**तअस्सुब** - **पुं०** **कट्टरपन** മതപരമായ പക്ഷപാതം.

**तई** - **अव्य०** വേണ്ടി ; **प्र०** ആൽ ; ഓടു° ; കൊണ്ടു° ; എ.

**तऊ** - **अव्य०** എന്നാലും ; എന്നിട്ടും ; എങ്കിലും.

**तक** - **अव्य०** വരെ ; പോലും ; **स्त्री०** ത്രാസു° ; ത്രാസുതട്ടു°.

**तक़दमा** - **पुं०** അനുമാനം ; എസ്റ്റിമേററു°.

**तक़दीर** - **स्त्री०** ഭാഗ്യം ; വിധി ; **—वर** - ഭാഗ്യശാലിയായ.

**तकना** - **स०** നോക്കുക ; തുറിച്ചു നോക്കുക ; ശരണം പ്രാപിയ്ക്കുക.

**तकबीर** - **स्त्री०** ബഹുമാനിയ്ക്കൽ ; ദൈവസ്തുതി.

**तकब्बुर** - **पुं०** അഭിമാനം ; ഗവ്വം°.

**तकमील** - **स्त्री०** പൂർണ്ണത ; പൂർത്തി.

**तकरार** - **स्त्री०** തകരാറ് ; തർക്കം ; വഴക്ക് ; ആവലാതി പറയൽ.

**तक़रीज़** - **स्त्री०** വിമർശം ; ജീവിച്ചിരിയ്ക്കുന്ന വ്യക്തികളെക്കുറിച്ച് ഗ്രന്ഥാവസാനത്തിൽ ചെയ്യുന്ന ചർച്ച.

**तक़रीब** - **स्त्री०** സാമീപ്യം ; അടുപ്പം ; ആഘോഷം ; ഉത്സവം.

**तक़रीबन** - **क्रि०** സുമാറ് ; ഏകദേശം ; മിക്കവാറും.

**तकरीम** - **स्त्री०** ബഹുമാനിയ്ക്കൽ.

**तक़रीर** - **स्त्री०** പ്രസംഗം ; ഭാഷണം.

**तक़रीरी** - **वि०** വാദവിഷയമായ ; പറഞ്ഞ ; കാണാപ്പാഠമായ.

**तकला** - **पु०** **टेकुआ** റാട്ടയിൽ നൂൽ ചുററുവാനുള്ള സൂചി ; (spindle).

**तकली** - **स्त्री०** തക്ലി.

**तक़लीद** - **स्त्री०** അന്ധാനുകരണം.

**तक़लीदी** - **वि०** പകർത്തിയ ; പുറംപൂച്ച് മാത്രമുള്ള.

**तक़लीफ़** - **स्त्री०** ബുദ്ധിമുട്ട് ; കഷ്ടപ്പാട് ; ക്ലേശം.

**तक़लीब** - **स्त्री०** മാററിമറിയ്ക്കൽ.

**तकल्लुफ़** - [illegible]ം മര്യാദ ; ആചാരം ; ശിഷ്ടാചാരം.

**तक़वियत** - **स्त्री०** സമർത്ഥിയ്ക്കൽ ; ബലപ്പെടുത്തൽ.

**तक़सीम** - **स्त्री०** വിഭജനം ; ഹരണക്രിയ ; **—नामा** - ഭാഗപത്രം.

**तक़सीमी** - **वि०** [illegible] ; ഭാഗിയ്ക്കാൻ പററുന്ന.

**तक़सीर** - **स्त्री०** കുറവ് ; തെററ് ; ന്യൂനത; **—मन्द या वार** - കുററവാളിയായ ; തെററു ചെയ്ത.

**तक़ाज़ा** - **पु०** നിർബ്ബന്ധം ; പ്രേരണ ; കിട്ടാൻ അവകാശമുള്ള വസ്തു ചോദിച്ചു വാങ്ങൽ ; ചെയ്യാമെന്നേററതിനെ ചെയ്യാൻ നിർബ്ബന്ധിയ്ക്കൽ.

**तक़ाज़ाई** - **पु०** അവകാശവാദി ; നിർബ്ബന്ധിയ്ക്കുന്നവൻ.

**तकान** - **पु०** ക്ഷീണം.

**तकाना** - **स०** കാണിയ്ക്കുക.

**तक़ावी** - **स्त्री०** കൃഷിക്കാർക്കു കൊടുക്കുന്ന കടം.

**तकिया** - **पु०** തലയണ ; താങ്ങ് ; ആശ്രയം ; വിശ്രമസ്ഥലം.

**तकिया-कलाम** - **पु०** ചിലർ സംസാരിയ്ക്കുമ്പോൾ കൂടെക്കൂടെ ഉപയോഗിയ്ക്കുന്ന പ്രത്യേക വാക്ക്.

**तकुआ** - **पु०** **दे०** **तकला**

**तक्र** - **पु०** **छाछ** മോര്.

**तख़फ़ीफ़** - **स्त्री०** കുറവ് ; ന്യൂനത.

**तख़मीनन** - **क्रि०** ഉദ്ദേശം ; സുമാറ്.

**तख़मीना** - **पु०** അനുമാനം ; കരടുകണക്ക് ; എസ്റ്റിമേററ്.

**तखरी** - **स्त्री०** മണൽ പ്രദേശങ്ങളിലുള്ള പുല്ല്.

**तख़रीज़** - **स्त्री०** വേർപെടുത്തൽ; പിരിച്ചു വിടൽ.

**तख़लिया** - **पु०** ഒഴിവാക്കൽ; വിജനസ്ഥലം.

**तख़ल्लुस** - **पु०** കവികളുടെ ഉപനാമം; തൂലികാനാമം.

**तख़सीस** - **स्त्री०** വിശേഷസംഗതി; വിശേഷത.

**तख़्त** - **पु०** രാജസിംഹാസനം; ഇരിപ്പടം; **—ताऊस** - മയൂരസിംഹാസനം; **—नशीन** - സിംഹാസനാരൂഢനായ; **—पोश** - സിംഹാസനത്തിൽ വിരിയ്ക്കുന്ന തുണി; **—बंदी** - പലക കൊണ്ടുള്ള (ചുമർ) നിര.

**तख़्ता** - **पु०** പലക; ഇരിപ്പിടം; **—उलटना** - ഒരു കാര്യം മുഴവനാകാതെ മുടങ്ങുക.

**तख़्ती** - **स्त्री०** ചെറിയ പലക; എഴുത്തു പലക.

**तगड़ा** - **वि०** ശക്തിയുള്ള; വലിയ.

**तगना** - **अ०** കോർക്കപ്പെടുക; തുന്നപ്പെടുക.

**तग़मा** - **पु०** പതക്കം; മെഡൽ.

**तग़य्युर** - **पु०** സമൂലപരിവർത്തനം.

**तगाई** - **स्त्री०** തുന്നൽ; തുന്നൽക്കൂലി.

**तगादा** - **पु०** **दे०** **तकाज़ा**

**तगाना** - **स०** തുന്നിയ്ക്കുക.

**तग़ाफ़ुल** - **पु०** ഉപേക്ഷ; വകവെയ്ക്കാതിരിയ്ക്കൽ.

**तग़ार** - **पु०** കമ്മായം കൂട്ടുന്ന സ്ഥലം.

**तज** - **पु०** ഇലവർങ്ങം (bay-tree; woody cassia).

**तज़किरा** - **पु०** **ज़िक्र** പ്രസ്താവിയ്ക്കൽ; ചർച്ച.

**तजदीद** - **स्त्री०** പുതുക്കൽ; പുതുമ.

**तजना** - **स०** ഉപേക്ഷിയ്ക്കുക.

**तजम्मुल** - **पु०** അലങ്കാരം; ആഡംബരം; മോടി; ധാടി; ശോഭ.

**तजरबा** - **पु०** അനുഭവം; പ്രായോഗിക പരിജ്ഞാനം; **—कार** - അനുഭവിയായ; പരിചയമുള്ള.

**तजर्रुद** - **पु०** ഏകാന്തവാസം; ബ്രഹ്മചര്യം.

**तजरुबा** - **पु०** **दे०** **तजरबा**

**तजल्ली** - **स्त्री०** പ്രകാശം.

**तजवीज़** - **स्त्री०** അഭിപ്രായം; തീരുമാനം; ഏർപ്പാട്; **—सानी** - കേസിലെ പുനർവിചാരണ.

**तजाहुल** - **पु०** അറിഞ്ഞുകൊണ്ട് അറിയാത്തതുപോലെ നടിയ്ക്കൽ.

**तज्ञ** - **वि०** തത്വജ്ഞാനി.

**तट - पुं॰** തീരം ; **क्रि॰** അടുക്കൽ.

**तटनी - स्त्री॰ तटिनी** നദി.

**तटस्थ - वि॰** തീരത്തിലുള്ള ; അടുത്തുള്ള ; ഒഴിഞ്ഞു നില്ക്കുന്ന ; ഒരു പക്ഷത്തിലും ചേരാത്ത.

**तड़ - पुं॰** ഒരേ ജാതിയിലുള്ള വിഭാഗം (ഉൾപ്പിരിവ്) ; പൊട്ടുന്ന ശബ്ദം ; താഴെ വീഴുന്ന ശബ്ദം.

**तड़कना - अ॰** (ശബ്ദത്തോടെ) പൊട്ടുക ; വരളുക ; വിള്ളുക ; ദേഷ്യപ്പെടുക.

**तड़का - पुं॰** പ്രഭാതം ; കടുകുവറുക്കൽ.

**तड़कीला - वि॰** പ്രകാശിക്കുന്ന.

**तड़प - स्त्री॰** പിടയൽ ; വ്യാകുലത ; പ്രകാശം ; തിളക്കം.

**तड़पना - अ॰** പിടയുക ; വേദന കൊണ്ടു വ്യാകുലപ്പെടുക.

**तड़पाना - स॰** ദുഃഖിപ്പിക്കുക.

**तड़फड़ाना - अ॰ दे॰ तड़पना**

**तड़ाग - पुं॰** തടാകം ; പൊയ്ക.

**तड़ातड़ - क्रि॰** 'തഡ് തഡ്' [illegible].

**तड़ावा - पुं॰** ബാഹ്യാഡംബരം ; പുറംപൂച്ച്.

**तड़ित - स्त्री॰** വിദ്യുച്ഛക്തി ; ഇടിമിന്നൽ.

**तड़ी - स्त्री॰** അടി ; ഇടി ; വഞ്ചന; ഒഴികഴിവ്.

**ततबीर - स्त्री॰ दे॰ तदबीर**

**ततैया - स्त्री॰** കടന്നൽ ; **वि॰** എരിവുള്ള ; നയശാലിയായ.

**तत्कालीन - वि॰** അക്കാലത്തുള്ള.

**तत्ता - वि॰** ചൂടുള്ള.

**तत्तिम्मा - पुं॰** പരിശിഷ്ടം.

**तत्थ - वि॰** മുഖ്യമായ; **पुं॰** ബലം.

**तत्ववेत्ता - पुं॰** തത്വജ്ഞാനി.

**तत्त्वावधान - पुं॰** മേൽനോട്ടം.

**तथा - अव्य॰** അപ്രകാരം ; ഉം.

**तथापि - अव्य॰** എങ്കിലും ; എന്നാലും.

**तथ्य - पुं॰** യാഥാർത്ഥ്യം.

**तदपि - अव्य॰ दे॰ तथापि**

**तदबीर - स्त्री॰** ഉപായം ; യുക്തി.

**तदारुक - पुं॰** ഓടിപ്പോയ കുററക്കാരനേയോ, ഏതെങ്കിലും അനിഷ്ട സംഭവത്തേയോ കുറിച്ചുള്ള അന്വേഷണം ; അനിഷ്ട സംഭവം നേരിടാതിരിപ്പാൻ മുൻകൂട്ടി ചെയ്യുന്ന ഏർപ്പാട് ; ശിക്ഷ.

**तदुपरांत - क्रि॰** അതിന്നു ശേഷം.

**तन - पुं॰** ശരീരം ; **क्रि॰** വശത്ത്; ഭാഗത്ത് ; **—देना -** മനസ്സിരുത്തുക,

**तनक - वि॰ दे॰ तनिक**

**तनक़ीह - स्त्री॰** അന്വേഷണം ; കേസ് സംബന്ധമായ തെളിവെടുക്കൽ.

**तनख़ाह** / **तनख़्वाह** **स्त्री॰** മാസപ്പടി; ശമ്പളം.

**तनख़्वाहदार - पु॰** ശമ്പളക്കാരൻ.

**तनज़ - पु॰** വ്യംഗ്യം.

**तनज़न - क्रि॰** വ്യംഗ്യമായി.

**तनज़ीम - स्त्री॰** സംഘടിപ്പിയ്ക്കൽ.

**तनज़ेब - स्त्री॰ दे॰ तंज़ेब**

**तनज्जुल - पु॰** / **तनज्जुली - स्त्री॰** സ്ഥാനഭ്രംശം; അധഃപതനം; പോരായ്മ.

**तन-तनहा - क्रि॰** ഒററയ്ക്ക്; തനിയെ.

**तनतना - पु॰** ദേഷ്യത്തോടു കൂടിയ അധികാരപ്രകടനം; അഹങ്കാരം; ഡംഭ്.

**तनदेह - वि॰** മനസ്സുവെച്ചു പ്രവൃത്തിയ്ക്കുന്ന.

**तनदेही - स्त्री॰** പരിശ്രമം; പ്രയത്നം; താക്കീത്.

**तनना - अ॰** ആകർഷിയ്ക്കപ്പെടുക; അഹംഭാവത്തോടുകൂടി നിവന്നു നില്ക്കുക.

**तनपरवर - वि॰** സ്വാർത്ഥിയായ.

**तनहा - वि॰** തനിയെയായ; കൂട്ടില്ലാത്ത; **क्रि॰** തനിയെ.

**तनहाई - स्त्री॰** ഏകാന്തത; ഒററയായിരിയ്ക്കുന്ന സ്ഥിതി.

**तना - पु॰** മരത്തിന്റെ തടി; (trunk); **क्रि॰** വശത്ത്; ഭാഗത്ത്.

**तनाई - स्त्री॰ दे॰ तनाव**

**तनाज़ा - पु॰** കുഴപ്പം; അക്രമം; ശത്രുത.

**तनातनी - स्त्री॰** कटुता സ്വരച്ചേർച്ചയില്ലായ്മ.

**तनाना - स॰** [illegible]; പരത്തിയ്ക്കുക; നിവർത്തിയ്ക്കുക.

**तनाब - स्त्री॰** കൂടാരത്തിന്റെ കയറ്.

**तनाव - पु॰** പരപ്പ്; വ്യാപ്തി.

**तनावर - वि॰** തടിച്ച; ശക്തിയുള്ള.

**तनासुख़ - पु॰** നാശം; രൂപാന്തരം പ്രാപിയ്ക്കൽ.

**तनासुब - पु॰** അവയവച്ചേർച്ച.

**तनिक - वि॰** അല്പമായി; കുറച്ച്.

**तनिया - स्त्री॰** ലംഗോട്ടി; കോണകം; താറ്; ബോഡീസ്.

**तनी - स्त्री॰** ചരട്.

**तनु - वि॰** ചെറിയ; ക്ഷീണിച്ച; കോമളമായ; സുന്ദരമായ; **पु॰** ശരീരം; തൊലി; **स्त्री॰** സ്ത്രീ.

**तन्नाना - अ॰** ഞെളിയുക; അഹങ്കരിയ്ക്കുക.

**तन्मय - वि॰** ലയിച്ച; മഗ്നമായ.

**तप - पु॰** തപസ്സ്; ചൂട്; പനി.

**तपना - अ॰** ചൂടുപിടിയ്ക്കുക; ദുഃഖിയ്ക്കുക; തപസ്സു ചെയ്യുക.

**तपाक - पु॰** ആവേശം; ഉന്മേഷം; വേഗത.

**तपाना - सं०** ചൂടുപിടിപ്പിയ്ക്കുക; ദുഃഖിപ്പിയ്ക്കുക.

**तपिश - स्त्री०** ചൂട്°; ഉഷ്ണം.

**तपेदिक् - पुं०** ക്ഷയരോഗം.

**तप्त - वि०** ചൂട പിടിച്ച; ദുഃഖിപ്പിയ്ക്കപ്പെട്ട; തീയിലിട്ടു പഴുപ്പിച്ച.

**तफ़ज़ील - स्त्री०** ശ്രേഷ്ഠമായി കരുതൽ; താരതമ്യം.

**तफ़तीश - स्त्री० जांच** പരിശോധന; തെളിവെടുക്കൽ.

**तफ़रक़ा - पुं०** വ്യത്യാസം; ദൂരം; വേർപാട്°.

**तफ़रीक़ - स्त्री०** വിഭജനം; വേർതിരിയ്ക്കൽ: കിഴിയ്ക്കൽ.

**तफ़रीह - स्त्री०** സന്തോഷം; പ്രസന്നത; പൊട്ടിച്ചിരി; കാററു കൊള്ളുവാനായുള്ള നടത്തം.

**तफ़सील - स्त्री०** വിവരണം; വിവരം; വ്യാഖ്യാനം.

**तफ़सीलवार - वि०** വിവരമായുള്ള; വിവരമുള്ള.

**तफ़ावत - पुं०** അകലം; വ്യത്യാസം.

**तब - अव्य०** അപ്പോൾ.

**तबई - वि०** പ്രാകൃതികമായ; സ്വഭാവേനയുള്ള; **इल्मेतबई** - പ്രകൃതിശാസ്ത്രം.

**तबक़ - पुं०** ലോകം; പരപ്പ്°; ലോഹത്തകിട്°.

**तबक़गर** } **पुं०** ലോഹത്തകിടുണ്ടാക്കുന്നവൻ.
**तबक़िया** }

**तबक़ा - पुं०** ലോകം; വിഭാഗം; പരപ്പ്°; ജനസമുദായം.

**तबदील - वि०** സ്ഥലം മാററപ്പെട്ട; സ്ഥലം മാറിയ; പരിവത്തനം വന്ന.

**तबदीली - स्त्री०** സ്ഥലം മാററം; പരിവത്തനം.

**तबद्दुल - पुं० दे० तबदीली**

**तबन्नी - स्त्री०** ദത്തെടുക്കൽ.

**तबर - पुं०** കോടാലി; വെണ്മഴു.

**तबल - पुं०** പെരുമ്പറ.

**तबलची - पुं०** മൃദംഗം വായിയ്ക്കുന്നവൻ.

**तबला - पुं०** തബല; മൃദംഗം.

**तबलिया - पुं० दे० तबलची**

**तबलीग़ - पुं०** മതപ്രചാരണം; എത്തിച്ചുകൊടുക്കൽ.

**तबस्सुम - पुं०** പുഞ്ചിരി.

**तबस्सुर - पुं०** മനസ്സിരുത്തൽ; ഗൌനിയ്ക്കൽ.

**तबाक़ - पुं०** ഒരുതരം വലിയ തളിക.

**तबादला - पुं०** മാററം; സ്ഥലം മാററം; പരിവത്തനം.

**तबाबत - स्त्री०** ചികിത്സ.

**तबाह - वि०** നശിച്ച.

**तबाही - स्त्री०** നാശം.

**तबीअत - स्त्री० दे० तबीयत**

**तबीब - पुं०** വൈദ്യൻ.

**तबीयत - स्त्री॰** മനസ്സ്; ശരീരസ്ഥിതി; ബുദ്ധി; അറിവ്; **(किसीपर) तबीयत आना** - ആശിയ്ക്കുക; പ്രേമിയ്ക്കുക; **—उलझना** - മനസ്സുപരിഭ്രമിയ്ക്കുക; **—खराब होना** - ദീനം പിടിയ്ക്കുക; **—फड़क उठना** - മനസ്സ് പ്രസന്നമാകുക; **—लगना** - ശ്രദ്ധിയ്ക്കുക; പ്രേമം ഉണ്ടാകുക; **—दार** - അറിവുള്ള; രസികനായ; **—दारी** - അറിവ്; രസികത്വം; **—बिगड़ना** - ദേഷ്യപ്പെടുക.

**तबेला - पु॰** കുതിരലായം; **तबेले में लत्ती चलना** - തൊഴുത്തിൽ കുത്തു നടക്കുക; തമ്മിൽ തമ്മിൽ വഴക്കിടുക.

**तब्दील - वि॰ दे॰ तबदील**

**तभी - क्रि॰** അപ്പോഴത്തന്നെ.

**तमंचा - पु॰** കൈത്തോക്ക്.

**तमअ - स्त्री॰** ലോഭം; അത്യാഗ്രഹം; ആഗ്രഹം; ആശ.

**तमक - पु॰** ആവേശം; ദേഷ്യം.

**तमकना - अ॰** മുഖത്ത് ദേഷ്യഭാവം സ്ഫുരിയ്ക്കുക.

**तमगा - पु॰** പതക്കം; മെഡൽ; രാജകല്പന.

**तमतमाना - अ॰** കോപം കൊണ്ടോ, വെയിലിന്റെ ചൂട കൊണ്ടോ മുഖം ചുവക്കുക.

**तमद्दुन - पु॰** നഗരവാസം; നാഗരീകത; സംസ്കാരം.

**तमन्ना - स्त्री॰** ആഗ്രഹം; പ്രാർത്ഥന.

**तमर्रुद - पु॰** താന്തോന്നിത്തം; നിയന്ത്രണമില്ലായ്മ.

**तमस - पु॰** ഇരുട്ട്; പാപം.

**तमसील - पु॰** ഉദാഹരണം; ഉപമ; ദൃഷ്ടാന്തം.

**तमसीलन - क्रि॰** ഉദാഹരണമായി.

**तमस्सुक - पु॰** പ്രോനോട്ട്; ബോണ്ട്.

**तमहीद - स्त्री॰** പ്രസ്താവന; മുഖവുര; വിരിപ്പ് വിരിയ്ക്കൽ.

**तमांचा - पु॰ दे॰ तमाचा**

**तमा - स्त्री॰ दे॰ तमअ**

**तमाकू** / **तमाखू** } **पु॰** പുകയില.

**तमाचा - पु॰** കരണത്തടി.

**तमादी - स्त्री॰** കാലാവധികഴിയൽ.

**तमानियत - स्त्री॰** ആശ്വാസം; വിശ്വാസം; സന്തോഷം.

**तमाम - वि॰** മുഴുവനായ; കഴിഞ്ഞ.

**तमाल - पु॰** കരിങ്ങാലി വൃക്ഷം; തമാലവൃക്ഷം.

**तमाशगीर** / **तमाशबीन** } **पु॰** തമാശ കാണുന്നവൻ; സ്ത്രീലമ്പടൻ.

**तमाशबीनी - स्त्री॰** തമാശകാണൽ; ലമ്പടത്വം.

**तमाशा - पुं०** വിനോദം ; **—गाह -** നേരമ്പോക്കു കാണിയ്ക്കുന്ന സ്ഥലം.

**तमाशाई - पुं० दे० तमाशगीर**

**तमीचर - पुं०** രാക്ഷസൻ.

**तमीज़ - स्त्री०** വിവേചനാശക്തി ; തിരിച്ചറിവു് ; ബുദ്ധി ; ശിഷ്ടാചാരം.

**तमीश - पुं०** ചന്ദ്രൻ.

**तमोल - पुं०** വെററിലച്ചുരുൾ ; വെററിലബീഡ ; താംബൂലം.

**तमोलिन - स्त्री० दे० तंबोलिन**

**तमोली - पुं० दे० तंबोली**

**तम्बीह - स्त्री०** ഉപദേശം ; താക്കീതു് ; നല്ലവാക്കു്.

**तय - वि०** തീർച്ചപ്പെടുത്തിയ ; തീരുമാനിച്ച ; പൂർത്തിയായ.

**तयार - वि० दे० तैयार**

**तरंग - स्त्री०** തിര ; അല ; ഓളം.

**तरंगिणी - स्त्री०** നദി.

**तरंगित - पुं०** അലയടിയ്ക്കുന്ന ; ഓളം തല്ലുന്ന.

**तर - वि०** നനഞ്ഞ ; ആർദ്രമായ ; തണുപ്പുള്ള ; പച്ചപിടിച്ച ; **पुं०** തരണം ചെയ്യൽ ; **क्रि०** താഴെ ; **प्र०** ഗുണവാചക ശബ്ദങ്ങളുടെ അവസാനം ചേർത്തു് 'മറെറാന്നിനേക്കാൾ കൂടുതൽ' ഗുണമുള്ള എന്ന അർത്ഥത്തെകാണിയ്ക്കുന്നു. (**जैसे सुन्दरतर, गुरुतर**).

**तरकश** / **तरकस - पुं०** ആവനാഴി ; തൂണീരം.

**तरका - पुं०** ഒരാൾ മരിച്ചു കഴിഞ്ഞാൽ അനന്തരാവകാശിയ്ക്കു കിട്ടുന്ന സ്വത്തു്.

**तरकारी - स्त्री०** പച്ചക്കറി ; ഉപ്പേരി ; കൂട്ടാൻ.

**तरकी - स्त्री०** കമ്മൽ.

**तरकीब - स्त्री०** ഉപായം ; മേളനം ; യുക്തി ; രചനാരീതി.

**तरक्की - स्त्री०** അഭിവൃദ്ധി; ഉന്നതി.

**तरखान - पुं०** മരാശാരി.

**तरग़ीब - स्त्री०** ഉത്തേജിപ്പിയ്ക്കൽ ; പറഞ്ഞിളക്കി തനിയ്ക്കനുകൂലമാക്കൽ.

**तरजना - अ०** ശിക്ഷിയ്ക്കുക ; ഭയപ്പെടുത്തുക ; ശാസിയ്ക്കുക.

**तरजनी - स्त्री०** ചൂണ്ടു (ചൂണ്ടാണി) വിരൽ ; ഭയം ; പേടി.

**तरजीह - स्त्री०** മുൻഗണന കൊടുക്കൽ (preference).

**तरजुमा - पुं०** തർജ്ജമ ; ഭാഷാന്തരപ്പെടുത്തൽ ; പരിഭാഷ.

**तरजुमान - पुं०** പരിഭാഷകൻ ; പ്രാസംഗികൻ.

**तरणि - पुं०** സൂര്യൻ ; രശ്മി ; **स्त्री०** വഞ്ചി ; തോണി.

**तरतराना - अ०** 'തഡ് തഡ്' ശബ്ദമുണ്ടാകുക ; നനയ്ക്കുക.

**नक्त** - **पु०** സന്ധ്യാസമയം; രാത്രി.

**नक़्द** - **पु०** **दे०** **नक़द**

**नक्र** - **पु०** മുതല.

**नक़्श** - **वि०** വരയ്ക്കപ്പെട്ട; അടയാളപ്പെടുത്തപ്പെട്ട; എഴുതപ്പെട്ട.

**नक़्शा** - **पु०** ഭൂപടം; ആകൃതി; സ്കെച്ച്; സ്ഥിതി; രീതി; **—नवीस** - ഭൂപടം വരയ്ക്കുന്നവൻ; **—नवीसी** - ഭൂപടം വരയ്ക്കുന്ന പ്രവൃത്തി.

**नक़्शी** - **वि०** കൊത്തുപണികൾ ചെയ്തിട്ടുള്ള.

**नख** - **पु०** നഖം; കഷണം.

**नख़** - **स्त्री०** ചീട്ടുനൂൽ; കനം കുറഞ്ഞ ചരട്.

**नख़चीर** - **पु०** നായാടേണ്ട മൃഗങ്ങൾ (സിംഹം, പുലി മുതലായവ); നായാട്ട്; **—गाह** - നായാട്ട് സ്ഥലം.

**नखना** - **स०** ലംഘിയ്ക്കുക; കടക്കുക; **अ०** കടക്കപ്പെടുക.

**नख़रा** } **पु०** **नाज़** വികാര
**नख़रातिल्ला** } ചേഷ്ട; ശൃംഗാര ചേഷ്ട; ചഞ്ചലത; ഹാവഭാവം.

**नख़रीला** } **वि०** ശൃംഗാരചേഷ്ട
**नख़रेबाज़** } കാണിയ്ക്കുന്ന.

**नख़रेबाज़ी** - **स्त्री०** ശൃംഗാരചേഷ്ട കാണിയ്ക്കൽ.

**नख़ल** }
**नख़्ल** } **पु०** ഈന്തൽ; മരം.

**नख़वत** - **स्त्री०** അഹങ്കാരം.

**नख़ास** - **पु०** കതിരച്ചന്ത.

**नखोटना** - **स०** നുള്ളുക; മാന്തുക.

**नख़्लिस्तान** - **पु०** മരുഭൂമികളിൽ അവിടവിടെയായി കാണാറുള്ള തോപ്പ് (oasis); തോട്ടം.

**नग** - **पु०** പർവ്വതം; മരം; രത്നം.

**नगण्य** - **वि०** തുച്ഛമായ; സാധാരണമായ.

**नगद** - **पु०** }
**नगदी** - **स्त्री०** } **दे०** **नक़द**

**नगन** - **वि०** **दे०** **नग्न**

**नग़मा** } **पु०** രാഗം; ഗീതം; മധുര
**नग़्मा** } സ്വരം.

**नगरी** - **स्त्री०** പട്ടണം: **पु०** പട്ടണത്തിൽ വസിയ്ക്കുന്നവൻ.

**नगाड़ा** }
**नगारा** } **पु०** പെരുമ്പറ.

**नगीच** - **क्रि०** **दे०** **नज़दीक**

**नगीना** - **पु०** രത്നം; **—साज़** - രത്നം പതിയ്ക്കുന്നവൻ.

**नग़्ज़** - **वि०** ഉത്തമമായ.

**नग्न** - **वि०** നഗ്നമായ; മറവില്ലാത്ത.

**नग़्म** - **पु०** **दे०** **नग़्मा**

**नघना** - **स०** കടക്കുക; ഉല്ലംഘിയ്ക്കുക.

**नघाना - स०** കടത്തുക ; ഉല്ലംഘിപ്പിയ്ക്കുക.

**नचना - अ०** നൃത്തം വയ്ക്കുക.

**नचनि - स्त्री०** നൃത്തം.

**नचनियाँ - पु०** നൎത്തകൻ.

**नचाना - स०** നൃത്തം ചെയ്യിയ്ക്കുക.

**नज़अ - पु० नज़ा** മരണവലി; അന്ത്യശ്വാസം.

**नज़दीक - क्रि०** അടുക്കൽ; **वि०** അടുപ്പമുള്ള.

**नज़दीकी - स्त्री०** അടുപ്പം; **वि०** അടുപ്പമുള്ള.

**नज़म - स्त्री०** കവിത; മാല കോൎക്കൽ; ഏൎപ്പാട്.

**नज़र - स्त्री०** ദൃഷ്ടി; [illegible]; മേൽനോട്ടം; **—आना** - കാഴ്ചയിൽ പെടുക; **—बंद** - കൎശനമായ മേൽനോട്ടത്തിൽ തടങ്ങലിൽ വെച്ചിട്ടുള്ള; **—बंदी**; കൎശനമായ മേൽനോട്ടത്തിൽ തടങ്ങലിൽ വെയ്ക്കൽ; **—बाग़** - [illegible] യോ വീടുകളുടെയോ മുൻവശത്തോ ചുററു ഭാഗത്തോ ഉള്ള പൂന്തോട്ടം; **—बाज़** - തീക്ഷ്ണ ദൃഷ്ടിയുള്ള; സൂക്ഷ്മ [illegible] ശാലിയായ; ധാരണാശക്തിയുള്ള; **—सानी** - സൂക്ഷ്മമായ പരിശോധന.

**नज़राना - पु०** കാഴ്ചദ്രവ്യം; ഉപഹാരം; **अ०** കണ്ണുപററുക.

**नज़ला - पु०** നീരിളക്കം; ജലദോഷം; **—बन्द** - നീരിളക്കം നിൎത്തുവാൻ പുരട്ടുന്ന മരുന്ന്; ഒരു കണ്ഠാഭരണം (തോട).

**नज़ाकत - स्त्री०** സുകുമാരത; കോമളത.

**नजात - स्त्री०** മുക്തി; മോചനം.

**नजाबत - स्त्री०** കുലീനത; സജ്ജനത.

**नज़ामत - स्त्री०** ഏൎപ്പാട്; വ്യവസ്ഥ; കാൎയ്യസ്ഥത.

**नज़ार - वि०** ചടച്ച; ദരിദ്രനായ.

**नज़ारत - स्त्री०** മേൽനോട്ടം.

**नज़ारा - पु०** ദൃശ്യം; കാഴ്ച; പ്രേമത്തോടെ നോക്കൽ; **—बाज़ी** - പ്രേമദൃഷ്ടിയോടുകൂടി നോക്കൽ.

**नजिस - वि०** [illegible]; അശുദ്ധമായ.

**नजीब - पु०** കുലീനൻ; പട്ടാളക്കാരൻ.

**नज़ीर - स्त्री०** ഉദാഹരണം.

**नजूम - पु०** [illegible].

**नजूमी - पु०** ജ്യോത്സ്യൻ.

**नज़ूल - पु०** പുറമ്പോക്കു നിലം; ജലദോഷം; ഹാജരാകൽ; ഇറങ്ങൽ.

**नज्जार - पु० बढ़ई** മരാശാരി.

**नज्जारगी - स्त्री०** മരാശാരിപ്പണി.

**नज़्ज़ारा** - **पु॰ दे॰ नज़ारा**

**नज्जारी** - **स्त्री॰ दे॰ नज्जारगी**

**नज़्म** - **पु॰** നക്ഷത്രം.

**नज़्म** - **स्त्री॰** കോക്കൽ ; എപ്പ്ാട്ട്.

**नट** - **पु॰** നടൻ.

**नटई** - **स्त्री॰** തൊണ്ട ; കഴുത്തു്.

**नटखट** - **वि॰** വികൃതിയായ.

**नटखटी** - **स्त्री॰** വികൃതിത്തരം.

**नटना** - **अ॰** നടിയ്ക്കുക.

**नटनी** - **स्त्री॰** നടന്റെ ഭാര്യ; നടി.

**नटवर** - **पु॰** ശ്രീകൃഷ്ണൻ ; നാട്യ കലയിൽ നിപുണൻ.

**नटसाल** - **स्त्री॰** ശരീരത്തിൽ തറഞ്ഞിരിയ്ക്കുന്ന അസ്ത്രം, മുള്ളു് മുതലായതു് ; വേദന.

**नटी** - **स्त्री॰** നത്തകി ; നടി.

**नढ़ना** - **स॰** കോക്കുക ; പിന്നുക ; മുറുക്കുക ; വളയ്ക്കുക.

**नति** - **स्त्री॰** താഴൽ ; പ്രണാമം ; നമ്രത ; **अवनति** - അപമാനം.

**नतिनी** - **स्त्री॰** മകളുടെ മകൾ.

**नतीजा** - **पु॰** പരിണാമം; ഫലം.

**नतु** - **क्रि॰** അല്ലെങ്കിൽ.

**नतुवा** - **अव्य॰** അല്ലെങ്കിലെന്തു്.

**नतैत** - **पु॰** ബന്ധു ; ബന്ധുത.

**नत्थी** - **स्त्री॰** കടലാസുകഷണങ്ങളോ തുണിക്കഷണങ്ങളോ കൂട്ടിച്ചേത്തു് തുന്നിപ്പിടിപ്പിയ്ക്കൽ.

**नथ** - **स्त्री॰** മൂക്കിൽ ധരിയ്ക്കുന്ന ഒരു ആഭരണം.

**नथना** - **पु॰** മൂക്കിന്റെ അഗ്രഭാഗം ; നാസാദ്വാരം ; **अ॰** തുളയ്ക്കപ്പെടുക ; പല കടലാസു കഷണങ്ങൾ ഒന്നിച്ചു പിൻ ചെയ്യപ്പെടുക ; **—फुलाना** - കോപിയ്ക്കുക.

**नथनी** - **स्त्री॰** മൂക്കിൽ ധരിയ്ക്കുന്ന ഒരു ചെറിയ ആഭരണം ; മൂക്കു കയർ.

**नथुना** - **पु॰ दे॰ नथना**

**नथुनी** - **स्त्री॰ दे॰ नथनी**

**नद** - **पु॰** വലിയ നദി.

**नदान** - **वि॰ दे॰ नादान**

**नदामत** - **स्त्री॰** ലജ്ജിയ്ക്കൽ ; പശ്ചാത്താപം.

**नदारद** - **वि॰** അപ്രത്യക്ഷമായ ; അദൃശ്യമായ.

**नदिया** - **स्त्री॰** നദി.

**नदीदा** - **वि॰** കാണാത്ത ; അത്യാഗ്രഹിയായ.

**नदीम** - **पु॰** സഹചരൻ.

**नदीश** - **पु॰** സമുദ്രം.

**नधना** - **स॰** നുകത്തിൽ കെട്ടുക ; സംബന്ധിയ്ക്കുക ; **काम में नधना** - [illegible]

**ननंद** / **ननद** - **स्त्री॰** ഭത്തൃസോദരി.

**ननदोई** - **पु॰** ഭത്തൃസോദരിയുടെ ഭത്താവു്.

**ननसार** - **स्त्री॰** മുത്തച്ഛന്റെ വീടു്.

**ननिया** - **वि॰** മുത്തച്ഛനെ സംബന്ധിച്ച.

**ननिहाल - पु० दे० ननसार**
**नन्हा - वि०** ചെറിയ ; എളിയ.
**नपाई - स्त्री०** അളക്കൽ ; അളക്കുവാനുള്ള കൂലി.
**नपाक - वि० दे० नापाक**
**नफ़र - पु०** സേവകൻ ; വ്യക്തി.
**नफ़रत - स्त्री०** വെറുപ്പ്°.
**नफ़री - स्त्री०** ശാപം ; ഒരു ദിവസത്തെ കൂലി ; ഒരു ദിവസത്തെ കൂലിപ്പണി ; കൂലിപ്പണി ചെയ്യുന്ന ദിവസം.
**नफ़स - पु० दे० नफ़्स**
**नफ़सानियत - स्त्री०** സ്വാർത്ഥം ; തൻകാര്യം മാത്രം നോക്കൽ ; അഹങ്കാരം.
**नफ़सानी - वि० दे० नफ़्सानी**
**नफ़ा - पु०** ലാഭം.
**नफ़ासत - स्त्री०** വിശിഷ്ടത ; മേന്മ.
**नफ़ी - स्त्री०** ഇല്ലായ്മ ; ദൂരീകരിക്കൽ ; വിസമ്മതം.
**नफ़ीर - वि०** വെറുക്കുന്ന ; **स्त्री०** ആവലാതി.
**नफ़ीरी - स्त्री०** ഒരുതരം വിസിൽ അഥവാ കുഴൽ.
**नफ़ीस - वि०** നല്ല ; സ്വച്ഛമായ സുന്ദരമായ.
**नफ़्फ़ार - वि०** വെറുക്കുന്നവനായ.
**नफ़्स - पु०** ആത്മാവ്° ; പ്രാണൻ ; നിലനിൽപ്പ്° ; തത്വം ; പുരുഷേന്ദ്രിയം ; കാമവാസന ; പ്രതിപാദ്യവിഷയം ; ശ്വാസോച്ഛ്വാസം ; നിമിഷം ; ക്ഷണം.
**नफ़्सानियत - स्त्री० दे० नफ़सानियत**
**नफ़्सानी - वि०** ആദ്ധ്യാത്മികമായ ; ലൈംഗികമായ.
**नबर्द - स्त्री०** യുദ്ധം ; **—आज़मा -** യോദ്ധാവായ ; **—गाह -** രണഭൂമി.
**नबात - स्त्री०** പച്ചക്കറി.
**नबी - पु०** ദൈവദൂതൻ.
**नबेड़ना - स०** തീരുമാനിക്കുക ; അവസാനിക്കുക.
**नबेड़ा - पु०** തീർപ്പ്° ; തീരുമാനം.
**नब्ज़ - स्त्री०** നാഡി.
**नभ - पु०** ആകാശം.
**नम - वि०** നനഞ്ഞ.
**नमक - पु०** ഉപ്പ്° ; **—अदा करना -** കടമ നിർവ്വഹിക്കുക ; **जले पर नमक छिड़कना -** ദുഃഖിതനെ പിന്നെയും ദുഃഖിപ്പിക്കുക ; **—खाना -** സംരക്ഷിക്കപ്പെടുക ; **—ख़्वार -** ആശ്രിതനായ ; **—सार -** ഉപ്പളം ; **—हराम -** നന്ദികെട്ട ; **—हरामी -** നന്ദിയില്ലായ്മ ; **—हलाल -** നന്ദിയുള്ള ; സ്വാമിഭക്തിയുള്ള ; **—हलाली -** കൃതജ്ഞത.

**नमकीन** - **वि॰** ഉപ്പുരസമുള്ള ; ഉപ്പുചേൎന്ന ; ഭംഗിയുള്ള.

**नमदा** - **पु॰** രോമംകൊണ്ടുള്ള വസ്ത്രം (ബ്ളാങ്കെറ്റ്).

**नमन** - **पु॰** നമിയ്ക്കൽ ; കുനിയൽ.

**नमना** - **अ॰** നമിയ്ക്കുക; കുനിയുക.

**नमाज़** - **स्त्री॰** മുഹമ്മദീയരുടെ പ്രാൎത്ഥന ; **—गाह** - മുഹമ്മദീയരുടെ പ്രാൎത്ഥനാസ്ഥലം.

**नमाज़ी** - **पु॰** നിസ്കരിയ്ക്കുന്നവൻ ; നിസ്കരിയ്ക്കുവാനായി നിലത്തു വിരിയ്ക്കുന്ന വസ്ത്രം.

**नमाना** - **स॰** കുനിയ്ക്കുക ; താഴ്ത്തുക.

**नमित** - **वि॰** കുനിഞ്ഞ ; വണങ്ങിയ.

**नमी** - **स्त्री॰** നനവ് ; ആർദ്രത.

**नमूदार** - **वि॰** പ്രകടമായ ; പ്രത്യക്ഷമായ.

**नमूना** - **पु॰** മാതൃക ; സാമ്പിൾ.

**नम्र** - **वि॰** വിനീതമായ ; വണക്കമുള്ള.

**नम्रता** - **स्त्री॰** വിനയം ; താഴ്മ.

**नय** - **पु॰** നീതി ; നമ്രത ; **स्त्री॰** നദി.

**नयनगोचर** - **वि॰** കാണാവുന്ന.

**नयनपट** - **पु॰** കൺപോള.

**नयना** - **अ॰** കുനിയുക ; വണങ്ങുക.

**नयनूँ** - **पु॰** **मक्खन** വെണ്ണ.

**नयशील** - **वि॰** നീതിജ്ഞനായ.

**नया** - **वि॰** പുതിയ ; **—नवेला** - യുവാവ് ; **—पन** - നവീനത; പുതുമ.

**नयाम** - **पु॰** വാളുറ.

**नर** - **पु॰** മനുഷ്യൻ ; ആൺ.

**नरकट** - **पु॰** [illegible] ഒരുതരം പുല്ല് (ഈററ).

**नरगिस** - **स्त्री॰** ഉള്ളിപോലെയുള്ള ഒരുതരം ചെടി. ഉറദു കവികൾ കണ്ണുകളെ ഇതിൻെറ പൂവിനോട് ഉപമിയ്ക്കാറുണ്ട് (കരിംകുവളം).

**नरदन** - **स्त्री॰** ശബ്ദമുണ്ടാക്കൽ ; ഗൎജ്ജനം ; അലച്ച.

**नरदारा** - **पु॰** നപുംസകൻ ; ഭീരു.

**नरबदा** - **स्त्री॰** നൎമ്മദാ നദി.

**नरम** - **वि॰** മൃദുവായ; മിതമായ ; ശാന്തമായ ; സൌമ്യമായ.

**नरमा** - **स्त्री॰** ഒരുതരം പരുത്തി.

**नरमाई** - **स्त्री॰** മാൎദ്ദവം ; സൌമ്യത.

**नरमाना** - **स॰** മാൎദ്ദവപ്പെടുത്തുക; സൌമ്യമാക്കുക.

**नरमी** - **स्त्री॰** മാൎദ്ദവം.

**नरसिंघा** - **पु॰** ഒരുതരം കൊമ്പുവാദ്യം ; കാഹളം.

**नरसों** - **क्रि॰** കഴിഞ്ഞ നാലാം നാൾ ; വരുന്ന നാലാംനാൾ.

**नरहर** - **पु॰** കാൽമുട്ടിനു താഴെയുള്ള എല്ല്.

**नराच** - **पु॰** അസ്ത്രം.

**नराज़** - **वि॰ दे॰ नाराज़**

**नराजना** - **स॰** മുഷിപ്പിയ്ക്കുക; ദേഷ്യപ്പെടുത്തുക.

**नरिया** - **पु॰** പുരമേയുന്നതിനുള്ള മാടോട്ട്.

**नरी** - **स्त्री॰** ഊറയ്ക്കിട്ട തോല്; കുഴൽ; നൂലു ചുററുന്നതിനുള്ള താറ്; സ്ത്രീ.

**नर्त्तक** - **पु॰** നർത്തകൻ.

**नर्द** - **स्त्री॰** പകിടക്കരു; ചതുരംഗക്കരു; **—बाज़ी** - പകിടകളി; ചൂതുകളി.

**नर्दबान** - **स्त्री॰** കോണിപ്പടി.

**नर्दा** - **पु॰** ഓവ്.

**नर्बदा** - **स्त्री॰ दे॰ नरबदा**

**नर्दन** - **स्त्री॰ दे॰ नरदन**

**नर्म** - **पु॰** പരിഹാസം; നേരമ്പോക്ക്; വിനോദം; **वि॰** മൃദുവായ; സൌമ്യതയുള്ള.

**नर्मद** - **पु॰** വിദൂഷകൻ.

**नर्मी** - **स्त्री॰ दे॰ नरमी**

**नल** - **पु॰** കുഴൽ; നാളം; ചാല്.

**नला** - **पु॰** മൂത്രനാളം; കുഴൽ.

**नलिनी** - **स्त्री॰** താമരപ്പൊയ്ക.

**नली** - **स्त्री॰** ചെറിയ കുഴൽ; തോക്കിൻെറ കുഴൽ; മുട്ടുകാലിൻെറ താഴെയുള്ള ഭാഗം; ചെറിയ ചാല്.

**नव** - **वि॰** പുതിയ; ഒമ്പതു്.

**नवना** - **अ॰ दे॰ नमना**

**नवनीत** - **पु॰** വെണ്ണ; ശ്രീകൃഷ്ണൻ.

**नवयुवक**, **नवयुवा** - **पु॰** യുവാവ്.

**नवयौवना** - **स्त्री॰** യുവതി.

**नवरंग** - **वि॰** ഭംഗിയുള്ള; നവീനരീതിയിലുള്ള.

**नवल** - **वि॰** പുതിയ; സുന്ദരമായ; യുവാവായ.

**नवला** - **स्त्री॰** യുവതി.

**नवसर** - **पु॰** ഒമ്പതുവരിയുള്ള മാല; **वि॰** യുവാവായ.

**नवसिखा** - **वि॰** പുതുതായി പഠിച്ച.

**नवाँ** - **वि॰** ഒമ്പതാമത്തെ.

**नवा** - **वि॰ दे॰ नया**; **स्त्री॰** സംഗീതം; ശബ്ദം; ജീവിക.

**नवाई** - **स्त्री॰** വിനീതഭാവം; പുതുമ; **वि॰** പുതിയ.

**नवाज़** - **वि॰** (സമാസങ്ങളിൽ) ദയാലുവായ; സന്തോഷിപ്പിയ്ക്കുന്ന.

**नवाज़िश** - **स्त्री॰** ദയാലുത; കനിവ്.

**नवाना** - **स॰ दे॰ नमाना**

**नवाब** - **पु॰** നവാബ്; രാജപ്രതിനിധി; **वि॰** ആഡംബരജീവിതം നയിയ്ക്കുന്ന; **—ज़ादा** - നവാബിൻെറ പുത്രൻ; പ്രഭുകുമാരൻ.

**नवाबी** - **स्त्री॰** നവാബിൻെറ ഭരണം; ധനികത്വം; **वि॰** നവാബിനെ സംബന്ധിച്ച.

**नवाला** - **पु०** **कौर** ഉരുള.

**नवासा** - **पु०** മകളുടെ മകൻ.

**नवाह** - **स्त्री०** ഒമ്പതു ദിവസം കൊണ്ടു പൂർത്തിയാകുന്ന രാമായണപാരായണം; **स्त्री०** ചുറ്റുപാടുമുള്ള പ്രദേശം.

**नविश्ता** - **वि०** എഴുതപ്പെട്ട; **पु०** ആധാരം; ഭാഗ്യം.

**नवीस** - **पु०** (സമാസത്തിൽ) ഗുമസ്തൻ; എഴുത്തുകാരൻ.

**नवीसी** - **स्त्री०** എഴുത്തുപണി.

**नवेद** - **स्त्री०** ശുഭവർത്തമാനം; **पु०** ക്ഷണനപത്രം.

**नवेला** - **वि०** പുതിയ; യുവാവായ.

**नवोढ़ा** - **स्त्री०** നവവിവാഹിതയായ സ്ത്രീ.

**नव्य** - **वि०** പുതിയ.

**नव्वाब** - **पु०** **दे०** **नवाब**

**नव्वाबी** - **स्त्री०** **दे०** **नवाबी**

**नशना** - **अ०** നശിയ്ക്കുക.

**नशा** - **पु०** ഉല്ലാദിപ്പിയ്ക്കൽ; ലഹരി; ലഹരിസാധനം; ധനം, വിദ്യ മുതലായതിലുള്ള അഭിമാനം; **—पानी** - മാദകവസ്തുക്കൾ.

**नशाख़ोर** - **पु०** ലഹരി വസ്തുക്കൾ ഉപയോഗിയ്ക്കുന്നവൻ.

**नशीन** - **वि०** ഇരിയ്ക്കുന്ന (**तख़्त-नशीन, गद्दीनशीन** മുതലായ സമസ്തപദങ്ങളിൽ മാത്രമേ ഇതു വരികയുള്ളു).

**नशीला** - **वि०** ലഹരിയുള്ള; മാദകമായ.

**नशेब** - **पु०** താഴ്ന്ന ഭൂമി; താഴ്ച; **—व फ़राज़** - ഉച്ചനീചത്വം.

**नशेबाज़** - **पु०** **दे०** **नशाख़ोर**

**नश्तर** - **पु०** ശസ്ത്രക്രിയ ചെയ്യാനുള്ള ആയുധം.

**नश्र** - **पु०** പ്രസിദ്ധപ്പെടുത്തൽ; പരക്കൽ; ചിന്ത; സുഗന്ധം; ജീവിതം.

**नस** - **स्त्री०** രക്തക്കുഴൽ; ഞരമ്പ്; **—नस में** - നാഡിതോറും.

**नसकटा** - **पु०** നപുംസകമാക്കപ്പെട്ട; [illegible].

**नसना** - **अ०** നശിയ്ക്കുക; ഓടിപ്പോകുക.

**नसब** - **पु०** വംശം; വംശാവലി; **—नामा** - വംശാവലിപ്പട്ടിക.

**नसबी** - **वि०** വംശത്തെ സംബന്ധിച്ച.

**नसर** - **स्त्री०** സഹായം; പിന്താങ്ങൽ; ഗദ്യലേഖനം; **पु०** കഴുകൻ.

**नसरानी** - **पु०** നസ്രാണി; ക്രിസ്ത്യൻ.

**नसल** - **स्त्री०** വംശം; വർഗ്ഗം.

**नसवार** - **स्त्री०** **नास** മൂക്കിൽ വലിയ്ക്കാനുള്ള പുകയിലപ്പൊടി.

**नसाना** - **अ०** നശിയ്ക്കുക; **स०** നശിപ്പിയ്ക്കുക.

**नसीनी** - **स्त्री०** കോണിപ്പടി.

**नसीब** - **पु०** ഭാഗ്യം; വിധി; **(किसीको) नसीब होना** - കിട്ടുക.
**नसीबवर** - **वि०** സൌഭാഗ്യമുള്ള.
**नसीबा** - **पु० दे० नसीब**
**नसीम** - **स्त्री०** ഇളങ്കാററ്.
**नसीर** - **पु०** സഹായി; ഈശ്വരൻ.
**नसीला** - **वि०** ഞരമ്പുള്ള; ബീജശുദ്ധിയുള്ള; നല്ല വർഗ്ഗത്തിൽപ്പെട്ട.
**नसीहत** - **स्त्री०** ഉപദേശം.
**नसेनी** - **स्त्री०** കോണിപ്പടി.
**नस्ख़** - **पु०** പകപ്പ്; കോപ്പി; പഴയതിനെ റദ്ദാക്കൽ.
**नस्ब** - **पु०** സ്ഥാപിയ്ക്കൽ.
**नस्य** - **पु०** പൊടി; മൃഗങ്ങളുടെ മൂക്കു തുളച്ചിടുന്ന കയർ; നസ്യം ചെയ്യുന്നതിനുള്ള മരുന്ന്.
**नस्ल** - **स्त्री० दे० नसल**
**नहछू** - **पु०** വിവാഹാവസരത്തിൽ വരന്ന് ക്ഷൌരം ചെയ്യുന്ന ഒരു ചടങ്ങ്.
**नहना** - **स०** പ്രവൃത്തിയിൽ ഏൎപ്പെടുത്തുക; (നുകത്തിൽ) പൂട്ടുക.
**नहर** - **स्त्री०** വെട്ടിയുണ്ടാക്കിയ തോട്.
**नहरनी** - **स्त्री०** നഖം മുറിയ്ക്കാനുള്ള ഒരായുധം.
**नहरी** - **वि०** തോടുസംബന്ധമായ; **स्त्री०** തോടുവെള്ളം ഉപയോഗിച്ച് കൃഷി ചെയ്യുന്ന നിലം.
**नहल** - **स्त्री०** തേനീച്ച.
**नहलाई** - **स्त्री०** കുളിപ്പിയ്ക്കൽ.
**नहलाना** - **स०** കുളിപ്പിയ്ക്കുക.
**नहस** - **वि०** അശുഭമായ.
**नहसुत** - **पु०** നഖക്ഷതം.
**नहाँ** - **पु०** ചക്രത്തിൻെറ മദ്ധ്യത്തിലുള്ള ദ്വാരം; വീടിൻെറ മുൻഭാഗത്തുള്ള മുററം.
**नहान** - **पु०** കുളി.
**नहाना** - **अ०** കുളിയ്ക്കുക; **दूधों नहाओ पूतों फलो** - (ആശീർവ്വാദം) സന്തതിയും സമ്പത്തും വർദ്ധിയ്ക്കട്ടെ.
**नहार** - **वि०** രാവിലെ മുതൽ ഒന്നും ഭക്ഷിയ്ക്കാത്ത; **—तोड़ना** - ലഘുഭക്ഷണം കഴിയ്ക്കുക; **—रहना** - ഉപവാസം ചെയ്യുക.
**नहिं** } **अव्य०** ഇല്ല; അല്ല; **—तो** -
**नहीं** } ഇല്ലെങ്കിൽ; അല്ലെങ്കിൽ; **—सही** - ഇല്ലെങ്കിൽ സാരമില്ല; ഇല്ലെങ്കിൽ പോകട്ടെ.
**नहीफ़** - **पु०** മെലിഞ്ഞ.
**नहूसत** - **स्त्री०** അശുഭലക്ഷണം; ഉദാസീനത.
**नांघना** - **स०** ചാടിക്കടക്കുക.
**नाँठना** - **अ०** നശിയ്ക്കുക.

**नाँद** - **स्त्री०** പുല്ലുതൊട്ടി; മൃഗങ്ങൾക്കു തീററ ഇട്ടുകൊടുക്കുന്നതിനുള്ള പാത്രം.

**ना** - **अव्य०** ഇല്ല; അല്ല; **उप०** അഭാവത്തെ സൂചിപ്പിക്കുന്നു. **(जैसे, नापाक, नाहक़).**

**नाइन** - **स्त्री०** ക്ഷുരക സ്ത്രീ.

**नाईं** - **स्त्री०** തുല്യാവസ്ഥ; **क्रि०** പോലെ; തുല്യമായി.

**नाई** - **पु०** ക്ഷുരകൻ.

**नाक** - **प्र०** നാമങ്ങളെ വിശേഷണങ്ങളാക്കുന്ന ഒരു പ്രത്യയം; **(जैसे, दर्दनाक)**; **स्त्री०** മൂക്കു്; മാനം; **पु०** സ്വർഗ്ഗം; **—कटना** - മാനഹാനി നേരിടുക; **—में दम करना** - ബുദ്ധിമുട്ടിക്കുക; **—रगड़ना** - അപേക്ഷിക്കുക; **—सिकोड़ना** - വെറുപ്പു കാണിക്കുക.

**नाकड़ा** - **पु०** മൂക്കുപഴുപ്പു്.

**नाक़दरी** - **स्त्री०** അനാദരവു്.

**नाकस** - **वि०** നിസ്സാരമായ; തുച്ഛമായ.

**नाका** - **पु०** വഴിയുടെ അററം അഥവാ ആരംഭം; പ്രവേശദ്വാരം; ചുങ്കസ്ഥലം; സൂചിയുടെ ദ്വാരം; **—छेंकना** - മാർഗ്ഗ നിരോധം ചെയ്യുക.

**नाकाबंदी** - **स्त्री०** മാർഗ്ഗനിരോധം.

**नाकारा** - **वि०** ഉപയോഗമില്ലാത്ത.

**नाक़िल** - **वि०** പകർത്തുന്ന; അനുകരിക്കുന്നവനായ.

**नाक़िला** - **पु०** ചരിത്രം; കെട്ടുകഥ.

**नक़िस** - **वि०** ചീത്തയായ; ന്യൂനതയുള്ള; അപൂർണ്ണമായ.

**नाकूस** - **पु०** ശംഖു്.

**नाकेदार** - **पु०** പാറാവുകാരൻ; ചുങ്കം പിരിക്കുന്ന ഉദ്യോഗസ്ഥൻ; **वि०** ദ്വാരമുള്ള.

**नाकेबंदी** - **स्त्री० दे० नाकाबंदी**

**नाखना** - **स०** നശിപ്പിക്കുക; വീഴ്ത്തുക; ഉല്ലംഘിക്കുക.

**नाख़ुदा** - **पु०** തോണിക്കാരൻ.

**नाख़ुनगीर** - **पु० दे० नहरनी**

**नाख़ुना** - **पु०** കണ്ണിന്റെ വെള്ളമിഴിയിൽ ചുവന്ന പാടപോലെയുണ്ടാകുന്ന ഒരു രോഗം.

**नाख़ुश** - **वि०** സന്തോഷമില്ലാത്ത; ദേഷ്യമുള്ള.

**नाख़ुशी** - **स्त्री०** അപ്രസന്നത.

**नाख़ून** - **पु०** നഖം; **अक़्ल के नाख़ून लेना** - ബുദ്ധിപൂർവ്വം പ്രവർത്തിക്കുക.

**नाग** - **पु०** പാമ്പു്; നാകം (ഒരു ധാതു); വെററില.

**नागफनी** - **स्त्री०** വിഷമുള്ള ഒരു തരം മുൾച്ചെടി; മുൾക്കള്ളി.

**नागबेल** - **स्त्री०** വെററിലക്കൊടി.

**नागर** - **वि०** നഗരത്തിൽ താമസിയ്ക്കുന്ന ; നഗരത്തെ സംബന്ധിച്ച ; **पु०** നഗരവാസി ; സമൎത്ഥൻ ; ഗുജറാത്തി ബ്രാഹ്മണരിൽ ഒരു വൎഗ്ഗം.

**नागरता** - **स्त्री०** നാഗരികത ; പൌരത്വം ; ചതുരത.

**नागरमोथा** - **पु०** മുത്തങ്ങ.

**नागरिक** - **वि०** നഗരസംബന്ധമായ ; നഗരത്തിൽ വസിയ്ക്കുന്ന ; **पु०** പൌരൻ.

**नागरिकता** - **स्त्री०** പൌരത്വം.

**नागरी** - **स्त्री०** നഗരത്തിൽ വസിയ്ക്കുന്ന സ്ത്രീ ; സമൎത്ഥ ; സംസ്കൃത ലിപി.

**नागवल्ली** - **स्त्री०** വെററിലക്കൊടി.

**नागवार** - **वि०** അസഹ്യമായ ; അപ്രിയമായ ; ദഹിയ്ക്കാത്ത.

**नागहाँ** - **क्रि०** പെട്ടെന്നു്.

**नागहानी** - **वि०** യാദൃച്ഛികമായ.

**नागा** - **पु०** അവധൂതൻ.

**नाग़ा** - **पु०** മുടക്കം.

**नागाह** - **क्रि०** യാദൃച്ഛികമായി.

**नागुज़ीर** - **वि०** അത്യാവശ്യമായ ; ഒഴിച്ചുകൂടാൻ വയ്യാത്ത.

**नागिन** - **स्त्री०** സൎപ്പിണി.

**नागोद** - **पु०** മാൎച്ചട്ട.

**नाच** - **पु०** നൃത്തം ; **—कूद** - ചാട്ടവും കളിയും ; വിനോദം ; **—घर या महल** - നൃത്തശാല ; **—रंग** - നൃത്തവിനോദാദികൾ ; ഉത്സവം ; **—नचाना** - ഇഷ്ടം പോലെ പ്രവൎത്തിപ്പിയ്ക്കുക ; [illegible].

**नाचना** - **अ०** നൃത്തം ചെയ്യുക.

**नाचाक़** - **वि०** രോഗിയായ ; ആനന്ദമില്ലാത്ത.

**नाचार** - **वि०** വിവശനായ ; നിവൃത്തിയില്ലാത്ത ; ശോഷിച്ച.

**नाचारी** - **स्त्री०** **दे०** **लाचारी**

**नाचीज़** - **वि०** തുച്ഛമായ ; നിസ്സാരമായ ; കൊള്ളരുതാത്ത.

**नाज** - **पु०** ധാന്യം ; ഭക്ഷണസാധനം.

**नाज़** - **पु०** യുവതീയുവാക്കന്മാർ തമ്മിൽത്തമ്മിൽ ആകൎഷിയ്ക്കുന്നതിനു ചെയ്യുന്ന ശൃംഗാരചേഷ്ട ; അഹംഭാവം ; നാട്യം ; **—नख़रा** - കൊഞ്ചിക്കളി ; **—बालिश** - [illegible] ചെറിയ തലയണ.

**नाज़नी** - **स्त्री०** സുന്ദരി.

**नाज़रीन** } **पु०** കാണികൾ ; **नाज़िरीन** } അദ്ധ്യേതാക്കൾ.

**नाज़ाँ** - **वि०** അഭിമാനിയായ.

**नाजायज़** - **वि०** നിയമവിരുദ്ധമായ ; അനുചിതമായ.

**नाज़िम** - **पु०** കാൎയ്യസ്ഥൻ ; വ്യവസ്ഥാപകൻ ; കവി ; ഭരണാധികാരി.

**नाज़िर** - **पुं** നിരീക്ഷകൻ; ഹെഡ്ക്ലർക്ക്; വേശ്യകളുടെ ദല്ലാളി.

**नाज़िरा** - **पुं** കാണുന്നതിനുള്ള ശക്തി; കണ്ണ്; **क्रिं** പഠിച്ചിട്ട്.

**नाज़िल** - **विं** വീഴുന്ന; താഴോട്ടു വരുന്ന.

**नाज़िला** - **पुं** **संकट** ആപത്ത്.

**नाज़िश** - **स्त्रीं** അഹങ്കരിക്കൽ; [illegible] കാണിക്കൽ.

**ना-जिन्स** - **विं** [illegible]പ്പെട്ട; [illegible]; കൊള്ളരുതാത്ത.

**नाज़ुक** - **विं** കോമളമായ; സൂക്ഷ്മമായ; മെലിഞ്ഞ; ആപല്ക്കരമായ; **—दिमाग़** - സഹനശക്തിയില്ലാത്ത; **—मिज़ाज** - [illegible]; സഹനശക്തിയില്ലാത്ത.

**नाज़ुकी** - **स्त्रीं** കോമളത; മാർദ്ദവം.

**नाज़ेब** - **विं** **भद्दा** വികൃതമായ; വിരൂപമായ.

**नाटकी** - **पुं** നാടകക്കാരൻ; നടൻ.

**नाटकीय** - **विं** നാടകസംബന്ധമായ.

**नाटना** - **अं** വാക്കുതെററി നടക്കുക; പറഞ്ഞപോലെ ചെയ്യാൻ വിസമ്മതിക്കുക; **सं** നിഷേധിക്കുക; സ്വീകരിക്കാതിരിക്കുക.

**नाटा** - **विं** പൊക്കം കുറഞ്ഞ; കുറിയ.

**नाटिका** - **स्त्रीं** [illegible] ഒരു തരം ചെറിയ നാടകം.

**नाट्य** - **पुं** നടനം; അഭിനയം; നൃത്തസംഗീതവാദ്യാദികൾ.

**नाठ** - **पुं** നാശം; അഭാവം.

**नाठना** - **सं** നശിപ്പിക്കുക; **अं** നശിക്കുക.

**नाठा** - **पुं** അനന്തരാവകാശിയില്ലാത്തവൻ.

**नाड़** - **स्त्रीं** കഴുത്ത്.

**नाड़ा** - **पुं** സ്ത്രീകൾ അരയിൽ കെട്ടുന്ന നാട.

**नाड़िया** - **पुं** വൈദ്യൻ; നാഡിപരീക്ഷകൻ.

**नाड़ी** - **स्त्रीं** നാഡി; രക്തക്കുഴൽ; **—मंडल** - വിഷുരേഖ.

**नात** - **पुं** ബന്ധു; ബന്ധം.

**नातराश** - **विं** കടയാത്ത; മിനു[illegible]; അപരിഷ്കൃതമായ.

**नातवाँ** - **विं** ദുർബ്ബലമായ.

**नातवानी** - **स्त्रीं** അശക്തത.

**नाता** - **पुं** ബന്ധം; ചാർച്ച.

**नातिक़** - **पुं** വാക്പാടവം.

**नातिन** - **स्त्रीं** മകളുടെ മകൾ.

**नाती** - **पुं** മകളുടെ മകൻ.

**नाते - क्रि०** സംബന്ധമായി; കാരണമായി; **—दार** - ബന്ധുവായ; ചാർച്ചയുള്ള; **—दारी** - ബന്ധുത്വം.

**नाथना - स०** കാള, പശു മുതലായ മൃഗങ്ങളുടെ മൂക്കു തുളച്ചു കയറിടുക; മാല കോർക്കുക; പിൻചെയ്യുക.

**नादना - स०** ശബ്ദമുണ്ടാക്കുക; മുഴക്കുക; **अ०** ശബ്ദമുണ്ടാകുക; മുഴങ്ങുക.

**नादान - वि०** അറിവില്ലാത്ത; ബുദ്ധിയില്ലാത്ത; മൂർഖനായ.

**नादानी - स्त्री०** അറിവില്ലായ്മ; ബുദ്ധിയില്ലായ്മ; മൂഢത.

**नादार - वि०** നിർധനനായ.

**नादारी - स्त्री०** ദാരിദ്ര്യം.

**नादिम - वी०** ലജ്ജിതനായ.

**नादिया - पु०** ഭിക്ഷുക്കൾ കൂടെ കൊണ്ടുനടക്കുന്ന കാള.

**नादिर - वि०** അത്ഭുതകരമായ; [illegible].

**नादिरशाही - स्त्री०** നാദിഷാവിൻേറതുപോലെയുള്ള ദുർഭരണം.

**नादिरी - स्त्री०** ഒരുതരം കുപ്പായം; ദുർഭരണം.

**नादिहंद - वि०** പണം വേഗം മടക്കിക്കൊടുക്കാത്ത.

**नादिहंदी - स्त्री०** പണം വേഗം മടക്കി കൊടുക്കാതിരിപ്പാൻ ഒഴികഴിവു പറയൽ.

**नादी - वि०** ശബ്ദിയ്ക്കുന്ന.

**नादीदा - वि०** കാണാത്ത.

**नादुरुस्त - वि०** അനുചിതമായ; ശരിയല്ലാത്ത.

**नाधना - स०** നുകത്തിൽ പൂട്ടുക; തുടങ്ങുക; കോർക്കുക; ചേർക്കുക.

**नान - स्त्री०** റൊട്ടി; ചപ്പാത്തി.

**नानखताई - स्त्री०** ഒരുതരം മിട്ടായി.

**नानबाई - पु०** റൊട്ടിയുണ്ടാക്കി വില്ക്കുന്നവൻ.

**नाना - पु०** അമ്മയുടെ അച്ഛൻ; ഒരുതരം ചെടി (ഇതിൻെറ ഇല ചമ്മന്തി അരയ്ക്കാൻ ഉപയോഗിയ്ക്കുന്നു); **वि०** പല; അനേകം; **स०** നമിയ്ക്കുക; എറിയുക.

**ननिहाल - पु०** മുത്തച്ഛൻെറ വീട്.

**नानी - स्त्री०** അമ്മയുടെ അമ്മ; **—याद आना, मर जाना** - കഴങ്ങുക; ബുദ്ധിമുട്ടുക.

**नानुकर - पु०** നിഷേധം.

**नान्हा - वि०** ചെറിയ; കനം കുറഞ്ഞ.

**नाप - स्त्री०** അളവ്; അളവുകോൽ.

**नापजोख**
**नापतौल** } **स्त्री०** അളക്കൽ; തൂക്കൽ.

**नापना - स०** അളക്കുക; തിട്ടപ്പെടുത്തുക; **सिर नापना** - കഴുത്തുവെട്ടുക.

**नापित - पु०** ക്ഷുരകൻ.

**नापैदा** - **वि०** ജനിയ്ക്കാത്ത ; നശിച്ച ; അപ്രാപ്യമായ.

**नाफ़** - **स्त्री०** പൊക്കിൾ ; നാഭി.

**नाफ़रजाम** - **वि०** പരിണാമം ചീത്തയായ ; കൊള്ളരുതാത്ത.

**नाफ़ा** - **पु०** കസ്തൂരിമൃഗത്തിന്റെ കസ്തൂരിസഞ്ചി ; **वि०** ലാഭമുള്ള.

**नाबदान** - **पु०** അഴുക്കുവെള്ളമൊഴുകുന്ന ചാൽ ; ഓട.

**नाबलद** - **वि०** മൂഢനായ ; അപരിചിതനായ.

**नाबालिग़** - **वि०** പ്രായപൂർത്തിയാകാത്ത.

**नाबीना** - **वि०** അന്ധനായ.

**नाबूद** - **वि०** നശിച്ച ; നാശമുള്ള.

**नाभि** - **स्त्री०** നാഭി.

**नामंजूर** - **वि०** അസ്വീകാര്യമായ ; സമ്മതമില്ലാത്ത.

**नामंजूरी** - **स्त्री०** അസ്വീകാരം ; വിസമ്മതം.

**नाम** - **पु०** പേര് ; കീർത്തി ; **—लेना** - പേർ പറയുക ; സ്മരിയ്ക്കുക ; പ്രസ്താവിയ്ക്കുക ; **—कमाना** - പേരു സമ്പാദിയ്ക്കുക ; **—धरना** - കുററപ്പെടുത്തുക ; **—बिकना** - പ്രസിദ്ധനാകുക ; **—आवर या वर** - പ്രസിദ്ധനായ ; **—ज़द** - പ്രത്യേകമായി നിർദ്ദേശിയ്ക്കപ്പെട്ട ; പ്രസിദ്ധപ്പെട്ട ; **—दार** - പേരുകേട്ട ; **—धाम** - പേരും മേൽവിലാസവും ; **—वरी** - പ്രസിദ്ധി ; കീർത്തി ; **—लेवा** - പേരുപറയുന്നവൻ ; പേരു സ്മരിയ്ക്കുന്നവൻ ; അനന്തരാവകാശി ; **—शेष** - നാമാവശേഷമായ ; നശിച്ച ; മരിച്ച.

**नामक** - **वि०** പേരായ.

**नाम-निशान** / **नामोनिशान** / **नाम व निशान** - **पु०** പേരും അടയാളവും ; പേരും മേൽവിലാസവും.

**नामा** - **पु०** കത്ത് ; (അധികാര) പത്രം ; **—निगार** - പത്ര ലേഖകൻ (റിപ്പോർട്ടർ).

**ना-मालूम** - **वि०** അറിയാത്ത ; അപരിചിതമായ.

**नामी** - **वि०** പേരുകേട്ട ; പ്രസിദ്ധപ്പെട്ട ; **—गरामी** - വളരെ പ്രസിദ്ധനായ.

**नामूस** - **स्त्री०** മാനം ; സൽപ്പേര് ; പാതിവ്രത്യം ; നാണം.

**नामूसी** - **स्त्री०** അപമാനം ; ദുഷ്പേര് ; നാണക്കേട്.

**नामेखुदा** - **अव्य०** ഈശ്വരൻ ആപത്തിൽനിന്നും രക്ഷിയ്ക്കട്ടെ.

**नाम्ना** - **वि०** പേരുള്ള.

**नाय** - **स्त्री०** വേണു.

**नायक** - **पु०** നേതാവ്.

**नायन** - **पु०** **नाइन** ക്ഷുരകസ്ത്രീ.

**नायब - वि०** സഹായകൻ ; പ്രതിനിധി.

**नायबत** }
**नायबी** } **स्त्री०** പ്രതിനിധിത്വം.

**नायाब - वि०** ദുർല്ലഭമായ ; വളരെ വിശേഷപ്പെട്ട.

**नारंग - पु०** } മധുരനാരങ്ങ ; മധു
**नारंगी - स्त्री०** } രനാരകം.

**नारंजी - स्त्री०** നാരങ്ങയുടെനിറത്തിലുള്ള ; മഞ്ഞ.

**नार - पु०** തോട്° ; കയറ്° (വക്ക) ; അരയിൽ കെട്ടുന്ന നാട ; **स्त्री०** കഴുത്ത്° ; അഗ്നി.

**नारकी - वि०** പാപിയായ.

**नारना - स०** അടിത്തട്ട കാണുക.

**नारवा - वि०** അനുചിതമായ ; നിയമവിരുദ്ധമായ ; നടപ്പിലില്ലാത്ത ; നിരാശനായ.

**नारसा - वि०** ഉദ്ദിഷ്ടസ്ഥാനത്തിൽ എത്താൻ കഴിയാത്ത.

**नारा - पु०** നാട ; വലിയ ശബ്ദം ; വിജയധ്വനി.

**नाराज़ - वि०** അപ്രസന്നനായ ; ക്രുദ്ധനായ.

**नाराज़गी** } **स्त्री०** അപ്രസന്നത ;
**नाराज़ी** } ദ്വേഷ്യം.

**नारिकेल** }
**नारियल** } **पु०** നാളികേരം.

**नारियली - स्त्री०** ചിരട്ട ; ചിരട്ട കൊണ്ടുള്ള ഹുക്ക.

**नारी - स्त्री०** സ്ത്രീ ; നാഡി ; ഓവുചാൽ.

**नारू - पु०** പേൻ.

**नाल - स्त्री०** നാളം ; തണ്ട്° ; തോട്° ; കുഴല്° ; **पु०** ലാടം ; പൊക്കിൾക്കൊടി ; **—बंद -** ലാടം തറയ്ക്കുന്നവൻ ; **—बंदी -** ലാടം തറയ്ക്കൽ.

**नालकी - स्त्री०** ഒരുതരം തുറന്ന പല്ലക്ക്°.

**नालाँ - वि०** കരയുന്ന ; കരഞ്ഞുകൊണ്ടു [illegible].

**नाला - पु०** തോട്° ; നാട ; കരഞ്ഞപേക്ഷിയ്ക്കൽ ; ഒച്ചപ്പാട്° ; **—खींचना -** ദീർഘശ്വാസം വിടുക.

**नालिका - स्त्री०** ചെറിയ തണ്ട്° ; ചെറിയ തോട്°.

**नालिश - स्त्री०** കേസ്° ; അന്യായം ; ആവലാതി.

**नालिशी - वि०** കേസ്° സംബന്ധമായ ; [illegible].

**नाली - स्त्री०** ചെറിയതോട്° ; നാഡി ; രക്തക്കുഴൽ.

**नालौट - वि०** കൂട്ടാക്കാത്ത.

**नाव - स्त्री०** തോണി ; വള്ളം ; **—घाट -** തോണിക്കടവ്°.

**नावक - पु०** ഒരുതരം ചെറിയ അസ്ത്രം ; നാവികൻ ; തേനീച്ചയുടെ വിഷക്കൊമ്പ്°.

**नावक्त - वि०** സമയോചിതമല്ലാത്ത ; താമസം.

**नावना - स०** വളയ്ക്കുക ; കുനിയ്ക്കുക ; പ്രവേശിപ്പിയ്ക്കുക.

**नावर - स्त्री०** തോണി ; ഒരുതരം തോണികളി.

**नाविक - पु०** വഞ്ചിക്കാരൻ.

**नाश - पु०** നാശം ; ഹാനി ; **स्त्री०** മൃതശരീരം ; [illegible].

**नाशपाती - स्त्री०** ഒരുതരം പേരക്ക.

**नाशवान् - वि०** നശ്വരമായ.

**नाश्ता - पु०** ലഘുഭക്ഷണം.

**नास - स्त्री०** പുകയിലപ്പൊടി ; നാസികാചൂർണ്ണം **—दान -** പൊടിഡപ്പി.

**नासज़ा - वि०** അനുചിതമായ.

**नासपाल - पु०** പച്ച മാതളംകായുടെ തോട്.

**नासह - वि०** ഉപദേശിയ്ക്കുന്ന.

**नासा - स्त्री०** മൂക്ക് ; മൂക്കിലെ ദ്വാരം.

**ना-साज़ - वि०** വിരുദ്ധമായ ; ഉപയുക്തമില്ലാത്ത ; രോഗിയായ.

**नासिख़ - पु०** എഴുതുന്നവൻ ; റദ്ദുചെയ്യുന്നവൻ,

**नासिर - वि०** ഗദ്യമെഴുതുന്ന ; സഹായിയ്ക്കുന്ന.

**नासूर - पु०** ആഴമുള്ള വ്രണം ; കാൻസർ.

**नास्तिक - पु०** നിരീശ്വരവാദി.

**नाहंजार - वि०** ദുസ്സ്വഭാവിയായ ; നീചനായ.

**नाहक़ - क्रि०** വ്യർത്ഥമായി ; നിഷ്പ്രയോജനമായി ; അകാരണമായി ; [illegible].

**नाहनूह - स्त्री०** നിഷേധ ശബ്ദം ; നിഷേധം.

**नाहर - पु०** സിംഹം ; വ്യാഘ്രം ; ഒരുതരം പുഷ്പം.

**नाहीं - अव्य०** ഇല്ല ; അല്ല.

**निंदक - वि०** നിന്ദിക്കുന്ന.

**निंदना - स०** നിന്ദിയ്ക്കുക.

**निंदनीय - वि०** നിന്ദിയ്ക്കത്തക്ക.

**निंदरना - स० दे० निंदना**

**निंदा - स्त्री०** നിന്ദിയ്ക്കൽ ; ദുഷിയ്ക്കൽ.

**निंदाई - स्त्री०** പുല്ലുപറി.

**निंदासा - वि०** ഉറക്കം വരുന്ന.

**निंदित - वि०** നിന്ദിയ്ക്കപ്പെട്ട.

**निंदिया - स्त्री०** ഉറക്കം ; മയക്കം.

**निंद्य - वि०** നിന്ദിയ്ക്കത്തക്ക.

**निंब - स्त्री०** വേപ്പുമരം.

**निंबू - पु०** ചെറുനാരങ്ങ.

**निअर - क्रि०** അടുക്കൽ ; **वि०** തുല്യമായ.

**निअराना - स०** അടുത്താക്കുക ; **अ०** അടുത്തുചെല്ലുക ; അടുത്തെത്തുക.

**निआन - पु०** അവസാനം ; **अव्य०** അവസാനത്തിൽ.

**निआमत - स्त्री०** ദുർല്ലഭമായ വസ്തു.

**निकट** - **क्रि०** അടുക്കൽ ; **वि०** അടുത്തുള്ള.

**निकटस्थ** - **वि०** അടുത്തുള്ള.

**निकम्मा** - **वि०** ഒന്നിനും കൊള്ളാത്ത ; ഉപയോഗമില്ലാത്ത ; പ്രവൃത്തി ചെയ്യാത്ത.

**निकर** - **पु०** കൂട്ടം ; സമൂഹം.

**निकलना** - **अ०** പുറത്തുവരിക ; പുറപ്പെടുക ; പ്രത്യക്ഷമാകുക ; ഉദിയ്ക്കുക ; തെളിയുക ; കണ്ടുപിടിയ്ക്കപ്പെടുക ; കഴിഞ്ഞുപോകുക.

**निकलवाना**, **निकलाना** - **स०** പുറത്താക്കിയ്ക്കുക.

**निकष** - **पु०** ചാണ ; ഉരകല്ല്.

**निकाई** - **स्त्री०** സുന്ദരത ; ശ്രേഷ്ഠത; വിശിഷ്ടത ; **पु०** കൂട്ടം ; വീട്.

**निकाज** - **वि०** പ്രവൃത്തിയില്ലാത്ത.

**निकाना** - **स०** കള പറിയ്ക്കുക.

**निकाम** - **वि०** **दे०** **निकम्मा** ; **क्रि०** വ്യർത്ഥമായി.

**निकाय** - **पु०** കൂട്ടം ; കുമ്പാരം ; വീട് ; ഈശ്വരൻ.

**निकाल** - **पु०** ഉപായം ; അടവ് ; പുറപ്പെടൽ.

**निकालन** - **स्त्री०** പുറത്തെടുക്കൽ; പുറത്താക്കൽ.

**निकालना** - **स०** പുറത്തെടുക്കുക ; പുറത്താക്കുക ; കണ്ടുപിടിയ്ക്കുക ; വ്യക്തമാക്കുക ; പുറപ്പെടുവിയ്ക്കുക.

**निकाला** - **पु०** പുറത്താക്കൽ ; ബഹിഷ്കരണം.

**निकास** - **पु०** പുറപ്പെടൽ ; പുറത്താക്കൽ ; വാതിൽ ; മൈതാനം ; ഉപായം ; ആദായമാർഗ്ഗം.

**निकासी** - **स्त्री०** പുറപ്പെടൽ ; ലാഭം ; വരവ് ; കയററുമതി ; വില്പന; ചുങ്കം; രക്ഷാമാർഗ്ഗം; നിരക്ക്.

**निकाह** - **पु०** മുഹമ്മദീയ ചടങ്ങു പ്രകാരമുള്ള വിവാഹം ; **—पढ़ाना** - വിവാഹം ചെയ്യുക.

**निकियाना** - **स०** നുള്ളി എടുക്കുക; മാന്തിപ്പൊളിയ്ക്കുക ; പറിയ്ക്കുക.

**निकुंज** - **पु०** വള്ളിക്കുടിൽ.

**निकृष्ट** - **वि०** തരംതാഴ്ന്ന.

**निकेतन** - **पु०** വീട് ; സ്ഥാനം.

**निक्षिप्त** - **वि०** എറിഞ്ഞ ; ഉപേക്ഷിച്ച ; നിക്ഷേപിയ്ക്കപ്പെട്ട.

**निखंग** - **पु०** **दे०** **निषंग**

**निखट्टर** - **वि०** നിഷ്ഠുരനായ.

**निखट्टू** - **वि०** ജോലിയില്ലാതെ അലയുന്ന ; മടിയനായ.

**निखरना** - **अ०** നിർമ്മലമാകുക ; നിറം തെളിയുക.

**निखरवाना** - **स०** നിർമ്മലമാക്കിയ്ക്കുക ; നിറം തെളിയിപ്പിയ്ക്കുക.

**निखरी - स्त्री०** നെയ്യ് ചേർത്തുണ്ടാക്കിയ ഭക്ഷണം.

**निखार - पु०** നിർമ്മലത ; സ്വച്ഛത; അലങ്കാരം.

**निखारना - स०** വൃത്തിയാക്കുക ; പരിശുദ്ധമാക്കുക.

**निख़ालिस - वि०** ശുദ്ധമായ ; കലർപ്പില്ലാത്ത.

**निखिल - वि०** എല്ലാം.

**निखोट - वि०** ദോഷമില്ലാത്ത ; ശുദ്ധമായ ; നിർമ്മലമായ ; **क्रि०** സങ്കോചം കൂടാതെ ; നിർഭയമായി.

**निगदना - स०** കോസടി തുന്നുക.

**निगड़ - स्त्री०** ആനച്ചങ്ങല.

**निगराँ - पु०** മേൽനോട്ടം ചെയ്യുന്നവൻ ; ദൃഷ്ടിവെയ്ക്കുന്നവൻ.

**निगरानी - स्त्री०** മേൽനോട്ടം.

**निगरु - वि०** കനം കുറഞ്ഞ.

**निगलना - स०** വിഴുങ്ങുക.

**निगह - स्त्री० दे० निगाह ; —बान -** സംരക്ഷകൻ ; മേൽനോട്ടക്കാരൻ ; **—बानी -** മേൽനോട്ടം ; സംരക്ഷണം.

**निगार - पु०** ചിത്രം ; പ്രതീകം ; വിഗ്രഹം ; **वि०** ചിത്രകാരനായ ; **—ख़ाना -** ചിത്രശാല.

**निगाली - स्त्री०** ഹുക്കയുടെ കുഴൽ.

**निगाह - स्त्री०** ദൃഷ്ടി ; നോട്ടം ; ശ്രദ്ധ.

**निगुनी - वि०** നിർഗ്ഗുണമായ.

**निगूढ़ - वि०** ഗോപ്യമായ.

**निगोड़ा - वि०** ഭാഗ്യംകെട്ട ; ദുഷ്ടനായ ; നീചനായ.

**निग्रह - पु०** തടയൽ ; അടക്കൽ ; പീഡിപ്പിയ്ക്കൽ ; അതിര്.

**निघंटु - पु०** നിഘണ്ടു ; ശബ്ദകോശം.

**निघटना - अ०** കുറയുക.

**निघरघट - वि०** വീടുംകുടിയുമില്ലാത്ത ; നിർല്ലജ്ജനായ.

**निघरा - वि०** വീടില്ലാത്ത ; നീചനായ ; തെണ്ടിയായ,

**निचय - पु०** സമൂഹം ; നിശ്ചയം.

**निचला - वि०** താഴെയുള്ള ; ശാന്തമായ ; സ്ഥിരമായ.

**निचाई - स्त्री०** താഴ്ച ; നീചത.

**निचान - स्त्री०** താഴ്ച ; ചരിവ്.

**निचुड़ना - अ०** പിഴിയുക ; പിഴിയപ്പെടുക ; ഞെക്കി രസം എടുക്കപ്പെടുക.

**निचोड़ - पु०** സാരം ; രസം ; ചാറ് ; സത്ത് ; സാരാംശം.

**निचोड़ना - स०** പിഴിഞ്ഞ് ചാറെടുക്കുക ; പിഴിയുക.

**निचोल - पु०** സ്ത്രീകൾ പുതയ്ക്കുന്ന വസ്ത്രം ; മൂടുപടം ; ഉത്തരീയം.

**निचौहाँ - वि०** താഴോട്ട് കുനിഞ്ഞ ; കുനിച്ച.

**निछक्का - पु०** വിജനസ്ഥലം.

**निछल - वि०** കപടമില്ലാത്ത.

**विछावर - स्त्री०** അർപ്പണം; ത്യാഗം; അർപ്പിയ്ക്കൽ; **—होना** - അർപ്പിയ്ക്കപ്പെടുക; **—करना** - അർപ്പിയ്ക്കുക.

**निछोह** / **निछोही** **वि०** സ്നേഹമില്ലാത്ത; ദയയില്ലാത്ത.

**निज - वि०** തന്റെ; സ്വന്തമായ; പ്രത്യേകമായ; യഥാർത്ഥമായ.

**निज़ा - पु०** വഴക്ക്.

**निज़ाम - पु०** ഏർപ്പാട്; ക്രമം; മുത്തുകൊണ്ടോ രത്നം കൊണ്ടോ ഉള്ള മാല; അടിസ്ഥാനം.

**निज़ामत - स्त्री० दे० नज़ामत**

**निजू - वि०** സ്വന്തമായ; വ്യക്തിപരമായ.

**निझरना - अ०** കൊഴിയുക; പൊഴിയുക; സാരരഹിതമാകുക; കുററക്കാരനല്ലെന്ന തെളിയിയുക.

**निझाना - अ०** എത്തിനോക്കുക; ഒളിഞ്ഞുനോക്കുക.

**निझोटना - स०** പിടിച്ചു പററുക; തട്ടിപ്പറിയ്ക്കുക.

**निठल्ला** / **निठल्लू** **वि०** പ്രവൃത്തിയില്ലാത്ത; തൊഴിലില്ലാത്ത.

**निठाला - पु०** പ്രവൃത്തിയില്ലാത്ത സമയം; ജോലിയില്ലായ്മ.

**निठुर - वि०** നിഷ്ഠുരനായ.

**निठुराई - स्त्री०** നിഷ്ഠുരത; ക്രൂരത.

**निठौर - पु०** ചീത്തസ്ഥലം.

**निडर - वि०** പേടിയില്ലാത്ത; സാഹസിയായ.

**निढ़ाल - वि०** ക്ഷീണിച്ച; ശക്തിയില്ലാത്ത; ഉത്സാഹമില്ലാത്ത.

**नितंब - पु०** (സ്ത്രീകളുടെ) അരക്കെട്ടിന്റെ പിൻഭാഗം; മലവാരം; തോള്; തീരം.

**नित - अव्य०** നിത്യവും.

**नितांत - वि०** വളരെ അധികമായ; ഏററവും; തീരെ.

**निथरना - अ०** ഊറുക; ഊറിത്തെളിയുക.

**निथार - पु०** ഊറിത്തെളിഞ്ഞ വെള്ളം; ഊറൽ.

**निथारना - स०** ഊറിത്തെളിയിയ്ക്കുക.

**निदई - वि०** ദയയില്ലാത്ത.

**निदरना - स०** നിരാദരിയ്ക്കുക; അപമാനിയ്ക്കുക.

**निदर्शन - पु०** ഉദാഹരണം; ചിഹ്നം.

**निदहना - स०** കത്തിയ്ക്കുക.

**निदाघ - पु०** വേനൽക്കാലം; ചൂട്; വെയിൽ; **—कर** - സൂര്യൻ.

**निदान - पु०** കാരണം; രോഗമറിയൽ; **अव्य०** ഒടുവിൽ.

**निदेश** - **पुं०** ശാസനം ; അടപ്പും ; ആജ്ഞ.

**निद्रालु** - **वि०** ഉറങ്ങുന്ന.

**निद्रित** - **वि०** ഉറങ്ങിയ.

**निधड़क** - **क्रि०** [illegible] ; നിർഭയമായി.

**निधन** - **पुं०** നാശം ; മരണം ; **वि०** നിർധനനായ.

**निधनी** - **वि०** നിർധനനായ.

**निधान** - **पुं०** ആശ്രയം ; നിധി ; ഇരിപ്പിടം.

**निनरा** - **वि०** വേറിട്ട ; പ്രത്യേകതയുള്ള.

**निनाद** - **पुं०** ശബ്ദം.

**निनान** - **पुं०** അവസാനം ; **क्रि०** ഒടുവിൽ ; **वि०** അങ്ങേ അററത്തുള്ള ; ചീത്തയായ.

**निनाया** - **पुं०** മൂട്ട.

**निनारा** - **वि०** വേറിട്ട; ഭിന്നമായ.

**निनावाँ** - **पुं०** വായ്പുണ്ണ്.

**निनौना** - **स०** താഴ്ത്തുക ; കുനിയ്ക്കുക.

**निनौरा** - **पुं०** മുത്തച്ഛന്റെ വീട്.

**निपंग** - **वि०** കയ്യും കാലുമൊടിഞ്ഞ ; ഉപയോഗമില്ലാത്ത.

**निपजना** - **अ०** ഉണ്ടാകുക ; മുളയ്ക്കുക ; വളരുക ; പുഷ്ടിപ്പെടുക.

**निपट** - **अव्य०** തീരെ ; കേവലം.

**निपटना** - **अ० दे० निबटना**

**निपटाना** - **स० दे० निबटाना**

**निपटारा** - **पुं० दे० निबटारा**

**निपात** - **पुं०** വീഴ്ച ; പതനം ; നാശം ; മരണം ; **वि०** ഇലയില്ലാത്ത.

**निपातन** - **पुं०** വീഴ്ത്തൽ.

**निपाती** - **वि०** വീഴ്ത്തുന്ന ; കൊല്ലുന്ന ; ഇരയില്ലാത്ത.

**निपान** - **पुं०** കുളം; വെള്ളത്തൊട്ടി,

**निपीड़ना** - **स०** അമർത്തുക ; കഷ്ടപ്പെടുത്തുക.

**निपूत** / **निपूता** } **वि०** പുത്രനില്ലാത്ത.

**निफरना** - **अ०** തുളഞ്ഞു കയറുക ; സ്പഷ്ടമാകുക ; തുറക്കുക.

**निफ़ाक़** - **पुं०** വിരോധം ; ദ്രോഹം ; വൈരം ; ഭിന്നിപ്പ്.

**निबंध** - **पुं०** പ്രബന്ധം ; ഉപന്യാസം ; ലേഖനം.

**निबंधन** - **पुं०** ബന്ധനം ; ഏർപ്പാട് ; നിയമം ; കർത്തവ്യം ; കാരണം.

**निबकौरी** - **स्त्री०** വേപ്പിൻകായ.

**निबख़्ता** - **वि०** ഭാഗ്യംകെട്ട.

**निबटना** - **अ०** നിവൃത്തനാകുക ; ഒഴിവു കിട്ടുക ; പൂർണ്ണമാകുക ; തീരുമാനം വരുക.

**निबटाना** - **स०** പൂർത്തിയാക്കുക ; തീർക്കുക ; തീർച്ചപ്പെടുത്തുക.

**निबटारा** / **निबटाव** / **निबटेरा** } **पुं०** പൂർത്തിയാക്കൽ ; ഒഴിവ് ; തീരുമാനം.

**निबड़ना** - **अ० दे० निबटना**

**निबद्ध - वि०** കെട്ടപ്പെട്ട; തടയപ്പെട്ട.

**निबरना - अ०** വിട്ടുപോകുക; മോചിക്കുക; കെട്ടഴിയുക; വഴി കിട്ടുക; തീരുമാനമുണ്ടാകുക.

**निबल - पु०** നിർബ്ബലൻ.

**निबह - पु०** സമൂഹം.

**निबहना - अ०** ഒഴിവു കിട്ടുക; നിർവ്വഹിക്കപ്പെടുക; പൂർണ്ണമാകുക.

**निबाह - पु०** നിർവ്വഹിക്കൽ; പൂർണ്ണമാക്കൽ; മോചിക്കൽ.

**निबाहक - वि०** നിർവ്വഹിക്കുന്നവൻ.

**निबाहना - स०** നിർവ്വഹിക്കുക; നടത്തുക.

**निबिड़ - वि०** നിബിഡമായ.

**निबुआ - पु०** ചെറുനാരങ്ങ.

**निबुकना - अ०** വിട്ടുപോകുക.

**निबेड़ना - स०** വിടുവിക്കുക; മോചിപ്പിക്കുക; വേർതിരിച്ചെടുക്കുക; തീരുമാനിക്കുക; [illegible].

**निबेड़ा / निबेरा - पु०** മോചനം; വേർതിരിക്കൽ; തീരുമാനം.

**निबौरी / निबौली - स्त्री०** വേപ്പിൻകായ,

**निभ - वि०** തുല്യമായ; **पु०** ശോഭ.

**निभना - अ०** നിർവ്വഹിക്കപ്പെടുക; മോചനം പ്രാപിക്കുക; നടന്നുപോകുക; പൂർണ്ണമാകുക; ചരിതാർത്ഥമാകുക.

**निभरोस / निभरोसी - वि०** നിരാശനായ; ആശ്രയമില്ലാത്ത.

**निभागा - वि०** ഭാഗ്യമില്ലാത്ത.

**निभाना - स०** നിർവ്വഹിക്കുക; ശരിയായി നടത്തുക; പൂർത്തിയാക്കുക.

**निभाव - पु० दे० निबाह**

**निभृत - वि०** ഇളകാത്ത; ഒളിഞ്ഞ; വിനീതനായ; ഏകാന്തമായ.

**निमंत्रण - पु०** ക്ഷണനം; **—पत्र -** ക്ഷണനപത്രം.

**निमंत्रित - वि०** ക്ഷണിക്കപ്പെട്ട.

**निमक - पु० दे० नमक**

**निमकी - स्त्री०** ചെറുനാരങ്ങാക്കറി.

**निमकौड़ी - स्त्री० दे० निबौरी**

**निमग्न - वि०** മുഴുകിയ.

**निमज्जन - पु०** മുങ്ങൽ.

**निमटना - अ० दे० निबटना**

**निमाना - वि०** താഴ്ന്ന; ചരിഞ്ഞ.

**निमख - पु० निमिष** നിമിഷം.

**निमित्त - पु०** കാരണം; ലക്ഷണം.

**निमेष - पु०** ഇമക്കൂടൽ; ക്ഷണം.

**निम्न - वि०** താഴ്ന്ന; **—लिखित -** താഴെ എഴുതിയ.

**नियंता - पु०** നയിക്കുന്നവൻ.

**नियंत्रण - पु०** നിയന്ത്രിക്കൽ.

**नियत - वि०** നിയോഗിക്കപ്പെട്ട; ഉറപ്പിച്ച; നിയമിച്ച.

**नियति - स्त्री०** ഭാഗ്യം; വിധി; സ്ഥിരത; കർമ്മഫലം; നിയമം.

**नियमन - पु०** നിയമാനുസൃതമാക്കൽ; ഭരണം.

**नियमित - वि०** നിയന്ത്രിയ്ക്കപ്പെട്ട.

**नियराई - स्त्री०** അടുപ്പം.

**नियराना - अ०** അടുത്തു വരിക.

**नियाज़ - स्त्री०** അഭിലാഷം; ദീനത; പ്രേമപ്രദർശനം; വലിയവരുടെ അനുഗ്രഹം; മരിച്ചവരുടെ സദ്ഗതിയ്ക്കുവേണ്ടി നടത്തുന്ന ധർമ്മക്കഞ്ഞി മുതലായവ; ഉപഹാരം; വലിയവരുമായുള്ള വേഴ്ച; **—हासिल करना** - വലിയവരുമായി വേഴ്ചപ്പെടുക; **—मन्द** - അഭിലാഷിയായ; സേവകനായ; അധീനത്തിൽപ്പെട്ട.

**नियाबत - स्त्री०** പ്രാതിനിധ്യം; പകരം ജോലിനോക്കൽ.

**नियाम - पु०** വാളുറ.

**नियामक - पु०** നിയമം നടത്തുന്നവൻ; വ്യവസ്ഥാപകൻ; അമരക്കാരൻ.

**नियामत - स्त्री०** ദുർല്ലഭവസ്തു; സ്വാദുള്ളഭക്ഷണം; സമ്പത്ത്.

**नियारा - वि० न्यारा** ഭിന്നമായ; പ്രത്യേകതയുള്ള.

**नियारिया - वि०** സമർത്ഥനായ; സൂത്രശാലിയായ; **पु०** രത്നവ്യാപാരിയുടെയോ, സ്വർണ്ണവ്യാപാരിയുടെയോ കുപ്പയിൽനിന്നു് സ്വർണ്ണവും മററും അരിച്ചെടുക്കുന്നവൻ.

**नियाव - पु० दे० न्याय**

**नियुक्त - वि०** നിയമിയ്ക്കപ്പെട്ട; നിയോഗിയ്ക്കപ്പെട്ട; നിശ്ചയിച്ച.

**नियुक्ति - स्त्री०** നിയമനം.

**नियोग - पु०** നിയമിയ്ക്കൽ; കല്പന; ആദേശം.

**नियोजक - पु०** നിയമിയ്ക്കുന്ന ആൾ; പ്രവൃത്തിയിൽ ഏർപ്പെടുത്തുന്ന ആൾ.

**नियोजन - पु०** നിയമിയ്ക്കൽ; പ്രവൃത്തിയിലേർപ്പെടുത്തൽ.

**निरंकुश - वि०** അനുസരിയ്ക്കാത്ത; നിയന്ത്രണമില്ലാത്ത; നിർഭയനായ.

**निरंतर - क्रि०** ഇടവിടാതെ.

**निरक्षर - वि०** പഠിപ്പില്ലാത്ത.

**निरखना - स०** നിരീക്ഷിയ്ക്കുക.

**निरचू - वि०** നിശ്ചിന്തനായ; ധാരാളം ഒഴിവു സമയമുള്ള.

**निरत - वि०** പ്രവൃത്തിയിലേപ്പെട്ട; തല്പരനായ.

**निरधारना - स०** നിശ്ചയിയ്ക്കുക; സ്ഥിരപ്പെടുത്തുക; മനസ്സിലാക്കുക.

**निरन्न - वि०** ആഹാരമില്ലാത്ത.

**निरपेक्ष** - **वि०** ആഗ്രഹിയ്ക്കാത്ത ; ആശ്രയിയ്ക്കാത്ത ; വേറിട്ട.

**निरपेक्षी** - **वि० दे० निरपेक्ष**

**निरबंसी** - **वि०** കുലമോ സന്താനമോ ഇല്ലാത്ത.

**निरमना** - **स०** നിർമ്മിയ്ക്കുക.

**निरर्थक** - **वि०** അർത്ഥമില്ലാത്ത.

**निरवलंब** - **वि०** ആശ്രയമില്ലാത്ത.

**निरवार** - **पु०** മോചനം.

**निरवारना** - **स०** മോചിപ്പിയ്ക്കുക ; തടസ്സം നീക്കുക ; വിട്ടുവിയ്ക്കുക ; ത്യജിയ്ക്കുക ; നിർണ്ണയിയ്ക്കുക ; (കെട്ട്) അഴിയ്ക്കുക.

**निरस** - **वि०** രസമില്ലാത്ത.

**निरसन** - **पु०** തള്ളിക്കളയൽ.

**निरा** - **वि०** ശുദ്ധമായ ; തീരെ ; കൂട്ടില്ലാത്ത.

**निराई** - **स्त्री०** കള പറിയ്ക്കൽ; കള പറിയ്ക്കുന്നതിനുള്ള കൂലി.

**निराकरण** - **पु०** തള്ളിക്കളയൽ.

**निरादर** - **पु०** നിരാദരവ്.

**निराधार** - **वि०** ആശ്രയമില്ലാത്ത.

**निराना** - **स०** കള പറിയ്ക്കുക.

**निरापद** - **वि०** ആപത്തില്ലാത്ത ; സുരക്ഷിതമായ.

**निरापन** - **वि०** അന്യന്റേതായ.

**निरामय** - **वि०** ആരോഗ്യമുള്ള.

**निरामिष** - **वि०** മാംസം കലരാത്ത ; **—भोजी** - മാംസം തിന്നാത്ത.

**निरारा** - **वि०** വേറിട്ട ; ഭിന്നമായ.

**निराला** - **पु०** ഏകാന്തസ്ഥാനം ; **वि०** ഏകാന്തമായ ; അത്ഭുതകരമായ ; വിശേഷപ്പെട്ട.

**निरावना** - **स० दे० निराना**

**निरीक्षक** - **पु०** നിരീക്ഷകൻ.

**निरीक्षण** - **पु०** } മേൽനോട്ടം ;
**निरीक्षा** - **स्त्री०** } നോട്ടം.

**निरीह** - **वि०** ആഗ്രഹമില്ലാത്ത ; വിരക്തനായ ; സമാധാനകാംക്ഷിയായ.

**निरुत्तर** - **वि०** [illegible].

**निरुद्यम** - **वि०** പ്രയത്നിയ്ക്കാത്ത.

**निरुपम** - **वि०** അനുപമമായ.

**निरुपाय** - **वि०** നിവൃത്തിയില്ലാത്ത.

**निरूपण** - **पु०** വിവേചിച്ചറിയൽ; നിരൂപണം ചെയ്യൽ.

**निरोग** } **वि०** രോഗമില്ലാത്ത ;
**निरोगी** } **पु०** ആരോഗ്യവാൻ.

**निरोध** }
**निरोधन** } **पु०** തടസ്സം ; തടയൽ.

**निर्ख़** - **पु०** നിരക്ക് ; നിലവാരം ; **—नामा** - നിരക്കുപട്ടിക ; **—बंदी** - നിരക്ക് നിർണ്ണയിയ്ക്കൽ.

**निर्गम** - **पु०** പുറപ്പെടൽ.

**निर्घोष** - **पु०** ശബ്ദം ; **वि०** നിശ്ശബ്ദമായ.

**निर्झर** - **पु०** അരുവി ; ഉറവ്.

**निर्णायक** - **पु०** നിശ്ചയിയ്ക്കുന്നവൻ ; **—मत** - അദ്ധ്യക്ഷന്റെ വോട്ട് (casting vote).

**निर्णीत - वि०** നിശ്ചയിയ്ക്കപ്പെട്ട.

**निर्दिष्ट - वि०** നിർദ്ദേശിയ്ക്കപ്പെട്ട; നിശ്ചയിയ്ക്കപ്പെട്ട; **—स्थान -** ഉത്തിഷ്ഠസ്ഥാനം.

**निर्देश - पु०** കല്പന; നിർദ്ദേശം; പ്രസ്താവിയ്ക്കൽ; പേരു്.

**निर्दोष - वि०** കുററമില്ലാത്ത; തെററു ചെയ്യാത്ത.

**निर्द्वंद) निर्द्वंद्व) पु०** വിരോധിയാരുമില്ലാത്തവൻ; രാഗദ്വേഷാദിരഹിതൻ.

**निर्धार) निर्धारण) पु०** നിശ്ചയിയ്ക്കൽ; നിർണ്ണയം.

**निर्धारना - स०** നിശ്ചയിയ്ക്കുക; നിർണ്ണയിയ്ക്കുക.

**निर्निमेष - क्रि०** കണ്ണിമയ്ക്കാതെ.

**निर्बोध - वि०** വിവേകമില്ലാത്ത; അറിവില്ലാത്ത.

**निर्भर - वि०** ആശ്രയിച്ചിരിയ്ക്കുന്ന; പൂർണ്ണമായ.

**निर्भीक - वि०** പേടിയില്ലാത്ത.

**निर्भीकता - स्त्री०** നിർഭയത്വം.

**निर्भ्रांत - वि०** സന്ദേഹമില്ലാത്ത.

**निर्मम - वि०** മമതയില്ലാത്ത.

**निर्माण - पु०** ഉണ്ടാക്കൽ.

**निर्माना - स०** നിർമ്മിയ്ക്കുക.

**निर्माल्य - पु०** നിവേദിച്ചുകഴിഞ്ഞതു്; ഉപയോഗിച്ചതു്.

**निर्मित - वि०** ഉണ്ടാക്കപ്പെട്ട.

**निर्मूल - वि०** വേരില്ലാത്ത; അടിസ്ഥാനമില്ലാത്ത; നശിച്ച.

**निर्मोही - वि०** ദയവില്ലാത്ത; [illegible].

**निर्यात - पु०** കയററുമതി; **—कर -** കയററുമതിച്ചുങ്കം; **—शुल्क -** കയററി [illegible] ഫീസ്.

**निर्लिप्त - वि०** ആസക്തിയില്ലാത്ത

**निर्वहना - अ०** നിർവ്വഹിയ്ക്കപ്പെടുക.

**निर्वाचक - पु०** തിരഞ്ഞെടുക്കുന്നവൻ.

**निर्वाचन - पु०** തിരഞ്ഞെടുപ്പു്; **—क्षेत्र -** നിയോജക മണ്ഡലം; **—करना -** തിരഞ്ഞെടുക്കുക.

**निर्वाचित - वि०** തിരഞ്ഞെടുത്ത.

**निर्वाण - वि०** കെട്ട; അടങ്ങിയ; ചത്ത; **पु०** പൂർത്തി; നിർവ്വാണം; മുക്തി.

**निर्वासन - पु०** നാടുകടത്തൽ; കൊല.

**निर्वाह - पु०** നിർവ്വഹിയ്ക്കൽ.

**निर्वाहना - स०** നിർവ്വഹിയ്ക്കുക.

**निर्विकार - वि०** വികാരമില്ലാത്ത; ഭാവഭേദം വരാത്ത.

**निर्बीज - वि०** ബീജമില്ലാത്ത; കാരണമില്ലാത്ത.

**निर्व्याज - वि०** കപടമില്ലാത്ത.

**निलहा - वि०** നീലത്തെ സംബന്ധിച്ച.

**निलाम** - **पु०** **दे०** **नीलाम**

**निवसन** - **पु०** ഗ്രാമം ; വീട്° ; വസ്ത്രം.

**निवाज़** - **वि०** കൃപകാണിയ്ക്കുന്ന.

**निवाजना** - **स०** ദയ കാണിയ്ക്കുക.

**निवाजिश** - **स्त्री०** ദയാലുത ; ദയ.

**निवाड़ा** - **पु०** ചെറിയ തോണി ; തോണികളി.

**निवार** - **स्त्री०** വീതികൂടിയ നാട.

**निवारना** - **स०** നിവാരണം ചെയ്യുക ; തടയുക ; മാററുക.

**निवाला** - **पु०** **कौर** ഉരുള.

**निविड़** - **पु०** തിങ്ങിയ ; ഇടതൂൎന്ന.

**निवृत्त** - **वि०** മടങ്ങിവന്ന ; പിരിഞ്ഞ ; **—होना** - മടങ്ങുക ; പിരിയുക.

**निवृत्ति** - **स्त्री०** മോചനം; (retirement);**—वेतन** - പെൻഷൻ.

**निवेदक** - **पु०** അപേക്ഷകൻ.

**निवेदन** - **पु०** അപേക്ഷ ; **—पत्र** - അപേക്ഷക്കടലാസ്°.

**निवेरना** - **स०** **दे०** **निबटना**

**निवेश** - **पु०** വിവാഹം ; കൂടാരം; പ്രവേശം ; വീട്°.

**निशा-ख़ातिर** - **स्त्री०** സന്തോഷം; തൃപ്തി; സമാധാനം.

**निशान** - **पु०** അടയാളം ; കൊടി. **—देही** - സമൻസ്° നടത്തുവാൻ വേണ്ടി കുടിയാന്മാരെ തിരിച്ചറിയിപ്പിക്കൽ; **—बरदार** - കൊടി പിടിയ്ക്കുന്നവൻ.

**निशानची** - **पु०** കൊടിപിടിയ്ക്കുന്നവൻ.

**निशाना** - **पु०** ഉന്നം ; ലക്ഷ്യം ; **—बाँधना** - ഉന്നം നോക്കുക ; **—साधना** - ഉന്നത്തിനു വെടിവയ്ക്കുവാൻ പഠിയ്ക്കുക ; ഉന്നം വയ്ക്കുക.

**निशानी** - **स्त्री०** സ്മാരകം ; സ്°മൃതിചിഹ്നം ; അടയാളം.

**निशास्ता** - **पु०** കുഴച്ച ഗോതമ്പുമാവ്° ; കഞ്ഞിപ്പശ.

**निश्छल** - **वि०** [illegible]

**निश्रेणी** - **स्त्री०** കോണിപ്പടി ; മോക്ഷം.

**निश्वास** - **पु०** ഉച്ഛ്വസിയ്ക്കുന്ന വായു.

**निश्शेष** - **वि०** ബാക്കിയില്ലാത്ത ; മുഴുവനും.

**निषंग** - **पु०** ആവനാഴി ; വാൾ.

**निषादी** - **पु०** ആനക്കാരൻ.

**निषेध** - **पु०** വിലക്കൽ; **—करना** - വിലക്കുക.

**निष्कंटक** - **वि०** [illegible]

**निष्कर** - **वि०** നികുതിയില്ലാത്ത.

**निष्कर्ष** - **पु०** നിശ്ചയം ; തത്വം ; സാരം.

**निष्काम** - **वि०** ആസക്തിയില്ലാത്ത; പ്രതിഫലേച്ഛയില്ലാത്ത.

**निष्कासन** - **पु०** പുറത്താക്കൽ.

**निष्क्रमण** - **पु०** പുറത്തുപോകൽ ; [illegible]

**निष्क्रय** - **पु०** ശമ്പളം; വിനിമയം; വില്പന; സമ്മാനം; ഇനാം.

**निष्क्रिय** - **वि०** പ്രവൎത്തിയ്ക്കാത്ത.

**निष्ठ** - **वि०** സ്ഥിതി ചെയ്യുന്ന.

**निष्ठा** - **स्त्री०** വിശ്വാസം; സ്ഥിതി.

**निष्ठुर** - **वि०** ദയവില്ലാത്ത.

**निष्णात** - **वि०** നിപുണനായ; പണ്ഡിതനായ.

**निष्पत्ति** - **स्त्री०** അവസാനം; സിദ്ധി; നിശ്ചയം.

**निसंक** - **वि०** നിസ്സംശയമായ.

**निसबत** - **स्त्री०** വിവാഹാലോചന; താരതമ്യം; ബന്ധം; തുലന.

**निसर्ग** - **पु०** പ്രകൃതി; സ്വഭാവം; ആകൃതി; സൃഷ്ടി; അൎപ്പണം.

**निसस** - **वि०** ശ്വാസമില്ലാത്ത; ബോധമില്ലാത്ത.

**निसा** - **स्त्री०** സ്വീകാരം; തൃപ്തി.

**निसाब** - **पु०** മൂലധനം; സ്വത്തു്.

**निसार** - **पु०** അൎപ്പണം; ബലി; **वि०** അൎപ്പിച്ച.

**निसारना** - **स०** അൎപ്പിയ്ക്കുക; വെളിയിൽ കളയുക.

**निसास** - **पु०** ദീൎഘനിശ്വാസം; **वि०** ശ്വാസമില്ലാത്ത; മരിച്ച.

**निसासी** - **वि०** ശ്വാസമില്ലാത്ത.

**निसियान** - **पु०** ഓൎമ്മക്കുറവു്; മറവി; തെറ്റു്.

**निसीठा** - **वि०** നിസ്സാരമായ.

**निसेनी** - **स्त्री०** കോണി; കൽപ്പട.

**निसोत** - **वि०** ശുദ്ധമായ.

**निस्केवल** - **वि०** നിൎമ്മലമായ; കലൎപ്പില്ലാത്ത.

**निस्तब्ध** - **वि०** [illegible].

**निस्तरण** - **पु०** മോചനം; ഉദ്ധരണം; മുക്തി.

**निस्तरना** - **अ०** മോചനം കിട്ടുക; മുക്തി ലഭിയ്ക്കുക.

**निस्तार** - **पु०** **दे०** **निस्तरण**

**निस्तारण** - **पु०** [illegible]ൽ; ഉദ്ധരിയ്ക്കൽ.

**निस्तारना** - **स०** മോചിപ്പിയ്ക്കുക; ഉദ്ധരിയ്ക്കുക.

**निस्पृह** - **वि०** ആഗ്രഹമില്ലാത്ത; ലോഭമില്ലാത്ത.

**निस्फ़** - **वि०** പകുതി; അര.

**निस्फ़ानिस्फ़** - **वि०** പപ്പാതി.

**निस्बत** - **स्त्री०** **दे०** **निसबत**

**निहंग** - **वि०** ഏകാകിയായ; നിൎല്ലജ്ജനായ; വിവാഹം കഴിയ്ക്കാത്ത; നിസ്സംഗനായ; **पु०** മുതല; വാൾ.

**निहत** - **वि०** നശിച്ച; എറിയപ്പെട്ട; കൊല്ലപ്പെട്ട.

**निहत्था** - **वि०** ആയുധമില്ലാത്ത; നിൎദ്ധനനായ.

**निहल** - **पु०** പുഴ, തോടു് മുതലായവ നികന്നുണ്ടായ ഭൂമി; ചതുപ്പുനിലം.

**निहाँ** - **वि॰** മറഞ്ഞ; ഗോപ്യമായ.

**निहाई** - **स्त्री॰** തട്ടാന്മാരുടേയോ കൊല്ലന്മാരുടേയോ അടകല്ല് (anvil).

**निहाद** - **स्त्री॰** കാരണം; അടിസ്ഥാനം; മനസ്സ്; സ്വഭാവം.

**निहानी** - **स्त्री॰** മറയ്ക്കൽ.

**निहायत** - **वि॰** അത്യധികം; വളരെ; **स्त्री॰** സീമ.

**निहार** - **पु॰** മഞ്ഞ്; മൂടൽമഞ്ഞ്.

**निहारना** - **स॰** അവലോകനം ചെയ്യുക; വീക്ഷിയ്ക്കുക.

**निहाल** - **वि॰** എല്ലാവിധത്തിലും സന്തുഷ്ടനായ; **पु॰** നായാട്ട്; കുഷൻ; മെത്ത; പുതിതായി നട്ട വൃക്ഷം അല്ലെങ്കിൽ ചെടി.

**निहालचा** - **पु॰** കുഷൻ; മെത്ത,

**निहाली** - **स्त्री॰** കുഷൻ; മെത്ത; പുതപ്പ്; ലോഹാദികൾ വച്ചടിയ്ക്കുന്ന കല്ല്; അടകല്ല്.

**निहुरना** - **अ॰** കനിയുക.

**निहुराना** - **स॰** കനിയ്ക്കുക.

**निहोरना** - **स॰** അപേക്ഷിയ്ക്കുക; നേരുക; കൃതജ്ഞനാകുക.

**निहोरा** - **पु॰** അനുഗ്രഹം; അപേക്ഷ; കൃതജ്ഞത; ഉപകാരം.

**नींद** - **स्त्री॰** ഉറക്കം.

**नीक** / **नीका** - **वि॰** നല്ല; മനോഹരമായ; **—लगना** - രുചിയ്ക്കുക.

**नीके** - **क्रि॰** നല്ലവണ്ണം.

**नीचा** - **वि॰** താഴ്ന്ന; ആഴമുള്ള; **—दिखाना** - അപമാനിയ്ക്കുക; തോല്പിയ്ക്കുക; **—खाना** - ലജ്ജിയ്ക്കുക.

**नीचे** - **क्रि॰** താഴെ; ചുവട്ടിൽ.

**नीज़** - **अव्य॰** ഉം; കൂടി.

**नीजू** - **स्त्री॰** വെള്ളം കോരുന്നതിനുള്ള കയറ്.

**नीठ** / **नीठि** - **स्त्री॰** അരുചി; ആഗ്രഹമില്ലായ്മ; **क्रि॰** ഒരു വിധത്തിൽ; പ്രയാസപ്പെട്ട്.

**नीठो** - **वि॰** അപ്രിയമായ; ഇഷ്ടമില്ലാത്ത.

**नीड़** - **पु॰** പക്ഷിക്കൂട്.

**नीति** - **स्त्री॰** നയം; ആചാരരീതി; ന്യായം; തന്ത്രം.

**नीदना** - **स॰** നിന്ദിയ്ക്കുക.

**नीबू** - **पु॰** ചെറുനാരങ്ങ.

**नीम** - **पु॰** വേപ്പ്; മദ്ധ്യഭാഗം; **वि॰** പകുതി; **—हकीम** - മുറിവൈദ്യൻ; **—जान** - അർദ്ധപ്രാണനായ; മൃതപ്രായനായ; **—निगाह** - കടാക്ഷം; കടക്കണ്ണ്; **—बाज़** - പകുതി തുറന്ന; **—बिस्मिल** - അർദ്ധപ്രാണനായ; **—रज़ा** - അല്പം സന്തോഷമുള്ള; **—रोज़** - മദ്ധ്യാഹ്നം.

**नीमचा** - **पु॰** ഒരുതരം ചെറിയ വാൾ; കഠാരി.

**नीमन - वि०** ആരോഗ്യമുള്ള ; ശരിയായ.

**नीमास्तीन - स्त्री०** പാതിക്കയ്യുള്ള കുപ്പായം; (ഹാഫ് ഷർട്ട്).

**नीयत - स्त्री०** ഉദ്ദേശം ; ആശയം ; സങ്കല്പം.

**नीर - पु०** വെള്ളം ; നീര് : **—ज** - താമര ; **—द** - മേഘം.

**नीरोग - वि०** രോഗമില്ലാത്ത.

**नील - वि०** നീലനിറത്തിലുള്ള ; **पु०** നീലനിറം ; നീലം ; **—गाय** - കാഴ്ചയിൽ പശുവിനോട് സാദൃശ്യമുള്ള ഒരു തരം മാൻ.

**नीलम - पु०** നീലരത്നം.

**नीला - वि०** നീലനിറത്തിലുള്ള.

**नीलाम - पु०** ലേലംവിളി.

**नीलिमा - स्त्री०** നീലനിറം.

**नीवँ / नीव - स्त्री०** അസ്ഥിവാരം.

**नीवि / नीवी - स्त्री०** (സ്ത്രീകളുടെ) മടിക്കുത്ത് ; സ്ത്രീകൾ അരയിൽ മുണ്ടുടുത്തതിന്റെ മീതെ കെട്ടുന്ന ചരട് ; പാവാടച്ചരട്.

**नीहार - पु०** മഞ്ഞ് ; മൂടൽമഞ്ഞ്.

**नीहारिका - स्त्री०** കുറിരുട്ടുള്ള രാത്രിയിൽ മൂടൽമഞ്ഞുപോലെ കാണുന്ന ആകാശത്തുള്ള പ്രകാശപുഞ്ജം.

**नुक़्ता - पु०** ബിന്ദു ; ഫലിതം ; ദോഷം ; **—गीर** - ദോഷൈകദൃക്ക് ; **—चीन** - കുററം (ദൂഷ്യം) കണ്ടുപിടിയ്ക്കുന്ന ; **—चीनी** - ദൂഷ്യം കണ്ടുപിടിയ്ക്കൽ.

**नुक़रा - पु०** വെള്ളി; **वि०** വെളുത്ത (കുതിര).

**नुक़सान - पु०** നഷ്ടം ; ഹാനി ; ദോഷം ; **—देह** - ഹാനികരമായ ; **—रसानी** - നഷ്ടപ്പെടുത്തൽ ; **—उठाना** - നഷ്ടം സഹിയ്ക്കുക ; **—पहुँचाना** - നഷ്ടപ്പെടുത്തുക ; **—भरना** - നഷ്ടം നികത്തുക.

**नुकीला - वि०** മുനയുള്ള.

**नुक्कड़ - पु०** മുന ; അററം.

**नुक़्स - पु०** ദൂഷ്യം ; കുററം ; കുറവ്.

**नुचना - अ०** നുള്ളപ്പെടുക ; മാന്തപ്പെടുക.

**नुचवाना - स०** നുള്ളിയ്ക്കുക ; മാന്തിയ്ക്കുക.

**नुजूम - पु०** ജ്യോതിശ്ശാസ്ത്രം ; നക്ഷത്രങ്ങൾ.

**नुजूमी - पु०** ജ്യോതിശ്ശാസ്ത്രജ്ഞൻ.

**नुत्फ़ा - पु०** ശുക്ലം ; സന്താനം.

**नुदबा - पु०** (ആരെങ്കിലും മരിച്ച ദുഃഖം കൊണ്ടുള്ള) മുറവിളി; ദുഃഖമാചരിയ്ക്കൽ.

**नुनखरा / नुनखारा - वि०** ഉപ്പുരസമുള്ള.

**नुनना - स०** (വയൽ) കൊയ്യുക.

**नुमा - वि०** കാണപ്പെടുന്ന, കാണിയ്ക്കുന്ന, പോലെ എന്നീ അൎത്ഥങ്ങളെ ദ്യോതിപ്പിയ്ക്കുന്ന ഒരു പ്രത്യയം; **अव्य०** പോലെ.

**नुमाइन्दा - पु०** പ്രതിനിധി.

**नुमाइश - स्त्री०** പ്രദൎശനം (exhibition); ആഡംബരം; അലങ്കാരം; **—गाह** - പ്രദൎശനസ്ഥലം.

**नुमाइशी - वि०** കാഴ്ചയ്ക്കുമാത്രമുള്ള; ഒന്നിനും കൊള്ളരുതാത്ത.

**नुमाई - स्त्री०** കാണിയ്ക്കൽ; പ്രദൎശിപ്പിയ്ക്കൽ.

**नुमायाँ - वि०** പ്രകടമായ; സ്പഷ്ടമായി കാണപ്പെടുന്ന.

**नुशूर - पु०** അവസാനദിവസം മരിച്ചവർ വീണ്ടും ജീവിച്ചെഴുന്നേല്ക്കൽ.

**नुसख़ा**
**नुस्ख़ा** } **पु०** കുറിപ്പ്; ചിററ്.

**नुसरत - स्त्री०** സഹായം; വിജയം; തന്റെ പക്ഷം ശരിയെന്നു സമൎത്ഥിയ്ക്കൽ.

**नुसार - पु०** [illegible]; പണത്തെ വിതരണം ചെയ്യൽ.

**नूत - वि० नूतन** പുതിയ.

**नून - पु०** ഉപ്പ്.

**नूपुर - पु०** പാദസരം; കാൽച്ചിലമ്പ്.

**नूर - पु०** പ്രകാശം; ശോഭ; ശ്രീ.

**नूरा - पु०** രോമസംഹാരി തൈലം; **वि०** പ്രകാശമുള്ള.

**नूरानी - वि०** ശോഭയുള്ള; സുന്ദരമായ.

**नेक - वि०** ഉത്തമമായ; അല്പമായ; **क्रि०** അല്പമായി; **—ख़्वाह** - ശുഭചിന്തകൻ; **—चलन** - സദാചാരിയായ; നല്ലനടപടിയുള്ള; **—चलनी** - സദാചാരം; നല്ല നടപടി; **—नाम** - സൽപ്പേരുള്ള; കീൎത്തിയുള്ള; **—नामी** - സൽപ്പേര്, കീൎത്തി; **—निहाद** - സത്സ്വഭാവിയായ; **—नीयत** - [illegible]; **—बख़्त** - ഭാഗ്യവാനായ; സത്യവാനായ; യോഗ്യനായ; **—मज़र** - സൌന്ദൎയ്യമുള്ള.

**नेकी - स्त्री०** നന്മ; സജ്ജനത; ഉപകാരം; **—बदी** - നന്മതിന്മ; പാപപുണ്യം.

**नेग - पु०** വിവാഹാദി ശുഭാവസരങ്ങളിൽ ബന്ധുക്കൾക്കോ, ആശ്രിതന്മാൎക്കോ സമ്മാനം കൊടുക്കുന്ന സമ്പ്രദായം അഥവാ കൊടുക്കുന്ന വസ്തു; **—जोग** - ശുഭകാൎയ്യങ്ങൾ സംബന്ധിച്ച് സമ്മാനം കൊടുക്കുന്ന ചടങ്ങ്.

**नेज़ा** - **पु०** കുന്തം; **—दार या बरदार** - കുന്തക്കാരൻ; **—बाज़** - കുന്തംകൊണ്ടു കുത്തുന്നവൻ.

**नेड़े** - **क्रि०** അടുക്കൽ,

**नेत** - **पु०** തീർച്ച; നിശ്ചയം; സങ്കല്പം; തൈർ കടയുവാനുള്ള കയറു°; **स्त्री०** സ്ത്രീകളുടെ മാറു മറയ്ക്കുന്ന ഉത്തരീയം.

**नेनुआ** - **पु०** **घियातरोई** ഒരുതരം പിച്ചിങ്ങ.

**नेपथ्य** - **पु०** അണിയറ.

**नेफ़ा** - **पु०** കാലുറയിലോ, പാവാടയിലോ നാട കോർക്കുന്ന സ്ഥലം.

**नेम** - **पु०** നിയമം; രീതി; പതിവു°; പകുതി.

**नेमत** - **स्त्री०** **दे०** **नियामत**

**नेमि** - **स्त्री०** ചക്രപരിധി; കിണററിൻെറ ചുററുമുള്ള തറ.

**नेमी** - **वि०** കൃത്യനിഷ്ഠയുള്ള.

**नेरे** - **क्रि०** അടുക്കൽ.

**नेवछावर** - **स्त्री०** **दे०** **निछावर**

**नेवज** - **पु०** നൈവേദ്യം.

**नेवतना** - **स०** ക്ഷണിയ്ക്കുക.

**नेवता** - **पु०** **दे०** **न्योता**

**नेवर** - **पु०** നൂപുരം; **वि०** ചീത്തയായ; കൊള്ളരുതാത്ത.

**नेवला** - **पु०** കീരി.

**नेवा** - **पु०** സമ്പ്രദായം; രീതി.

**नेवाज** - **वि०** **दे०** **निवाज**

**नेवारना** - **स०** **दे०** **निवारना**

**नेवारी** - **स्त्री०** വനമല്ലിക.

**नेश्तर** - **पु०** **दे०** **नश्तर**

**नेस** - **पु०** തേററ (പല്ലു°).

**नेस्त** - **वि०** ഇല്ലാത്ത; നശിച്ച; **—नाबूद** - നശിച്ച.

**नेस्ती** - **स्त्री०** ഇല്ലായ്മ; ആലസ്യം; നാശം.

**नेह** - **पु०** സ്നേഹം; പ്രേമം.

**नेही** - **वि०** സ്നേഹിയ്ക്കുന്ന; സ്നേഹമുള്ള.

**नै** - **स्त्री०** നീതി; നമ്രത; നദി; ഓടക്കുഴൽ; വേണു; ഹുക്കക്കുഴൽ.

**नैचा** - **पु०** ഹുക്കയുടെ കുഴൽ.

**नैनसुख** - **पु०** ഒരുതരം മിനുസമുള്ള പരുത്തി വസ്ത്രം.

**नैनूँ** - **पु०** [illegible] ഒരുതരം വസ്ത്രം; വെണ്ണ.

**नैया** - **स्त्री०** തോണി.

**नैरंग** - **पु०** } ചതി; കൺകെട്ടു°;
**नैरंगी** - **स्त्री०** } വിലക്ഷണ വസ്തു; ചിത്രം മുതലായതിൻെറ സ്കെച്ചു°.

**नैष्ठिक** - **वि०** നിഷ്ഠയുള്ള.

**नैसर्गिक** - **वि०** സ്വാഭാവികമായ; പ്രാകൃതികമായ.

**नैसा** - **वि०** ചീത്തയായ.

**नैहर** - **पु०** **मैका** ഭാര്യയുടെ അച്ഛനമ്മമാരുടെ വീടു°.

**माफ़ी** - **स्त्री०** മാപ്പ്; ക്ഷമ; സക്കാരിൽനിന്നും കരം ഇളവു് ചെയ്തു കിട്ടിയ ഭൂമി; **—दार** - നികുതി ഇളവായി ഭൂമി കൈവശം കിട്ടിയവൻ.

**मामला** | **मामिला** } **पु०** സംഗതി; വിഷയം; കേസ്; തക്കം.

**मामा** - **पु०** അമ്മാവൻ; **स्त्री०** ദാസി; വേലക്കാരി.

**मामी** - **स्त्री०** അമ്മായി.

**मामूँ** - **पु०** അമ്മാമൻ.

**मामूर** - **वि०** നിറഞ്ഞ; നിയമിയ്ക്കപ്പെട്ട.

**मामूल** - **पु०** മാമൂൽ; രീതി; പഴയ സമ്പ്രദായം.

**मामूली** - **वि०** സാധാരണമായ; നിശ്ചിതമായ.

**माय** - **स्त्री०** അമ്മ.

**मायका** - **पु०** വിവാഹം കഴിഞ്ഞ സ്ത്രീയുടെ അച്ഛനമ്മമാരുടെ വീട്.

**मायल** - **वि०** ഇനിഞ്ഞ; ഏപ്പെട്ട; കലന്ന.

**माया** - **स्त्री०** മായ; വഞ്ചന; ധനം; കപടം; ഇന്ദ്രജാലം.

**मायाविनी** - **स्त्री०** വഞ്ചകി.

**मायावी** - **पु०** സൂത്രശാലി; വഞ്ചകൻ; [illegible].

**मायासुत** - **पु०** ബുദ്ധൻ.

**मायिक** - **वि०** കപടമുള്ള; കൃത്രിമമായ; മായാവിയായ.

**मायूब** - **वि०** ദൂഷിച്ച; നിന്ദ്യമായ.

**मायूस** - **वि०** നിരാശനായ.

**मायूसी** - **स्त्री०** നിരാശ.

**मार** - **स्त्री०** പ്രഹരം; അടി; **पु०** കാമദേവൻ; പാമ്പ്; **—खाना** - അടികൊള്ളുക.

**मारक** - **वि०** കൊല്ലുന്ന; നശിപ്പിയ്ക്കുന്ന.

**मारका** - **पु०** ചിഹ്നം; അടയാളം; യുദ്ധം; പ്രധാന സംഭവം; യുദ്ധക്കളം; **मारके का** - പ്രധാനപ്പെട്ട.

**मार-काट** - **स्त्री०** യുദ്ധം; കുത്തും കൊലയും.

**मारकीन** - **पु०** തടിച്ച വസ്ത്രം.

**मारग** - **पु०** മാർഗ്ഗം.

**मारगन** - **पु०** അസ്ത്രം; ഭിക്ഷു.

**मारण** - **पु०** കൊലചെയ്യൽ; മാരണപ്രയോഗം.

**मारतौल** - **पु०** വലിയ ചുററിക.

**मारना** - **स०** കൊല്ലുക; അടിയ്ക്കുക; എറിയുക; [illegible].

**मार-पीट** - **स्त्री०** അടിപിടി.

**मारपेच** - **पु०** ധൂർത്തത; സൂത്രം.

**मारफ़त** - **अव्य०** വഴിയായി; ദ്വാരാ; മുഖേന.

**मारा** - **वि०** കൊല്ലപ്പെട്ട; **—मारा फिरना** - അലഞ്ഞുതിരിയുക; **—मार** - വളരെ വേഗത്തിൽ.

**मारी** - **स्त्री०** പകച്ചവ്യാധി.

**मारू** - **पु०** യുദ്ധസമയത്തു പാടുന്ന ഒരു പാട്ട്° ; പെരുമ്പറ ; **वि०** കൊല്ലുന്ന ; അപായകരമായ.

**मारे** - **क्रि०** കൊണ്ട്° ; നിമിത്തമായി ; കാരണത്താൽ.

**मार्गण** - **पु०** അന്വേഷണം.

**मार्गशीर्ष** - **पु०** ധനുമാസം.

**मार्गी** - **पु०** വഴിപോക്കൻ.

**मार्जन** - **पु०** അടിച്ചുതളിച്ചു വൃത്തിയാക്കൽ ; വൃത്തി.

**मार्जना** - **स्त्री०** വൃത്തി ; മാപ്പ്°.

**मार्जनी** - **स्त्री०** ചൂല്°.

**मार्जार** - **पु०** പൂച്ച.

**मार्जित** - **पु०** വൃത്തിയാക്കപ്പെട്ട.

**मार्फ़त** - **अव्य०** **दे०** **मारफ़त**

**मार्मिक** - **वि०** പ്രഭാവപൂർണ്ണമായ ; മർമ്മത്തിൽ തട്ടുന്ന.

**माल** - **पु०** സാമാനം ; ധനം ; **स्त्री०** മാല.

**मालकिन** - **स्त्री०** യജമാനത്തി.

**मालकियत** - **स्त्री०** ഉടമസ്ഥത.

**मालख़ाना** - **पु०** കലവറമുറി.

**मालगाड़ी** - **स्त्री०** സാമാനവണ്ടി.

**मालगुज़ार** - **पु०** കുടിയാൻ ; നികുതികൊടുക്കുന്നവൻ ; വസ്തു ഉടമസ്ഥൻ.

**मालगुज़ारी** - **स्त्री०** നികുതി ; കരം.

**मालगोदाम** - **पु०** ഗുദാം (goods-shed).

**मालदार** - **वि०** ധനവാനായ.

**मालपुआ** } **पु०** ഉണ്ണിയപ്പംപോലെയുള്ള
**मालपूआ** } ഒരു മധുരപലഹാരം.

**मालामाल** - **वि०** സമ്പന്നനായ.

**मालिक** - **पु०** യജമാനൻ ; ഉടമസ്ഥൻ ; ഭർത്താവ്° ; ഈശ്വരൻ.

**मालिका** - **स्त्री०** നിര ; മാല ; തോട്ടക്കാരി.

**मालिकाना** - **पु०** യജമാനത്വം ; ഉടമസ്ഥാവകാശം ; **वि०** യജമാനനെപ്പോലെയുള്ള.

**मालिकी** - **स्त्री०** ഉടമസ്ഥത.

**मालिनी** - **स्त्री०** തോട്ടക്കാരി.

**मालिन्य** - **पु०** അഴുക്ക്°.

**मालियत** - **स्त्री०** വില ; സമ്പത്ത്° ; വിലപിടിച്ച സാധനം.

**मालिश** - **स्त्री०** തിരുമ്മൽ ; തടവൽ ; ഉരയ്ക്കൽ ; **जी मालिश करना** - ഓക്കാനം വരുക.

**माली** - **पु०** തോട്ടക്കാരൻ ; **वि०** മാല ധരിച്ച ; ധനസംബന്ധമായ ; **—हालत** - സാമ്പത്തിക സ്ഥിതി.

**मालीदा** - **पु०** **दे०** **मलीदा**

**मालूफ़** - **वि०** സുപരിചിതനായ ; ഏററവും പ്രിയപ്പെട്ട.

**मालूम** - **वि०** അറിയപ്പെട്ട ; അറിഞ്ഞ ; മനസ്സിലായ ; തോന്നിയ.

**मावस** - **स्त्री०** കറുത്ത വാവ്°.

**मावा - पु०** കഞ്ഞിവെള്ളം; സത്തു്; സാരം.

**माशा - पु०** എട്ടു മഞ്ചാടിക്കുരുവിൻെറ തൂക്കം; കൊടിൽ.

**माशा अल्लाह - अव्य०** ദൈവം കണ്ണു കിട്ടാതെ രക്ഷിയ്ക്കട്ടെ.

**माशी - पु०** കറുപ്പോടുകൂടിയ പച്ച നിറം; **वि०** ഉഴുന്നിൻെറ നിറമുള്ള.

**माशूक़ - पु०** പ്രേമപാത്രം; **स्त्री०** പ്രേമിക; **वि०** കാമുകനായ; കാമുകിയായ.

**माशूक़ाना - वि०** പ്രിയതമയെപ്പോലെയുള്ള.

**माशूक़ी - स्त्री०** പ്രേമം; സൌന്ദര്യം; കാമുകത്വം.

**मासना - अ०** ചേരുക; കിട്ടുക; **स०** ചേർക്കുക.

**मासिक - वि०** മാസന്തോറുമുള്ള; മാസത്തിലൊരിയ്ക്കലുള്ള.

**मासियत - स्त्री०** അപരാധം.

**मासी - स्त्री०** മാതൃസഹോദരി.

**मासूम - वि०** നിരപരാധിയായ; അറിവില്ലാത്ത.

**मासूमियत - स्त्री०** ശൈശവകാലം; അറിവില്ലായ്മ.

**माहँ - क्रि०** ഇൽ; മദ്ധ്യത്തിൽ.

**माह - पु०** മാഘമാസം; മാസം; ഉഴുന്നു്.

**माहताब - पु०** ചന്ദ്രൻ; നിലാവു്.

**माहताबी - स्त्री०** നിലാവിൽ വെച്ചു് തയ്യാറാക്കപ്പെട്ട ഔഷധം മുതലായവ; നിലാവു മുററം; ഒരുതരം [illegible].

**माहर - वि०** നല്ല പണ്ഡിതനായ.

**माहरू - वि०** സൌന്ദര്യമുള്ള.

**माहली - पु०** അന്തഃപുരസേവകൻ.

**माहवार - क्रि०** മാസംതോറും; **वि०** [illegible]; **पु०** മാസശമ്പളം.

**माहवारी - वि०** മാസംതോറുമുള്ള.

**माहिं - प्र०** ഇൽ; മേൽ; ഉള്ളിൽ.

**माहियत - स्त्री०** ഏതെങ്കിലും വസ്തുവിൻെറ യഥാർത്ഥ പ്രകൃതി; സാരം.

**माहियाना - पु०** മാസാന്തശമ്പളം.

**माहिर - वि०** വിദഗ്ധനായ.

**माहिला - पु०** തോണിക്കാരൻ.

**माहीं - क्रि० दे० माहिं**

**माही - स्त्री०** മത്സ്യം; **—गीर -** മുക്കുവൻ.

**माहुर - पु०** വിഷം.

**मिंडाई - स्त्री०** മട്ടിയ്ക്കൽ; തിരുമ്മൽ; കുഴയ്ക്കൽ.

**मिंहदी - स्त्री० दे० मेहँदी**

**मिआद - स्त्री० दे० मीआद**

**मिआदी - वि० दे० मीआदी**

**मिक़द** - **स्त्री०** മലദ്വാരം.

**मिक़्दार** - **स्त्री०** പരിമാണം; അളവു്; മാത്ര.

**मिचकना** - **अ०** (കണ്ണുകൾ) വീണ്ടും വീണ്ടും അടയുകയും തുറക്കുകയും ചെയ്യുക.

**मिचकाना** - **स०** (കണ്ണുകൾ) വീണ്ടും വീണ്ടും അടയ്ക്കുകയും തുറക്കുകയും ചെയ്യുക.

**मिचना** - **अ०** (കണ്ണുകൾ) അടയുക.

**मिचराना** - **स०** വിശപ്പില്ലാതെ 'വേണം വേണ്ട' എന്ന മട്ടിൽ ഉണ്ണുക.

**मिचलाना** - **अ०** മനം പിരട്ടുക; ഓക്കാനം വരിക.

**मिचवाना** - **स०** കണ്ണടപ്പിയ്ക്കുക.

**मिज़गाँ** - **स्त्री०** കൺപീലി.

**मिज़मार** - **पु०** ഓടക്കുഴൽ; കുതിരപ്പന്തയത്തിനുള്ള മൈതാനം.

**मिजराब** - **स्त्री०** 'സിതാർ' മുതലായ വാദ്യങ്ങൾ വായിയ്ക്കുവാനുപയോഗിയ്ക്കുന്ന ഒരു തരം വളയം.

**मिज़ाज** - **पु०** പ്രകൃതി; സ്വഭാവം; മനസ്ഥിതി; മനസ്സ്; ഗർവ്വ്; അഭിമാനം; **—खराब होना** - മനസ്സ് അപ്രസന്നമാവുക; **—पाना** - സ്വഭാവം അറിയുക; **—दार** - അഹങ്കാരി; **—पुरसी** - കുശലപ്രശ്നം.

**मिज़ाज शरीफ़** - **अव्य०** താങ്കൾക്കു് സുഖം തന്നെയോ.

**मिज़ाजी** - **वि०** സ്വഭാവമുള്ള.

**मिटना** - **अ०** നശിയ്ക്കുക; മായുക.

**मिटाना** - **स०** നശിപ്പിയ്ക്കുക; ഇല്ലാതാക്കുക; മായ്ക്കുക.

**मिटिया** - **स्त्री०** മൺകുജ.

**मिट्टी** - **स्त्री०** മണ്ണു്; **—करना** - നശിപ്പിയ്ക്കുക; തകരാറാക്കുക; **—का तेल** - മണ്ണെണ്ണ; **—के मोल** - നിസ്സാരവിലയ്ക്കു്; **—डालना** - ദോഷം മൂടിവെയ്ക്കുക; **—पलीद होना** - വല്ലാത്ത നിലയിലാവുക; **—ठिकाने लगाना** - വേണ്ടതു് വേണ്ട സ്ഥലത്തു് വെയ്ക്കുക; **—में मिलना** - നശിയ്ക്കുക; **—में मिलाना** - നശിപ്പിയ്ക്കുക.

**मिट्ठा** - **वि०** മധുരമുള്ള.

**मिट्ठी** - **स्त्री०** ഉമ്മ (കുട്ടികളെ).

**मिट्ठू** - **पु०** മധുരമായി സംസാരിയ്ക്കുന്നവൻ; തത്ത.

**मिठबोला** - **पु०** ഉള്ളിൽ കപടം വെച്ചു് പുറമെ മധുരമായി സംസാരിയ്ക്കുന്നവൻ.

**मिठलोना** - **वि०** ഉപ്പു കുറവുള്ള.

**मिठाई** - **स्त्री०** മാധുര്യം; മധുരപലഹാരം.

**मिठास** - **स्त्री०** മാധുര്യം.

**मितंग** - **पु०** ആന (കവിതയിൽ).

**मित** - **वि०** പരിമിതമായ; കുറഞ്ഞ.

**मिताई** - **स्त्री०** മൈത്രി.

**मिति** - **स्त्री०** അളവു്; അതിരു്; കാലാവധി; **—पूजना** - കാലഹരണമാകുക.

**मिती** - **स्त्री०** തിഥി; തിയതി.

**मित्रता** - **स्त्री०** സ്നേഹം; മൈത്രി.

**मिथु** - **पु०** കളവു്.

**मिथुन** - **पु०** സ്ത്രീപുരുഷന്മാരുടെ ജോഡി; സംഭോഗം.

**मिथ्या** - **वि०** അസത്യമായ.

**मिनकार** - **पु०** (പക്ഷികളുടെ) കൊക്കു്; മരം തുളയ്ക്കുന്ന ആയുധം (ബ്രഹ്മ).

**मिनजानिब** - **क्रि०** ആരെങ്കിലും മുഖാന്തിരം.

**मिनजुमला** - **क्रि०** ഇവയെല്ലാററിലും നിന്നു്; മൊത്തത്തിൽ.

**मिनती** - **स्त्री०** അപേക്ഷ; പ്രാർത്ഥന.

**मिनहा** - **वि०** വെട്ടിച്ചുരുക്കിയ.

**मिनार** - **पु०** **दे०** **मीनार**

**मिन्नत** - **स्त्री०** **दे०** **मिनती**

**मिमियाना** - **अ०** ആടു് കരയുക.

**मियाँ** - **पु०** വലിയവരോടുള്ള സംബോധന; മഹാശയൻ; ശ്രീമാൻ.

**मियाँमिट्टू** - **पु०** മധുരമായി സംസാരിക്കുന്നവൻ; **अपने मुँह मियाँमिट्टू बनाना** - ആത്മപ്രശംസ ചെയ്യുക.

**मियान** - **स्त्री०** വാളുറ; **पु०** അര (½); മദ്ധ്യഭാഗം; **दरमियान** - മദ്ധ്യേ.

**मियाना** - **वि०** ഇടത്തരത്തിലുള്ള; **पु०** കേന്ദ്രം; മദ്ധ്യഭാഗം; ഒരുതരം പല്ലക്കു്.

**मिरग** - **पु०** മാൻ.

**मिरगी** - **स्त्री०** അപസ്മാരരോഗം.

**मिरच**
**मिर्च** } **स्त्री०** കുരുമുളകു്; നല്ലമുളകു്.

**मिर्चलाल** - **पु०** കപ്പൽമുളകു്.

**मिर्चहरा** - **पु०** പച്ചമുളകു്.

**मिरचा** - **पु०** കപ്പൽമുളകു്.

**मिरज़ई** - **स्त्री०** ബനിയൻ.

**मिरज़ा** - **पु०** രാജകുമാരൻ; പ്രഭുകുമാരൻ; മുഗളന്മാരുടെ ഒരു സ്ഥാനപ്പേർ.

**मिरज़ाई** - **स्त्री०** പ്രഭുകുമാരന്റെ പദവി; നേതൃത്വം; ഗർവ്വു്.

**मिलकी** - **पु०** ജമീന്ദാർ; ധനവാൻ.

**मिलन** - **पु०** കൂടിക്കാഴ്ച; സന്ദർശനം; ചേർച്ച.

**मिलनसार** - **वि०** സൽസ്വഭാവിയായ; സുശീലനായ; ഔദാര്യമുള്ള.

**मिलना** - **अ०** കിട്ടുക; കണ്ടുമുട്ടുക; സന്ദർശിക്കുക; ചേരുക.

**मिलवाना - स०** സന്ദർശിപ്പിയ്ക്കുക; യോജിപ്പിയ്ക്കുക.

**मिलान - पु०** യോജിപ്പിയ്ക്കൽ; യോജിപ്പ്; തുലനം.

**मिलाना - स०** സന്ദർശിപ്പിയ്ക്കുക; കൂട്ടിച്ചേർക്കുക; താരതമ്യപ്പെടുത്തുക; യോജിപ്പിയ്ക്കുക.

**मिलाप - पु०** കൂടിക്കാഴ്ച; ചേർച്ച.

**मिलाव - पु०** കലപ്പ്; ചേർക്കൽ.

**मिलावट - स्त्री०** കലപ്പ്.

**मिलित - वि०** ചേർന്ന; യോജിച്ച.

**मिलौनी - स्त्री०** കലപ്പ്; മുസൽമാന്മാരുടെ വിവാഹകർമ്മം.

**मिल्क - स्त्री०** ഭൂസ്വത്ത്; ജന്മിത്വം; ഉടമസ്ഥത.

**मिल्कियत - स्त्री०** ഭൂസ്വത്ത്; ഉടമസ്ഥാവകാശം.

**मिल्की - पु०** ജമീന്ദാർ; **वि०** ജന്മിത്വസംബന്ധമായ.

**मिल्लत - स्त्री०** യോജിപ്പ്; സൌശീല്യം; മതം.

**मिश्र - पु० दे० मिस्र**

**मिश्रित - वि०** കലർത്തിയ; ചേർത്ത.

**मिश्री - स्त्री० दे० मिसरी**

**मिष - पु०** കപടം; ചതി.

**मिष्ट - वि०** മധുരമുള്ള; **—भाषी -** മധുരമായി സംസാരിയ്ക്കുന്ന.

**मिष्टान्न - पु०** മധുരപലഹാരം.

**मिस - पु०** വ്യാജം; ഒഴികഴിവ്; ചെമ്പ്; **—गर -** ചെമ്പുകൊട്ടി.

**मिसकीन - वि० दे० मिस्कीन**

**मिसना - अ०** ചേരുക; കലരുക; തിരുമ്മപ്പെടുക; അമരുക.

**मिसरा - पु०** ഉർദുവിലോ, പാഴ്സിയിലോ ഉള്ള കവിതയുടെ ഒരു ചരണം.

**मिसरानी - स्त्री०** ഭൃത്യ.

**मिसरी - स्त्री०** കൽക്കണ്ടം; ഈജിപ്ത് നിവാസി; ഈജിപ്തിലെ ഭാഷ.

**मिसाल - स्त्री०** ഉദാഹരണം; ഉപമ; പഴഞ്ചൊല്ല്.

**मिसिल - वि०** തുല്യമായ; **स्त्री०** കേസിൻേറയോ, മററു സംഗതികളുടെയോ റിക്കാർഡുകെട്ട്.

**मिस्कीन - वि०** സാധുവായ; ദരിദ്രനായ.

**मिस्तर - पु०** നിലംതല്ലി.

**मिस्तरी - पु०** മേസ്ത്തിരി; ശില്പി.

**मिस्मार - वि०** ഇടിച്ചു പൊടിച്ചു തട്ടിത്തകർത്ത (കെട്ടിടം).

**मिस्र - पु०** ഈജിപ്ത്.

**मिस्ल - वि०** തുല്യമായ.

**मिस्सी - स्त्री०** സുമംഗലികൾ പല്ലു കറപ്പിയ്ക്കുവാനുപയോഗിയ്ക്കുന്ന ഒരു ചൂർണ്ണം.

**मिह - पु०** വർഷിച്ചുകൊണ്ടിരിയ്ക്കുന്ന മേഘം.

**मिहतर - पु० दे० मेहतर**

**मिहनत** - **स्त्री०** അദ്ധ്വാനം ; പരിശ്രമം.

**मिहनताना** - **पु०** പരിശ്രമഫലം ; അദ്ധ്വാനത്തിനുള്ള കൂലി.

**मिहनती** - **वि०** പരിശ്രമിയായ.

**मिहमान** - **पु०** അതിഥി.

**मिहर** - **स्त्री० दे० मेहर**

**मिहरबानी** - **स्त्री० मेहरबानी**

**मिहरा** - **पु० दे० मेहरा**

**मिहिका** - **स्त्री०** കർപ്പൂരം ; ആകാശത്തിൽനിന്നു വീഴുന്ന മഞ്ഞു്.

**मिहिर** - **पु०** സൂര്യൻ ; ചന്ദ്രൻ ; എരിക്കിൻ ചെടി ; **वि०** വൃദ്ധനായ.

**मींगी** - **स्त्री०** [illegible] കഴമ്പു്.

**मींजना** - **स०** കൈകൊണ്ടു തിരുമ്മുക ; മർദ്ദിക്കുക.

**मींड** - **स्त्री०** ഗമകം.

**मींड़ना** - **स०** തിരുമ്മുക ; കഴുകുക.

**मीआद** - **स्त्री०** കാലാവധി.

**मीआदी** - **वि०** കാലാവധിയുള്ള.

**मीचना** - **स०** (കണ്ണു്) ചിമ്മുക.

**मीचु** - **स्त्री०** മരണം.

**मीज़ान** - **स्त्री०** ത്രാസു് ; ആകത്തുക.

**मीठा** - **वि०** മധുരമുള്ള ; സ്വാദുള്ള ; **—तेल** - നല്ലെണ്ണ ; **—नींबू** - ഒരുതരം നാരങ്ങ ;

**मीठी छुरी** - വഞ്ചകൻ ; ചതിയൻ.

**मीन** - **पु०** മത്സ്യം ; മീൻ.

**मीना** - **पु०** ഒരുതരം നീലക്കല്ലു് ; സ്വർണ്ണത്തിലോ, വെള്ളിയിലോ പല വർണ്ണങ്ങളിൽ ചെയ്തിട്ടുള്ള ചിത്രവേല ; മദ്യമെടുക്കുവാനുള്ള സ്ഫടികപ്പാത്രം ; **—कार** - കൊത്തുപണി ചെയ്തിട്ടുള്ള ; **—कारी** - കൊത്തുപണി ; **—बाज़ार** - ബസാർ.

**मीनार** - **स्त्री०** സ്തംഭം ; വൃത്താകാരത്തിലുള്ള ഉയർന്ന ഗോപുരം.

**मीयाद** - **स्त्री०** അവധി.

**मीर** - **पु०** തലവൻ ; മതാചാര്യൻ ; ചീട്ടിലെ രാജാവു് ; **'अमीर'** എന്നതിന്റെ ചുരുക്കരൂപം.

**मीरफ़र्श** - **पु०** കാററത്തു പറക്കാതിരിക്കാൻ വേണ്ടി കാർപ്പെററിന്റെ മുകളിൽ വെയ്ക്കുന്ന കല്ലു്.

**मीरमजलिस** - **पु०** സഭാനാഥൻ ; അദ്ധ്യക്ഷൻ.

**मीरास** - **स्त्री०** അനന്തരാവകാശമായി ലഭിക്കുന്ന സ്വത്തു്.

**मील** - **पु०** നാഴിക (ദൂരം).

**मुँगरा** - **पु०** ഗദ ; കൊട്ടുവടി.

**मीलित** - **पु०** കൂമ്പിയ.

**मुँगौरी** - **स्त्री॰** പരിപ്പുവട.
**मुंड** - **पुं॰** ഉടലിൽ നിന്നു് വേർപെട്ട തല; മരത്തിൻെറ കുററി; **वि॰** മൊട്ടയടിച്ച.
**मुंडन** - **पुं॰** മൊട്ടയടിയ്ക്കൽ.
**मुंडना** - **अ॰** മൊട്ടയടിയ്ക്കപ്പെടുക.
**मुंडा** - **पुं॰** മൊട്ടയടിച്ചയാൾ.
**मुँडित** - **पुं॰** മൊട്ടയടിയ്ക്കപ്പെട്ട.
**मुँडी** - **स्त्री॰** മൊട്ടയടിച്ചവൾ; വിധവ.
**मुँडेर** - **स्त्री॰** മട്ടുപ്പാവിൻെറ മുകളിലുള്ള ഉയരംകുറഞ്ഞ ചുമർ; തിണ്ടു്; വരമ്പു്.
**मुँतक़िल** - **वि॰ दे॰ मुन्तक़िल**
**मुंतज़िम** - **वि॰ दे॰ मुन्तज़िम**
**मुंतज़िर** - **वि॰ दे॰ मुन्तज़िर**
**मुंताख़िब** - **वि॰** തിരഞ്ഞെടുത്ത; നല്ലതു നോക്കിയെടുത്ത.
**मुँदना** - **अ॰** അടയുക; ചിമ്മുക.
**मुँदरा** - **पुं॰** യോഗികൾ കാതിലണിയുന്ന കുണ്ഡലം.
**मुँदरी** - **स्त्री॰** മോതിരം.
**मुंशी** - **पुं॰** ഗുമസ്തൻ; ലേഖകൻ; പണ്ഡിതൻ.
**मुँसरिम** - **पुं॰** മാനേജർ; കോടതിയിലെ ഹെഡ്ക്ലാർക്കു്.
**मुंसलिक़** - **वि॰** ഒന്നിച്ചുകോർത്ത; കെട്ടിയ; ചേർന്ന; അടങ്ങിയ.
**मुंसिफ़** - **पुं॰** മുൻസീഫു്.
**मुँसिफ़ी** - **स्त्री॰** മുൻസീഫിൻെറ പ്രവൃത്തി; ന്യായം.
**मुँह** - **पुं॰** മുഖം; വായ; **—काला बनाना** - മുഖത്തു കരിതേയ്ക്കുക (അപമാനിയ്ക്കുക); **—की खाना** - അപമാനിതനാകുക; **—बनाना** - മുഖം ചുളിയ്ക്കുക; കൊഞ്ഞനം കാണിയ്ക്കുക.
**मुँहकाला** - **पुं॰** അപമാനം; ദുഷ്പേരു്.
**मुँहज़ोर** - **वि॰** വായാടിയായ.
**मुँहदिखाई** - **स्त्री॰** വധുവിൻെറ മുഖം കാണുന്ന ചടങ്ങു്.
**मुँहफट** - **वि॰** അസഭ്യങ്ങൾ പറയുന്നതിൽ നാണമില്ലാത്ത; വായിൽത്തോന്നിയതു പറയുന്ന.
**मुँहबोला** - **वि॰** പേരിനമാത്രം [illegible].
**मुँहभराई** - **स्त्री॰** കൈക്കൂലി.
**मुँहमाँगा** - **वि॰** ആവശ്യപ്പെട്ടതനുസരിച്ചുള്ള.
**मुँहामुँह** - **क्रि॰** മുക്കററം; പൂർണ്ണമായി.
**मुँहासा** - **पुं॰** മുഖക്കുരു.
**मुअइयन** - **वि॰** നിയമിച്ച; നിയോഗിച്ച.
**मुअज़्ज़म** - **क्रि॰** മാന്യനായ; ആദരണീയനായ.
**मुअज़्ज़िन** - **पुं॰** മുഹമ്മദീയ പള്ളിയിൽ പ്രാർത്ഥനാസമയത്തു് ബാംഗ് വിളിയ്ക്കുന്ന ആൾ.

**मुअज़्ज़िज़ - वि०** മാന്യനായ; [illegible]

**मुअत्तल - वि०** സസ്പെൻഡ്° ചെയ്ത.

**मुअत्तली - स्त्री०** സസ്പെൻഷൻ.

**मुअन्नस - स्त्री०** സ്ത്രീലിംഗം; പെൺ.

**मुअल्लिफ़ - पु०** ഗ്രന്ഥകർത്താവ്°; സംഗ്രഹകർത്താവ്°.

**मुअल्लिम - पु०** അദ്ധ്യാപകൻ.

**मुआक़बत - स्त्री०** ദണ്ഡനം; ശിക്ഷ.

**मुआफ़ - वि० दे० माफ़**

**मुआफ़िक़ - वि०** അനുസരിച്ചുള്ള; സമാനമായ.

**मुआफ़क़त - स्त्री०** [illegible]; സാദൃശ്യം.

**मुआफ़ी - स्त्री० दे० माफ़ी**

**मुआमला - पु० दे० मामला**

**मुआयना - पु०** നിരീക്ഷണം; പരിശോധന.

**मुआलिज़ - पु०** വൈദ്യൻ.

**मुआलिज़ा - पु०** ചികിത്സ.

**मुआवज़ा - पु०** പ്രതിഫലം; പരിവർത്തനം.

**मुआहदा - पु०** [illegible]; കരാർ.

**मुक़ई - वि०** കഴിച്ചാൽ ഛർദ്ദിക്കുന്ന.

**मुक़दमा - पु०** കേസ്° (അന്യായം);
**—खड़ा करना -** കേസുണ്ടാക്കുക.

**मुक़दमेबाज़ - पु०** കേസുകാരൻ; വ്യവഹാരക്കാരൻ.

**मुक़दमेबाज़ी-स्त्री०** കേസു നടത്തൽ.

**मुक़द्दम - वि०** മുമ്പുള്ള; പ്രധാനമായ; **पु०** പ്രധാനി.

**मुक़द्मा - पु० दे० मुक़दमा**

**मुक़द्दर - वि०** അഴുക്കുള്ള; കലങ്ങിയ; അസന്തുഷ്ടനായ; **पु०** ഭാഗ്യം; വിധി.

**मुक़द्दस - वि०** പരിശുദ്ധമായ.

**मुकम्मल - वि०** പൂർണ്ണമായ.

**मुकरना - अ०** പറഞ്ഞതിന്° വിപരീതമായി ചെയ്യുക; നിഷേധിക്കുക.

**मुकराना - स०** അന്യനെ പറഞ്ഞു തെററിക്കുക.

**मुक़र्रर - क्रि०** വീണ്ടും; **वि०** കരാർ ചെയ്ത; നിയമിച്ച; നിശ്ചയിച്ച.

**मुक़र्ररी - स्त्री०** നിശ്ചിതമായ നികുതി, ശമ്പളം മുതലായവ; നിയമനം.

**मुक़ाबला / मुक़ाबिला - पु०** എതിർപ്പ്°; സമാനത; താരതമ്യം.

**मुक़ाबिल - क्रि०** മുൻഭാഗത്ത്°; **पु०** ശത്രു; എതിരാളി.

**मुक़ाम - पु०** കേന്ദ്രം; പാളയം; വാസസ്ഥാനം; താവളം.

**मुकियाना - स०** മുഷ്ടി ചുരുട്ടി ഇടിക്കുക.

**मुक़ीम - वि०** താമസിക്കുന്ന; താമസിച്ച.

**मुकुट** - **पु०** കിരീടം.

**मुकुर** - **पु०** കണ്ണാടി ; പൂമൊട്ടു്.

**मुकुल** - **पु०** പൂമൊട്ടു്; ആത്മാവു്; ശരീരം.

**मुकुलित** - **वि०** മൊട്ടിട്ട ; വിടരാറായ മൊട്ടു്; അടഞ്ഞ (കണ്ണു്).

**मुक्का** - **पु०** മുഷ്ടി.

**मुक्की** - **स्त्री०** മുഷ്ടിയുദ്ധം ; മുഷ്ടി ; ഇടി.

**मुक्केबाज़ी** - **स्त्री०** മുഷ്ടിയുദ്ധം.

**मुक़्क़ैश** - **पु०** സ്വർണ്ണക്കസവോ, വെള്ളിക്കസവോ ഇട്ട വസ്ത്രം.

**मुक्तकंठ** - **वि०** ഉറക്കെപ്പറയുന്ന.

**मुक्तक** - **पु०** എറിഞ്ഞു കൊള്ളിയ്ക്കുന്ന ആയുധം ; മുക്തകം (ഒററശ്ലോകം).

**मुक्तज़ी** - **वि०** ആവശ്യക്കാരനായ.

**मुक्तता** - **स्त्री०** മുക്തി ; മോചനം.

**मुक़्तदा** - **पु०** നേതാവു്; മതാചാര്യൻ.

**मुक्तहस्त** - **वि०** ധാരാളമായി ദാനം ചെയ്യുന്ന.

**मुक्ता** - **स्त्री०** മുത്തു്; **—फल** - മുത്തു്.

**मुखड़ा** - **पु०** സുന്ദരമുഖം.

**मुख़्तार** - **पु०** പ്രതിനിധി; മുക്ത്യാർ; കാര്യസ്ഥൻ; **—आम** - സർവ്വാധികാരി ; **—नामा** - അധികാരപത്രം.

**मुख़्तारी** - **स्त्री०** പ്രതിനിധിത്വം ; മുക്ത്യാർ,

**मुख़न्नस** - **वि०** നപുംസകനായ.

**मुखपट** - **पु०** മുഖം മറയ്ക്കുവാനുള്ള വസ്ത്രം ; മൂടുപടം.

**मुख़्फ़्फ़फ़** - **वि०** ചുരുക്കിയ ; സംക്ഷിപ്തമായ ; **पु०** സംഗ്രഹിയ്ക്കൽ.

**मुखबंध** - **पु०** മുഖവുര.

**मुख़बिर** - **पु०** ചാരൻ ; രഹസ്യപ്പോലീസു് (സി.ഐ.ഡി.).

**मुख़बिरी** - **स्त्री०** ഗൂഢമായി വർത്തമാനമറിയിയ്ക്കുന്ന പണി.

**मुखर** - **वि०** അപ്രിയമായി സംസാരിയ്ക്കുന്ന ; വായാടിയായ ; പ്രമാണിയായ ; **पु०** കാക്ക ; ശംഖു്.

**मुख़लिस** - **वि०** സത്യവാനായ ; ഒററയ്ക്കായ ; അവിവാഹിതനായ.

**मुख़लिसी** - **स्त्री०** മോചനം.

**मुखस्थ** } **वि०** വായ്പാഠമാക്കിയ ;
**मुखाग्र** } വായ്പാഠമായ.

**मुख़ातिब** - **पु०** സംസാരിയ്ക്കുന്നവൻ ; സംസാരിയ്ക്കുവാൻ തിരിഞ്ഞവൻ ; **—होना** - ആരുടേയെങ്കിലും നേർക്കു് തിരിഞ്ഞു് വർത്തമാനം പറയുക ; വർത്തമാനം കേൾക്കാൻ തയ്യാറാവുക.

**मुख़ालिफ़** - **पुं०** വിരോധി ; എതിരാളി ; വിരുദ്ധമായ.

**मुख़ालिफ़त** - **स्त्री०** ശത്രുത.

**मुखिया** - **पुं०** തലവൻ ; പ്രധാനി.

**मुख़्तलिफ़** - **वि०** വെവ്വേറെയുള്ള ; ഭിന്നമായ ; പലതരത്തിലുള്ള.

**मुख़्तसर** - **वि०** സംക്ഷിപ്തമായ ; ചെറിയ ; കുറച്ച്.

**मुख्य न्यायाधीश** - **पुं०** ഒന്നാം ജഡ്ജി.

**मुख्य मंत्री** - **पुं०** മദ്രാസ് തുടങ്ങിയ രാജ്യങ്ങളിലെ പ്രധാനമന്ത്രി (Chief Minister).

**मुगदर** - **वि०** ഗദ ; വ്യായാമം ചെ[illegible] ക്ലബ്സ്.

**मुग़ालता** - **पुं०** ചതി ; വഞ്ചന ; ഭ്രമം ; തെററിദ്ധരിപ്പിയ്ക്കൽ.

**मुग्ध** - **वि०** മോഹിച്ച ; ലയിച്ച ; മുഴുകിയ ; മനോഹരമായ.

**मुचक** - **स्त्री०** ഞരമ്പ് ഇടറൽ.

**मुचलका** - **पुं०** നല്ലനടപ്പ് ജാമ്യപത്രം.

**मुछंदर** - **पुं०** കൊമ്പൻ മീശക്കാരൻ ; വിരൂപിയായവൻ.

**मुज़क्कर** - **पुं०** പുല്ലിംഗം ; ആൺ.

**मुज़्तर** } **वि०** **बेचैन** സൈപരം
**मुज़्तरिब** } കെട്ട.

**मुज़फ़्फ़र** - **वि०** വിജയിയായ.

**मुजरा** - **पुं०** വേശ്യയുടെ പാട്ടുകച്ചേരി ; അഭിവാദനം ; തുടച്ച് ; വെട്ടിക്കുറച്ച തുക.

**मुजर्रद** - **वि०** വിവാഹം കഴിയാത്ത ; ഏകാകിയായ.

**मुजर्रब** - **वि०** പരീക്ഷിച്ചു നോക്കിയ ; അനുഭവിച്ചറിഞ്ഞ.

**मुजरिम** - **पुं०** (കേസിലെ) പ്രതി ; അപരാധി ; കുററക്കാരൻ.

**मुज़ायका** - **पुं०** ഹാനി.

**मुज़ाहिम** - **वि०** കഷ്ടപ്പെടുത്തുന്ന ; പീഡിപ്പിയ്ക്കുന്ന ; [illegible]ത്തുന്ന.

**मुज़ाहिमत** - **स्त्री०** കഷ്ടപ്പെടുത്തൽ ; തടയൽ.

**मुज़िर** - **वि०** ഹാനിയുണ്ടാക്കുന്ന ; ചീത്തയായ.

**मुटाई** - **स्त्री०** സ്ഥൂലത ; പുഷ്ടി ; തടിപ്പ് ; അഹങ്കാരം.

**मुटाना** - **अ०** തടിയ്ക്കുക ; അഹങ്കരിയ്ക്കുക.

**मुटिया** - **पुं०** ചുമട്ടുകാരൻ.

**मुट्ठा** - **पुं०** ഒരു കൈപ്പിടിയിൽ കൊള്ളുന്നൗ പുല്ലിൻേറയോ, വയ്ക്കോലിൻേറയോ കെട്ട് ; ഒരു പിടിയിൽ കൊള്ളുന്ന സാധനം ; ആയുധങ്ങളുടെ പിടി.

**मुट्ठी** - **स्त्री०** മുഷ്ടി ; പിടി ; **—गरम करना** - കൈക്കൂലി കൊടുക്കുക ; **—भर** - ഒരു പിടി ; **—में** - അധീനത്തിൽ.

**मुठमर्द** - **पु०** പൊണ്ണത്തടിയൻ.

**मुठभेड़** - **स्त्री०** എതിർപ്പ്; യുദ്ധം.

**मुठिया** - **स्त्री०** [illegible] പിടി; ഭിക്ഷക്കാർക്കു ഓരോ പിടി അന്നം കൊടുക്കൽ.

**मुड़ना** - **अ०** തിരിയുക; മടങ്ങുക; വളയുക; മൊട്ടയടിയ്ക്കപ്പെടുക.

**मुड़वाना** - **स०** തിരിപ്പിയ്ക്കുക; തല മൊട്ടയടിപ്പിയ്ക്കുക.

**मुड़ाना** - **स०** തിരിയ്ക്കുക; മടക്കുക; തല മൊട്ടയടിയ്ക്കുക.

**मुतअल्लिक़** - **वि०** സംബന്ധിച്ച; **क्रि०** സംബന്ധിച്ച്; പററി.

**मुतअस्सिर** - **वि०** പ്രഭാവിതനായ.

**मुतदायरा** - **वि०** അവകാശവാദം ചെയ്ത.

**मुतफ़क्किर** - **वि०** ചിന്തിതനായ.

**मुतफ़न्नी** - **वि०** സൂത്രശാലിയായ.

**मुतफ़र्रक़ात** - **पु०** പലവിധത്തിലുള്ള ചില്ലറ സാധനങ്ങൾ; പലവക.

**मुतफ़र्रिक़** - **वि०** വിവിധമായ; ചിതറിയ; പലവകയിലുള്ള.

**मुतबन्ना** - **पु०** ദത്തുപുത്രൻ.

**मुतमैयन** - **पु०** **मुतमई** തൃപ്തൻ; ശാന്തൻ; നിശ്ചിന്തൻ.

**मुतमौवल** - **वि०** ധനവാനായ.

**मुतरज्जिम** - **पु०** വിവർത്തകൻ.

**मुतलक़** - **क्रि०** തീരെ; മുഴുവൻ; ഒട്ടും; **वि०** [illegible]; സ്വതന്ത്രമായ.

**मुतवातिर** - **क्रि०** **लगातार** തുടർച്ചയായി; നിരന്തരമായി.

**मुतसद्दी** - **पु०** ക്ലാർക്ക്; ഗുമസ്ഥൻ; മാനേജർ.

**मुताबिक़** - **क्रि०** അനുസരിച്ച്.

**मुतालबा** - **पु०** ബാക്കി കിട്ടാനുള്ള സംഖ്യ; ആവശ്യപ്പെടൽ.

**मुताला** - **पु०** പഠിപ്പ്; അദ്ധ്യയനം.

**मुत्तफ़िक़** - **वि०** യോജിച്ച; ഐകമത്യമുള്ള.

**मुत्तसिल** - **वि०** കൂടെച്ചേർന്ന; സമീപസ്ഥമുള്ള.

**मुद** - **पु०** സന്തോഷം.

**मुदगर** - **पु०** **दे०** **मुगदर**

**मुदर्रिस** - **पु०** അദ്ധ്യാപകൻ.

**मुदा** - **अव्य०** താല്പര്യ്യമിതാണ്; എന്നാൽ; **स्त्री०** ആനന്ദം.

**मुदाम** - **क्रि०** എല്ലായ്പ്പോഴും; തുടർച്ചയായി.

**मुदामी** - **वि०** എല്ലായ്പ്പോഴുമുള്ള; തുടർച്ചയായുള്ള.

**मुदित** - **वि०** സന്തുഷ്ടനായ.

**मुदिर** - **पु०** മേഘം; കാമുകൻ; തവള.

**मुद्दआ** - **पु०** ഉദ്ദേശം; താല്പര്യ്യം.

**मुद्दई** - **पु०** അന്യായക്കാരൻ; വാദി; ശത്രു.

**मुद्दत** - **स्त्री०** കാലാവധി; വളരെക്കാലം; —**का** - വളരെക്കാലമായുള്ള.

**मुद्दालेह** - **पु०** (കേസിലെ) പ്രതി.

**मुद्रक** - **पु०** അച്ചടിയ്ക്കുന്ന ആൾ (printer).

**मुद्रण** - **पु०** അച്ചടി.

**मुद्रांक-शुल्क** - **पु०** അച്ചടിക്കൂലി.

**मुद्रा** - **स्त्री०** മുദ്ര; അടയാളം; സ്റ്റാമ്പ്; മോതിരം; ഭാവം; നാണം.

**मुद्रास्फीति** - **स्त्री०** നാണയപ്പെരുപ്പം.

**मुद्रिका** - **स्त्री०** മോതിരം.

**मुद्रित** - **वि०** അച്ചടിയ്ക്കപ്പെട്ട; മുദ്രവെച്ച; അടഞ്ഞ.

**मुधा** - **वि०** വെറുതെ; വ്യർത്ഥമായി; **पु०** അസത്യം; മിഥ്യ; **वि०** വ്യർത്ഥമായ.

**मुनकिर** - **वि०** നിഷേധിയ്ക്കുന്ന; **पु०** നാസ്തികൻ.

**मुनक्क़श** - **वि०** കൊത്തുപണി ചെയ്ത.

**मुनक्का** - **पु०** കുരുവുള്ള വലിയതരം മുന്തിരിങ്ങ.

**मुनगा** - **पु०** മുരിങ്ങക്കായ.

**मुनशी** - **पु०** **मुतसद्दी** ഗൃമസ്ഥൻ; ലേഖകൻ; എഴുത്തുകാരൻ.

**मुनसरिम** - **पु०** മാനേജർ; കോടതിയിലെ ഹെഡ്ഗുമസ്തൻ.

**मुनहसर** - **वि०** [illegible].

**मुनादी** - **स्त्री०** കൊട്ടിയറിയിയ്ക്കൽ; വിളംബരം; കൊട്ടിയറിയിയ്ക്കാനുള്ള വാദ്യം (ചെണ്ട).

**मुनाफ़ा** - **पु०** ലാഭം.

**मुनासिब** - **वि०** ഉചിതമായ; ശരിയായ.

**मुनासिबत** - **स्त्री०** സംബന്ധം; യോജിപ്പ്; ഉപയുക്തത.

**मुनियाँ** - **स्त्री०** ഒരുതരം പക്ഷി.

**मुनीब** / **मुनीम** **पु०** സഹായി; കണക്കെഴുത്തുകാരൻ; ഇൗശ്വരഭക്തൻ; യജമാനൻ.

**मुन्तक़िल** - **वि०** സ്ഥലംമാററിയ.

**मुन्तज़िम** - **पु०** മാനേജർ.

**मुन्तज़िर** - **वि०** പ്രതീക്ഷിയ്ക്കുന്ന.

**मुन्तशिर** - **वि०** ചിന്നിച്ചിതറിയ; കഷ്ടത്തിൽപ്പെട്ട.

**मुन्दरज** - **वि०** എഴുതിയ; ചേർത്ത; കുറിച്ച; അന്തർഗ്ഗതമായ.

**मुफ़लिस** - **वि०** നിർദ്ധനനായ.

**मुफ़लिसी** - **स्त्री०** ദാരിദ്ര്യം.

**मुफ़स्सल** - **वि०** വിവരണത്തോടുകൂടിയ; **पु०** നഗരത്തിന്നു ചുററുമുള്ള സ്ഥലങ്ങൾ.

**मुफ़ीद** - **वि०** പ്രയോജനകരമായ.

**मुफ़्त** - **वि०** വെറുതെ ലഭിയ്ക്കുന്ന.

**मुबतला** - **वि०** ആപത്തിലകപ്പെട്ട.

**मुबलिग़** - **पु०** പണത്തുക ; **उदा०** **मुबलिग़ पचास रुपये**

**मुबहम** - **वि०** അസ്പഷ്ടമായ ; സന്ദിഗ്ദ്ധമായ.

**मुबादला** - **पु०** ഒരു സാധനം കൊടുത്തു് പകരം വേറൊന്നു വാങ്ങൽ ; പരിവർത്തനം.

**मुबारक** - **वि०** ശുഭമായ ; മംഗളകരമായ ; **—बाद** - അഭിനന്ദനം ; **—बादी** - അഭിനന്ദിക്കൽ.

**मुबालग़ा** - **पु०** അതിശയോക്തി.

**मुबाहिसा** - **पु०** വാദവിവാദം ; തർക്കം.

**मुमकिन** - **वि०** സംഭാവ്യമായ.

**मुमतहिन** - **पु०** പരീക്ഷകൻ.

**मुमताज़** - **वि०** ആദരണീയമായ ; മാന്യമായ.

**मुमानअत** - **स्त्री०** നിരോധം ; നിഷേധം ; വർജ്ജനം.

**मुमुक्षु** - **वि०** മോക്ഷം കൊതിക്കുന്നവനായ.

**मुमूर्षा** - **स्त्री०** മരിക്കാനുള്ള ഇച്ഛ.

**मुमूर्षु** - **वि०** മരിക്കാറായ.

**मुयस्सर** - **वि०** **दे०** **मयस्सर**

**मुरंडा** - **पु०** ഗോതമ്പുലഡ്ഡു ; **वि०** ഉണങ്ങിയ ; ശുഷ്കിച്ച.

**मुर** - **पु०** എന്തിനേയെങ്കിലും മൂടുന്ന വസ്ത്രം ; **अव्य०** രണ്ടാമതും.

**मुरई** - **स्त्री०** ഒരുതരം മുള്ളങ്കി.

**मुरक** - **स्त्री०** വളയൽ ; തിരിയൽ.

**मुरकना** - **अ०** വളയുക ; മടങ്ങുക.

**मुरगा** - **पु०** പൂവൻകോഴി.

**मुरग़ाबी** - **स्त्री०** [illegible].

**मुरचंग** - **पु०** വാകൊണ്ടു വായിക്കുന്ന വാദ്യം (മോർശംഖ്).

**मुरछना** } **अ०** മോഹാലസ്യപ്പെടുക ; മൂർച്ഛിക്കുക.
**मुरछाना** }

**मुरज** - **पु०** മൃദംഗം.

**मुरझाना** - **अ०** വാടുക.

**मुरत्तब** - **वि०** ക്രമബദ്ധമായ.

**मुरत्तिब** - **पु०** ക്രമീകരിക്കുന്നവൻ.

**मुरदन** - **पु०** മരിക്കൽ.

**मुरदनी** - **स्त्री०** മരണലക്ഷണം ; ശവത്തോടുകൂടി ശ്മശാനത്തിലേക്കുള്ള യാത്ര.

**मुरदा** - **पु०** മരിച്ചവൻ ; ശവം.

**मुरदार** - **वि०** മരിച്ച ; അപവിത്രമായ ; വാടിയ ; **पु०** മൃതശരീരം.

**मुरदासंख** - **पु०** ഒരുതരം ഔഷധം.

**मुरब्बा** - **पु०** ജാം ; പഞ്ചസാരപ്പാവിലിട്ടു് സൂക്ഷിക്കുന്ന പഴങ്ങൾകൊണ്ടുള്ള ഒരു ഭക്ഷണസാധനം ; **वि०** നാലുകോണുള്ള.

**मुरब्बी** - **पु०** രക്ഷകർത്താവ്.

**मुरवी** - **स्त्री०** ഞാൺ.

**मुरव्वज** - **वि०** പ്രചാരമുള്ള.

**मुरव्वत** - **स्त्री०** **दे०** **मुरौवत**

**मुरशिद** - **पु०** ഗുരു ; മാർഗ്ഗദർശി.

**मुरहा** - **पु०** ശ്രീകൃഷ്ണൻ ; **वि०** മൂലം നക്ഷത്രത്തിൽ ജനിച്ച ; അച്ഛനമ്മമാരില്ലാത്ത ; അനാഥനായ ; കുസൃതിക്കാരനായ.

**मुराड़ा** - **पु०** തീക്കൊള്ളി.

**मुराद** - **स्त्री०** ആഗ്രഹം ; അഭിലാഷം ; ആശയം ; അഭിപ്രായം.

**मुरादी** - **वि०** അനുകൂലമായ ; ഇച്ഛാനുസാരമായ ; **पु०** അഭിലാഷി.

**मुराफ़ा** - **पु०** അപ്പീൽ.

**मुरीद** - **पु०** ശിഷ്യൻ; അനുയായി.

**मुरेठा** - **पु०** തലപ്പാവ്.

**मुरौअत** / **मुरौवत** - **स्त्री०** സൽസ്വഭാവം ; സൌശീല്യം; ഔദാര്യം; ആദരവ് ; നാണം ; മാനം.

**मुर्गा** - **पु०** **दे०** **मुरगा**

**मुर्दनी** - **स्त्री०** **दे०** **मुरदनी**

**मुर्दा** - **पु०** **दे०** **मुरदा**

**मुर्वी** - **स्त्री०** വില്ലിൻെറ ഞാൺ.

**मुर्शिद** - **पु०** **मुरशिद**

**मुलकी** - **वि०** **दे०** **मुल्की**

**मुलज़िम** - **वि०** കുറ്റം ചുമത്തപ്പെട്ട ; അപരാധിയായ.

**मुलतवी** - **वि०** നീട്ടിവെയ്ക്കപ്പെട്ട.

**मुलम्मा** - **पु०** ഗിൽട്ട് ; പൂച്ച് ; പുറംപൂച്ച് ; **वि०** ഗിൽട്ടിട്ട.

**मुलहठी** - **स्त्री०** ഇരട്ടിമധുരം.

**मुलाक़ात** - **स्त्री०** കൂടിക്കാഴ്ച.

**मुलाक़ाती** - **पु०** പരിചിതൻ ; സന്ദർശകൻ.

**मुलाज़िम** - **पु०** പരിചാരകൻ സേവകൻ.

**मुलाज़िमत** - **स्त्री०** സേവനം ; പരിചര്യ.

**मुलायम** - **वि०** മാർദ്ദവമുള്ള.

**मुलायमियत** - **स्त्री०** മാർദ്ദവം.

**मुलाहज़ा** - **पु०** നിരീക്ഷണം ; മേൽനോട്ടം ; പരിശോധന.

**मुलुक** - **पु०** **दे०** **मुल्क**

**मुलेठी** - **स्त्री०** **दे०** **मुलहठी**

**मुल्क** - **पु०** ദേശം ; രാജ്യം.

**मुल्की** - **वि०** ദേശസംബന്ധമായ ; ദേശീയമായ.

**मुल्तवी** - **वि०** നീട്ടിവെച്ച ; നിർത്തിവെച്ച.

**मुल्ला** - **पु०** മൌലവി ; വിദ്വാൻ ; മുഹമ്മദീയ പുരോഹിതൻ.

**मुवक्किल** - **पु०** (കേസിലെ) കക്ഷി.

**मुवज्जह** - **वि०** ഉചിതമായ ; ശരിയായ.

**मुवर्रिख़** - **पु०** ചരിത്രകാരൻ.

**मुवहिद** - **पु०** ആസ്തികൻ.

**मुवाख़ज़ा** - **पु०** കാരണം ചോദിയ്ക്കൽ ; നഷ്ടപരിഹാരം.

**मुवाफ़िक** - **वि०** **दे०** **माफ़िक**

**मुशफ़िक** - **वि०** കൃപാലുവായ ; **पु०** സ്നേഹിതൻ.

**मुशरिफ़** - **पु०** ഉയൎന്നവൻ; നേതാവ്.

**मुशायरा** - **पु०** കവിസമ്മേളനം.

**मुशाहरा** - **पु०** മാസശമ്പളം.

**मुश्क** - **पु०** കസ്തൂരി; **स्त्री०** ഭുജം; **—मुश्कें कसना** - രണ്ടുകയ്യും പുറകോട്ട് പിടിച്ചുകെട്ടുക.

**मुश्किल** - **वि०** പ്രയാസമുള്ള; **स्त्री०** പ്രയാസം; **—कुशा** - ദുഃഖമകററുന്നവൻ (ഈശ്വരൻ).

**मुश्की** - **वि०** കസ്തൂരിനിറമുള്ള; കറുത്ത; കസ്തൂരിയുള്ള; **पु०** കറുത്ത കുതിര.

**मुश्त** - **पु०** മുഷ്ടി.

**मुश्तक़** - **वि०** ഒരുവാക്കിൽ നിന്നുണ്ടായ മറെറാരു വാക്ക്; കോപിച്ച.

**मुश्तरका** - **वि०** കൂട്ടധികാരമുള്ള.

**मुश्तहिर** - **वि०** പ്രസിദ്ധീകരിക്കുന്ന; പ്രകാശകനായ.

**मुश्ताक़** - **वि०** ആഗ്രഹമുള്ള.

**मुष्टि** - **स्त्री०** **मुट्ठी** മുഷ്ടി; പിടി.

**मुष्टिक** - **पु०** മുഷ്ടി; ചുരുട്ടിയ കൈ.

**मुसकुराना** - **अ०** പുഞ്ചിരിയിടുക.

**मुसकुराहट**, **मुसकान**, **मुसक्यान** } **स्त्री०** മന്ദഹാസം; പുഞ്ചിരി.

**मुसद्दस** - **पु०** ആറുകോണുള്ള വസ്തു; ആറുവരിയുള്ള വൃത്തം.

**मुसना** - **अ०** മോഷ്ടിക്കപ്പെടുക.

**मुसन्ना** - **पु०** പകൎപ്പ്; രസീതുകററി.

**मुसन्निफ़** - **पु०** ഗ്രന്ഥകൎത്താവ്.

**मुसफ़्फ़ा** - **वि०** വൃത്തിയാക്കിയ.

**मुसफ़्फ़ी** - **वि०** ശുദ്ധിചെയ്യുന്ന.

**मुसम्मा** - **वि०** പേരുകേട്ട.

**मुसम्मात** - **स्त्री०** സ്ത്രീ; ബഹുമാനം കാണിക്കുവാൻ സ്ത്രീകളുടെ പേരിന്റെ മുമ്പിൽ ഈ പദം ചേൎക്കുന്നു.

**मुसरा** - **पु०** നാരായവേര്.

**मुसलमानी** - **वि०** മുസൽമാനെ സംബന്ധിച്ച.

**मुसल्लम** - **वि०** മുഴുവനായ; മൊത്തമുള്ള; സമ്മതിച്ച.

**मुसल्लह** - **वि०** ആയുധധാരിയായ.

**मुसल्ला** - **पु०** മുഹമ്മദീയർ പ്രാൎത്ഥിക്കുമ്പോൾ ഇരിക്കുവാൻ വിരിക്കാറുള്ള വിരിപ്പ്.

**मुसव्विर** - **पु०** ചിത്രകാരൻ.

**मुसाफ़हा** - **पु०** കൈ കൊടുക്കൽ.

**मुसाफ़िर** - **पु०** വഴിയാത്രക്കാരൻ; **—ख़ाना** - വഴിയമ്പലം; സത്രം.

**मुसाफ़िरत** - **स्त्री०** സഞ്ചരിക്കൽ; വിദേശം,

**मुसाफ़िरी** - **स्त्री०** വഴിയാത്ര.

**मुसाहब** - **पु०** രാജാവിന്റെയോ, പ്രഭുവിന്റെയോ പാൎശ്വവൎത്തി.

**मुसीबत** - स्त्री० ആപത്തു്; ബുദ്ധിമുട്ടു്.

**मुस्की** - स्त्री० दे० **मुसकुराहट**; वि० दे० **मुस्की**

**मुस्क्यान** - स्त्री० दे० **मुसकुराहट**

**मुस्टंडा** - वि० തടിച്ച; തെമ്മാടിയായ.

**मुस्तक़िल** - वि० സ്ഥിരമായ.

**मुस्तग़ीस** - पु० അവകാശി; വാദി.

**मुस्तनद** - वि० പ്രമാണീകൃതമായ; സട്ടിഫിക്കററു കിട്ടിയ.

**मुस्तस्ना** - वि० വേർപെടുത്തിയ; ഒഴിവാക്കിയ.

**मुस्तहक़** - वि० അധികാരം കിട്ടിയ; യോഗ്യനായ.

**मुस्तैद** - वि० സന്നദ്ധനായ; തല്പരനായ; സമർത്ഥനായ.

**मुस्तैदी** - स्त्री० സന്നദ്ധത; തല്പരത; സാമർത്ഥ്യം.

**मुस्तौफ़ी** - पु० കണക്കു നോക്കുന്നവൻ (ആഡിററർ).

**मुहकमा** - पु० ഡിപ്പാർട്ടുമെണ്ടു്; വിഭാഗം.

**मुहज़्ज़ब** - वि० ശിഷ്ടനായ.

**मुहतमिम** - पु० വ്യവസ്ഥാപകൻ; മാനേജർ.

**मुहतरका** - पु० വ്യാപാരനികുതി.

**मुहताज** - वि० ദരിദ്രനായ; ആശ്രിതനായ; തൻെറ കയ്യിലില്ലാത്തതിനത്യാവശ്യമുള്ള; അഭിലാഷിയായ.

**मुहब्बत** - स्त्री० പ്രേമം; സ്നേഹം;

**मुहर** - स्त्री० മോഹർ; മുദ്ര; സീൽ.

**मुहरा** - पु० മുൻഭാഗം; മുഖം; ചതുരംഗക്കരു.

**मुहर्रम** - पु० മുഹമ്മദീയവർഷത്തിലെ ഒന്നാമത്തെ മാസം.

**मुहर्रमी** - वि० മുഹററത്തെ സംബന്ധിച്ച; ശോകസംബന്ധമായ; **—सूरत** - ദുഃഖസൂചകമായ ഭാവം.

**मुहर्रिर** - पु० ക്ലാർക്കു്; ഗുമസ്തൻ.

**मुहर्रिरी** - स्त्री० ക്ലാർക്കിൻെറ പ്രവൃത്തി; എഴുത്തുപണി.

**मुहलत** - स्त्री० दे० **मोहलत**

**मुहल्ला** - पु० दे० **महल्ला**

**मुहसिन** - वि० ഉപകാരിയായ.

**मुहसिल** - वि० കരം പിരിയ്ക്കുന്ന.

**मुहाज़** - पु० എതിരിലുള്ള ഭാഗം.

**मुहाजरत** - स्त्री० വേർവിടൽ; കുടിയേറിപ്പാർക്കൽ.

**मुहाजिर** - पु० കുടിയേറിപ്പാർപ്പുകാരൻ.

**मुहाफ़ा** - पु० മഞ്ചൽ.

**मुहाफ़िज़** - वि० രക്ഷിയ്ക്കുന്നവനായ; **—खाना** - റിക്കാർഡു സൂക്ഷിയ്ക്കുന്ന മുറി.

**मुहाल** - वि० അസംഭാവ്യമായ; അസാദ്ധ്യമായ.

**मुहावरा** - पुं० ശൈലിപ്രയോഗം (idiom); അഭ്യാസം; ശീലം.

**मुहासिब** - पुं० പരീക്ഷിക്കുന്നവൻ; ഗണിതജ്ഞൻ; കണക്കു നോക്കുന്നവൻ.

**मुहासिरा** - पुं० കോട്ടയുടേയോ, സേനയുടേയോ ചുററും വളയൽ.

**मुहासिल** - पुं० വരവു്; ലാഭം; പിരിവുസംഖ്യ.

**मुहिब** - पुं० കാമുകൻ; പ്രേമി; സ്നേഹിതൻ.

**मुहिम** } **मुहीम** } स्त्री० [illegible] പ്രവൃത്തി; യുദ്ധം.

**मुहीब** - विं० ഭയങ്കരമായ.

**मुहैया** - वि० ഒരുങ്ങിയ; **—करना** - ഒരുക്കുക.

**मूँग** - स्त्री० ചെറുപയറു്.

**मूँगफली** - स्त्री० നിലക്കടല.

**मूँगा** - पुं० പവിഴം.

**मूँछ** - स्त्री० മേൽമീശ; **—उखाड़ना** ; അപമാനിക്കുക; ഉപദ്രവിക്കുക; **मूँछों पर ताव देना** - മീശ മുറുക്കുക; **मूँछें नीची होना** - നാണിച്ചു മുഖം താഴ്ത്തുക.

**मूँज** - स्त्री० മേഖല പിരിക്കുന്നതിനുള്ള പുല്ലു് (മൌഞ്ജീതൃണം).

**मूँडन** - पुं० തല മൊട്ടയടിക്കൽ.

**मूँडना** - सं० മൊട്ടയടിക്കുക; തട്ടിയെടുക്കുക; ശിഷ്യനാക്കുക.

**मूँडी** - स्त्री० തല; ശിരസ്സു്.

**मूँदना** - सं० അടയ്ക്കുക; മൂടുക.

**मूए** - पुं० തലമുടി.

**मूक** - वि० ഊമയായ; വിവശനായ.

**मूका** - पुं० [illegible] ചെറിയ ജനൽ; മുഷ്ടിപ്രഹരം.

**मूजिद** - वि० കണ്ടുപിടിക്കുന്ന.

**मूजिब** - पुं० കാരണം.

**मूज़ी** - पुं० കഷ്ടപ്പെടുത്തുന്നവൻ; ദുഷ്ടൻ.

**मूठ** } **मूठी** } स्त्री० മുഷ്ടി; ആയുധങ്ങളുടെ പിടി; മന്ത്രതന്ത്രം.

**मूत** - पुं० **पेशाब** മൂത്രം.

**मूतना** - अ० മൂത്രമൊഴിക്കുക.

**मूना** - अ० മരിക്കുക.

**मूनिस** - पुं० മിത്രം; സഹായി.

**मूबाफ़** - पुं० റിബ്ബൺ.

**मूर** - पुं० दे० **मूल**

**मूरत** } **मूरति** } स्त्री० ആകൃതി; മൂർത്തി.

**मूरि** - स्त्री० മൂലിക; വേരു്; പച്ച മരുന്നു്.

**मूर्त** - वि० ആകൃതിയുള്ള.

**मूर्ति** - स्त्री० വിഗ്രഹം; ബിംബം.

**मूल** - पुं० വേരു്; കാരണം; അടിസ്ഥാനം; മൂലധനം.

**मूलक** - पुं० മുള്ളങ്കി; **वि०** കാരണമായ; ഉണ്ടാക്കുന്ന.

**मूलिका** - स्त्री० दे० **मूरि**

**मूली** - **स्त्री०** മുള്ളങ്കി ; പച്ചമരുന്നു്.
**मूल्य** - **पु०** വില.
**मूषक** / **मूस** } **पु०** എലി.
**मूसदानी** - **स्त्री०** എലിക്കെണി.
**मूसना** - **स०** കട്ടെടുക്കുക.
**मूसर** - **पु०** ഉലക്ക.
**मूसरचंद** - **पु०** അപരിഷ്കൃതൻ ; വങ്കൻ ; ഒന്നിനും കൊള്ളരുതാത്തവൻ.
**मूसल** - **पु०** ഉലക്ക ; **—धार** - തടിച്ച ധാരയോടുകൂടിയ (വലിയമഴ).
**मूसला** - **पु०** നാരായവേരു്.
**मूसा** - **पु०** എലി.
**मूसी** - **वि०** മരണപത്രമെഴുതുന്നവനായ.
**मृग** - **पु०** മാൻ.
**मृगजल** - **पु०** / **मृगतृष्णा** - **स्त्री०** } കാനൽ വെള്ളം ; മൃഗതൃഷ്ണ.
**मृगया** - **पु०** നായാട്ടു്.
**मृगांक** - **पु०** ചന്ദ്രൻ.
**मृगी** - **स्त्री०** പേടമാൻ ; അപസ്മാരം.
**मृणाल** - **स्त्री०** താമരവളയം.
**मृतक** - **पु०** മരിച്ച ജീവി ; പുല.
**मृत्तिका** - **स्त्री०** മണ്ണു്.
**मृथा** - **क्रि०** വൃഥാ ; വെറുതെ.
**मृदुल** - **वि०** മാർദ്ദവമുള്ള.
**मृषा** - **अव्य०** വൃഥാ ; വെറുതെ ; **वि०** അസത്യമായ.

**में** - **अव्य०** ഇൽ ; **पु०** ആടിൻെറ കരച്ചിൽ.
**मेंगनी** - **स्त्री०** (ആടു്, ഒട്ടകം മുതലായ മൃഗങ്ങളുടെ) ഗുളിക പോലുള്ള മലം.
**मेंढ़क** - **पु०** **दे०** **मेढ़क**
**मेख** - **पु०** ചെമ്മരിയാടു്.
**मेख़** - **स्त्री०** കുററി ; ആണി ; പൂളു് ; ആപ്പു് ; **—ठोंकना** - കുററിയടിയ്ക്കുക.
**मेखला** - **स्त्री०** അരഞ്ഞാണം ; മേഖല ; മണ്ഡലം ; ചുററു്.
**मेचक** - **पु०** ഇരുട്ടു് ; പീലിക്കണ്ണു് ; പുക ; മേഘം ; **वि०** കറുത്ത.
**मेज़** - **स्त्री०** മേശ ; **—पोश** - മേശവിരി.
**मेज़बान** / **मेज़मान** } **पु०** ആതിഥേയൻ.
**मेजा** - **पु०** **दे०** **मेढ़क**
**मेटनहार** / **मेटनहारा** } **पु०** നശിപ്പിയ്ക്കുന്നവൻ.
**मेटना** - **स०** നശിപ്പിയ്ക്കുക.
**मेटिया** - **स्त्री०** മൺകലം.
**मेठ** - **पु०** ആനക്കാരൻ.
**मेड़** - **पु०** വരമ്പു് ; വേലി.
**मेढ़क** - **पु०** തവള.
**मेढ़ा** - **पु०** ചെമ്മരിയാടു്.
**मेढ़ी** - **स्त्री०** പിന്നിയിട്ട മുടി.
**मेथी** - **स्त्री०** ഉലുവ.
**मेदा** - **स्त्री०** വയറു് ; പക്വാശയം.

**मेदिनी** - **स्त्री०** ഭൂമി.

**मेध** - **पुं०** യാഗം; ഹവിസ്സ്; ബലി മൃഗം.

**मेधा** - **स्त्री०** ധാരണാശക്തി.

**मेधावी** - **वि०** ബുദ്ധിമാനായ; ധാരണാശക്തിയുള്ള.

**मेना** - **अ०** മാവിൽ നെയ്യൊഴിച്ചു കുഴയ്ക്കുക; **स्त्री०** മേനക.

**मेम** - **स्त्री०** മദാമ്മ; ശീട്ടിലെ റാണി.

**मेमना** - **पुं०** ആട്ടിൻകുട്ടി.

**मेमार** - **पुं०** കൽപണിക്കാരൻ; കല്ലാശാരി.

**मेरवना** - **स०** കൂട്ടിക്കലൎത്തുക; കൂട്ടിച്ചേൎക്കുക.

**मेरुदंड** - **पुं०** നട്ടെല്ല്; രണ്ടുധ്രുവങ്ങളെയും യോജിപ്പിയ്ക്കുന്ന കല്പിത രേഖ (അച്ചുതണ്ട്).

**मेल** - **पुं०** [illegible]; യോജിപ്പ്; ചേൎച്ച; മൈത്രി; ഉപയുക്തത; സമത്വം; കിട; മാതിരി; കലപ്പ്.

**मेलजोल** - **पुं०** കൂട്ടുകെട്ട്.

**मेलना** - **स०** ചേൎക്കുക; ധരിപ്പിയ്ക്കുക: **अ०** [illegible].

**मेला** - **पुं०** ഉത്സവം; ആൾക്കൂട്ടം.

**मेली** - **पुं०** ധാരാളം അടുത്ത പരിചയമുള്ളവൻ.

**मेवा** - **पुं०** ഉണക്കിയ പഴം (മുന്തിരിങ്ങ, ബദാം മുതലായവ); **—फ़रोश** - ഉണക്കിയ പഴങ്ങൾ വില്ക്കുന്നവൻ.

**मेवासा** - **पुं०** വീട്; കോട്ട; രക്ഷാ കേന്ദ്രം.

**मेवासी** - **पुं०** വീട്ടുടമസ്ഥൻ; കോട്ടയുടെ അധിപതി.

**मेष** - **पुं०** ചെമ്മരിയാട്; മേടം രാശി.

**मेहँदी** - **स्त्री०** മയിലാഞ്ചി.

**मेह** - **पुं०** മേഘം; മഴ; പ്രമേഹരോഗം.

**मेहतर** - **पुं०** വലിയവൻ; മഹാൻ; തോട്ടി (ഒരു ജാതി).

**मेहतरानी** - **स्त्री०** **(मेहतर की स्त्री)**; തോട്ടിപ്പണി ചെയ്യുന്നവൾ.

**मेहनत** - **स्त्री०** അദ്ധ്വാനം; പരിശ്രമം; പണിയെടുക്കൽ.

**मेहनताना** - **पुं०** വേലയ്ക്കുള്ള കൂലി; പ്രതിഫലം.

**मेहनती** - **वि०** പരിശ്രമിയായ.

**मेहमान** - **पुं०** അതിഥി; **—दारी** - അതിഥിസല്ക്കാരം; **—नवाज़** - ആതിഥ്യം ചെയ്യുന്നവൻ.

**मेहमानी** - **स्त्री०** അതിഥിസല്ക്കാരം; അതിഥിയാകൽ; സദ്യ.

**मेहर** - **स्त्री०** ദയ; **—बान** - ദയയുള്ള; **—बानी** - കൃപ; അനുഗ്രഹം.

**मेहरा** - **पुं०** [illegible] (ഷണ്ഡൻ).

**मेहराब** - **स्त्री०** ആർച്ച്; കമാനം; **—दार** - കമാനം വെച്ച.
**मेहरारू** - **स्त्री०** സ്ത്രീ.
**मेहरिया** } **स्त्री०** സ്ത്രീ; ഭാര്യ.
**मेहरी** }
**मै** - **स्त्री०** മദ്യം; **क्रि०** കൂടെ; ഒരുമിച്ച്.
**मैकदा** - **पु०** മദ്യശാല,
**मैकशी** - **स्त्री०** മദ്യപാനം.
**मैका** - **पु० दे० मायका**
**मैख़ाना** - **पु०** കള്ളുഷാപ്പ്.
**मैख़्वार** - **पु०** മദ്യപാനി.
**मैदा** - **पु०** അരി, ഗോതമ്പ് മുതലായ ധാന്യങ്ങളുടെ പൊടി.
**मैदान** - **पु०** യുദ്ധക്കളം; കളിസ്ഥലം; മൈതാനം; **—में आना** - എതിരിൽ വരിക; **—मारना** - മത്സരിച്ച ജയം നേടുക; **—साफ़ होना** - തടസ്സം നീങ്ങുക.
**मैन** - **पु०** കാമദേവൻ; മെഴുക്.
**मैनसिल** - **पु०** ചായില്യം.
**मैना** - **स्त्री०** മൈന (ഒരു പക്ഷി).
**मैयत** - **स्त्री०** മരണം; ശവം.
**मैया** - **स्त्री०** മാതാവ്.
**मैर** - **स्त्री०** സർപ്പവിഷജ്വാല.
**मैरेय** - **स्त्री०** ഒരുതരം മദ്യം.
**मैल** - **स्त्री०** അഴുക്ക്; കന്മഷം; **पु०** അഭിലാഷം; വാസന.
**मैलख़ोरा** - **वि०** ചളിപററിയാലറിയാത്ത; **पु०** സോപ്പ്.
**मैला** - **पु०** ചപ്പ് ചവറ്; മലം; **वि०** അഴുക്കുള്ള; ദുഷിച്ച; **—कुचैला** - വൃത്തികെട്ട.
**मैहर** - **पु०** നെയ്യിന്റെ കീടൻ.
**मोंछ** - **स्त्री० दे० मूँछ**
**मोंढा** - **पु०** മുളകൊണ്ടുണ്ടാക്കിയ പീഠം (സ്റ്റൂൾ); തോള്.
**मो** - **सर्व०** എന്റെ; എന്റേത്.
**मोक़दमा** - **पु० दे० मुक़दमा**
**मोकना** - **अ०** ഉപേക്ഷിയ്ക്കുക; എറിയുക.
**मोकल** - **वि०** സ്വതന്ത്രമായ.
**मोकला** - **वि०** വീതിയുള്ള; സ്വതന്ത്രമായ.
**मोखा** - **पु०** ചെറിയ ജനൽ.
**मोगल** - **पु०** മുഗളൻ.
**मोघ** - **वि०** നിഷ്ഫലമായ; പിഴയ്ക്കുന്ന.
**मोच** - **स्त्री०** ഞരമ്പുതെററൽ; ഉളുക്ക്.
**मोचना** - **स०** മോചിപ്പിയ്ക്കുക.
**मोची** - **पु०** ചെരുപ്പുകുത്തി.
**मोछ** - **स्त्री० दे० मोछ**; മോക്ഷം.
**मोजज़ा** - **पु०** അത്ഭുതകൃത്യം.
**मोज़ा** - **पु०** കാലുറ; കാലിന്റെ പിള്ള.
**मोट** - **स्त्री०** ഭാണ്ഡം; വെള്ളം കോരുവാനുള്ള തോൽസഞ്ചി; **वि०** വിലകുറഞ്ഞ.
**मोटरी** - **स्त्री०** ചെറിയ ഭാണ്ഡം.

**मोटा** - **वि०** തടിച്ച; കൊഴുത്ത; സാധാരണമായ; **—असामी** - ധനവാൻ; **मोटे तौर पर** - പൊതുവെ.

**मोटाई** - **स्त्री०** തടിപ്പ്; വണ്ണം; കൊഴുപ്പ്; സ്ഥൂലത; ദൃഢത; **—चढ़ना** - അഹങ്കരിക്കുക.

**मोटाना** - **अ०** തടിക്കുക; അഹങ്കാരിയാകുക; ധനികനാകുക.

**मोटिया** - **पु०** കട്ടിയുള്ള പരുപരുത്ത സ്വദേശിവസ്ത്രം (ഖദർ); ചുമട്ടുകാരൻ.

**मोठ** - **स्त्री०** പയറ്.

**मोड़** - **स्त्री०** തിരിവ്; വളവ്.

**मोड़ना** - **स०** മടക്കുക; തിരിക്കുക; വളക്കുക.

**मोड़ी** - **स्त्री०** വേഗത്തിലെഴുതാവുന്ന ഒരു ലിപി.

**मोतकिद** - **पु०** വിശ്വസിക്കുന്നവൻ; മതവിശ്വാസി.

**मोतदिल** - **वि०** മിതവാദിയായ.

**मोतबर** - **वि०** [illegible].

**मोताद** - **स्त्री०** (മരുന്നിന്റെ) മാത്ര.

**मोतिया** - **पु०** ഒരുതരം മല്ലിക; **—बिंद** - ഒരുതരം നേത്രരോഗം; (cataract).

**मोती** - **पु०** മുത്ത്; **—रोलना** - അല്പപരിശ്രമംകൊണ്ട് അധികം സമ്പാദിക്കുക.

**मोतीचूर** - **पु०** ഒരുതരം ലഡ്ഡു.

**मोथा** - **पु०** മുത്തങ്ങ.

**मोदक** - **पु०** കൊഴുക്കട്ട; ലഡ്ഡു.

**मोदी** - **पु०** പലവ്യഞ്ജനക്കടക്കാരൻ; **—खाना** - കലവറ; അറ.

**मोना** - **स०** നനയ്ക്കുക.

**मोम** - **पु०** മെഴുക്; **—जामा** - മെഴുകശീല; **—दिल** - കോമളഹൃദയനായ; **—बत्ती** - മെഴുകുതിരി.

**मोमिन** - **पु०** [illegible] മുസൽമാൻ; മുഹമ്മദീയനെസ്സുകാരൻ.

**मोयन** - **पु०** മാവിൽ നെയ്യ് മുതലായതു ചേർത്ത് [illegible]ത്തൽ.

**मोरंग** - **पु०** [illegible] കിഴക്കു ഭാഗം.

**मोर** - **पु०** എറുമ്പ്; മയിൽ; **—पंख** - മയിൽപ്പീലി; **—लेना** - യുദ്ധം ചെയ്യുക.

**मोरचा** - **पु०** തുരുമ്പ്; കിടങ്ങ്; വ്യൂഹം; **—बंदी** - വ്യൂഹരചന.

**मोरछल** - **पु०** ആലവട്ടം.

**मोरना** - **स०** **दे०** **मोड़ना**

**मोरनी** - **स्त्री०** മയിൽപ്പേട.

**मोरी** - **स्त्री०** അഴുക്കുവെള്ളച്ചാൽ; ഓട.

**मोल** - पु० വില ; **—करना** - വില ഉറപ്പിയ്ക്കുക ; **—लेना** - വാങ്ങുക.

**मोलवी** - पु० दे० **मौलवी**

**मोलाई** - स्त्री० വിലനിണ്ണയിയ്ക്കൽ.

**मोह** - पु० അജ്ഞാനം ; ഭ്രമം ; (മായാ) മോഹം ; പ്രേമം.

**मोहक** - वि० മോഹിപ്പിക്കുന്ന.

**मोहड़ा** - पु० പാത്രത്തിന്റെ വായ ; മുകൾ ഭാഗം.

**मोहतमिम** - पु० മാനേജർ.

**मोहताज** - वि० दे० **मुहताज**

**मोहताजी** - स्त्री० दे० **मुहताजी**

**मोहनभोग** - पु० ഒരുതരം അലുവ ; ഒരുതരം മാങ്ങ ; ഒരുതരം പഴം.

**मोहना** - अ० മോഹിയ്ക്കുക ; स० മോഹിപ്പിയ്ക്കുക ; ഭ്രമിപ്പിയ്ക്കുക.

**मोहनी** - स्त्री० വശീകരണമന്ത്രം.

**मोहफ़िल** - स्त्री० **महफ़िल**

**मोहब्बत** - स्त्री० दे० **मुहब्बत**

**मोहमिल** - वि० നിരത്ഥകമായ ; ത്യജിച്ച.

**मोहर** - स्त्री० दे० **मुहर**

**मोहरा** - पु० दे० **मोहड़ा** ; സേനയുടെ മുന്നണി ; **—लेना** - സൈന്യത്തെ എതിക്കുക.

**मोहर्रिर** - पु० दे० **मुहर्रिर**

**मोहलत** - स्त्री० അവധി ; ഒഴിവുസമയം ; [illegible].

**मोहलिक** - वि० മാരണപ്പെടുത്തുന്ന.

**मोहल्ला** - पु० दे० **मुहल्ला**

**मोहसिन** - वि० നന്ദിയുള്ള ; കൃതജ്ഞനായ ; **—कुश** - കൃതഘ്നനായ ; നന്ദികെട്ട.

**मोहार** - पु० വാതിൽ ; പ്രവേശദ്വാരം; മുൻവശം; വൻതേനീച്ച ; തേനീച്ചക്കൂട് ; വണ്ട്.

**मोहाल** - पु० दे० **मुहाल**

**मोहिं** - सर्व० എന്നെ ; എനിയ്ക്ക്.

**मोही** - वि० മോഹിയ്ക്കുന്ന ; മോഹിപ്പിയ്ക്കുന്ന ; അത്യാഗ്രഹിയായ.

**मौक़ा** - पु० സന്ദർഭം ; അവസരം ; സ്ഥലം ; സംഭവസ്ഥലം ; **—देना** - അവസരം കൊടുക്കുക ; **—देखना** - തക്കംനോക്കുക ; **—हाथ लगना** - തക്കം കിട്ടുക.

**मौक़ूफ़** - वि० തടഞ്ഞ ; നിർത്തിവെച്ച ; പിരിച്ചുവിട്ട ; റദ്ദാക്കപ്പെട്ട ; ആശ്രയിച്ച.

**मौक़ूफ़ी** - स्त्री० പ്രതിബന്ധം ; പിരിച്ചുവിടൽ ; ആശ്രയിയ്ക്കൽ.

**मौखिक** - वि० വാക്കാലുള്ള ; സംഭാഷണരൂപത്തിലുള്ള.

**मौगा** - वि० നപുംസകനായ ; വിഡ്ഢിയായ.

**मौगी** - स्त्री० സ്ത്രീ.

**मौज़** - **स्त्री०** ആനന്ദം; ആവേശം; ഓളം; അല.

**मौज़ा** - **पु०** സ്ഥലം; വയൽ; ഗ്രാമം.

**मौजी** - **वि०** പ്രസന്നനായ; സ്വേച്ഛാചാരിയായ.

**मौजूँ** - **वि०** ശരിയായ; ഉചിതമായ.

**मौजूद** - **वि०** ഹാജരുള്ള; തയ്യാറായ; ഉണ്ടായിരുന്ന.

**मौजूदगी** - **स्त्री०** ഹാജർ; ഉണ്ടായിരിക്കൽ; തയ്യാറ്.

**मौजूदा** - **वि०** ഇപ്പോഴുള്ള.

**मौत** - **स्त्री०** മരണം.

**मौताद** - **स्त्री०** (മരുന്നിന്റെ) മാത്ര.

**मौर** - **पु०** പൂങ്കുല; മാവിൻപൂവ്; വിവാഹസമയത്ത് വരൻ അണിയുന്ന ഒരുതരം ശിരോഭൂഷണം.

**मौरना** - **अ०** (മാവ്) പൂക്കുക.

**मौरी** - **स्त्री०** വിവാഹസമയത്ത് വധു ധരിക്കുന്ന ഒരു ശിരോഭൂഷണം.

**मौरूसी** - **वि०** പൈതൃകമായ.

**मौर्वी** - **स्त्री० दे० मुर्वी**

**मौलवी** - **पु०** മുഹമ്മദീയമതാചാര്യൻ.

**मौलसिरी** - **स्त्री०** എലഞ്ഞിമരം.

**मौला** - **पु०** സ്നേഹിതൻ; സഹായി; യജമാനൻ; ഈശ്വരൻ.

**मौलाना** - **पु०** വലിയ വിദ്വാൻ.

**मौसम** / **मौसिम** - **पु०** ഋതു; കാലം; അനുകൂലസമയം.

**मौसा** - **पु०** അമ്മയുടെ സഹോദരിയുടെ ഭർത്താവ്.

**मौसिमी** - **वि०** കാലാനുസരണമായ; ഋതുവിനനുസരിച്ചുള്ള.

**मौसी** - **स्त्री०** അമ്മയുടെ സഹോദരി; ചിറ്റമ്മ; വല്യമ്മ.

**मौसूफ़** - **वि०** പ്രസ്താവിക്കപ്പെട്ട; പറയപ്പെട്ട.

**मौसूम** - **वि०** പേരുള്ള.

**मौसूल** - **वि०** സംബന്ധിച്ച; കിട്ടിയ.

**मौसेरा** - **वि०** അമ്മയുടെ സഹോദരിയെസംബന്ധിച്ച.

**म्यान** - **पु०** വാളുറ.

**म्लान** - **वि०** മങ്ങിയ; വാടിയ; മലിനമായ.

**म्लेच्छ** - **पु०** നീചൻ.

## य

**यंत्र** - **पु०** യന്ത്രം; ആയുധം; തോക്ക്; വാദ്യം; വീണ; താഴ്; —**मंत्र** - മന്ത്രതന്ത്രം.

**यंत्रण** - **पु०** നിയന്ത്രണം; രക്ഷണം.

**यंत्रणा** - **स्त्री०** യാതന; ക്ലേശം; പീഡ.

**यंत्रालय** - **पु०** യന്ത്രശാല; അച്ചടിശാല.

**यंत्री** - **पुं** മന്ത്രവാദി; വാദ്യം കൊട്ടുന്നവൻ.

**यक** - **वि०** ഒന്നു്; ഒരു; **—कलम** - **क्रि०** ഒരററം മുതൽ മുഴുവൻ; ഒന്നായിട്ടു്; **वि०** പൂർണ്ണമായ; **—ज़बाँ** - ദൃഢപ്രതിജ്ഞനായ; **क्रि०** ഐകകണ്ഠ്യന; **—जहत** - ഒരേ അഭിപ്രായത്തോടു യോജിച്ചു; **—जा** - ഒരേസ്ഥലത്തു് ഒന്നിച്ചുകൂടിയിട്ടു്; **—जाई** - ഒരേ സ്ഥലത്തു് ഒന്നിച്ചുകൂടിയ; **—दिगर** - പരസ്പരം; **—बयक,** **—बारगी** - പെട്ടെന്നു്; **—मुश्त** - ഒററപ്രാവശ്യമായി; ഒന്നിച്ചു് (രൂപ മുതലായതു കൊടുക്കൽ); **—रंग** - അകവും പുറവും ഒരു പോലെയുള്ള; നിഷ്കപടനായ; **—सर** - ഏററവും; തീരെ; **—साँ** - ഒന്നുപോലെയുള്ള; സമാനമായ.

**यकता** - **वि०** അദ്വിതീയനായ; അനുപമമായ.

**यकायक** - **क्रि०** പെട്ടെന്നു്.

**यकीन** - **पुं** വിശ്വാസം; തീർച്ച.

**यकीनन** - **क्रि०** തീർച്ചയായും.

**यकीनी** - **वि०** വിശ്വാസമുള്ള; വിശ്വസിയ്ക്കത്തക്ക.

**यकृत** - **पुं** കരള് (liver).

**यक्ष्मा** - **पुं** ക്ഷയരോഗം.

**यगाना** - **वि०** തൻേറതായ; ബന്ധമുള്ള.

**यजन** - **पुं** യാഗം.

**यजमान** - **पुं** യാഗം ചെയ്യുന്നവൻ; ബ്രാഹ്മണർക്കു ദാനം ചെയ്യുന്നവൻ.

**यजमानी** - **स्त्री०** യാഗം ചെയ്യൽ; യജമാനത്വം.

**यतन** - **पुं** യത്നം; പ്രയത്നം.

**यति**, **यती** - **पुं** സന്യാസി; പദ്യം ചൊല്ലുമ്പോൾ ഇടയ്ക്കു് നിർത്തേണ്ട സ്ഥലം.

**यतीम** - **पुं** അനാഥൻ; **—खाना** - അനാഥാലയം.

**यत्र** - **क्रि०** യാതൊരിടത്തു്; **—तत्र** - അവിടവിടെ; അങ്ങുമിങ്ങും.

**यथा** - **अव्य०** **जैसे** എപ്രകാരത്തിൽ; **—क्रम** - ക്രമമനുസരിച്ചു്; **—तथ्य** - എങ്ങിനേയോ അങ്ങിനെ; സത്യംപോലെ; **—पूर्व** - പണ്ടത്തേപ്പോലെ; **—योग्य** - വേണ്ടപോലെ; യോഗ്യമായരീതിയിൽ.

**यथावत्** - **अव्य०** അതേവിധം; വേണ്ടപോലെ; നല്ലപോലെ.

**यथेष्ट** - **क्रि०** ഇഷ്ടംപോലെ.

यथोक्त - क्रि० പറഞ്ഞപോലെ.

यथोचित - क्रि० ഉചിതംപോലെ.

यद् - पु० हाथ കൈ.

यदा - अव्य० യാതൊരുസമയത്തു°; —कदा - ചിലപ്പോഠം.

यदि - अव्य० എങ്കിൽ.

यम - पु० दरिया നദി.

यमज - पु० ഇരട്ടപെററവർ.

यमल - पु० ഇരട്ട.

यमीन - पु० വലത്തുകൈ ; ശപഥം ; ശക്തി ; वि० വലത്തെ.

यरकान - पु० പാണ്ഡുരോഗം.

यल्गार - स्त्री० चढ़ाई ആക്രമണം.

यव - पु० യവം ; കടുകിട ; ഒരിഞ്ചിൻെറ മൂന്നിലൊന്നു°; വിരലിലെ ഒരു രേഖ ; വേഗം;

यवन - पु० ഗ്രീക്കുകാരൻ ; മുസൽമാൻ ; വേഗത.

यवनिका - पु० തിരശ്ശീല ; കട്ടൻ.

यश - पु० കീത്തി.

यशस्वी } वि० യശസ്സുള്ള ; കീത്തിയുള്ള.
यशी

यष्टि - स्त्री० വടി ; ശാഖ ; ഇരട്ടിമധുരം.

यसार - पु० ഇടത്തുകൈ ; സമ്പന്നത ; ഭാഗ്യദോഷി.

यहाँ - क्रि० ഇവിടെ.

यहीं - क्रि० ഇവിടെത്തന്നെ.

यही - सर्व० (यह+ही) ഇതുതന്നെ; ഇവൻതന്നെ ; ഇവഠംതന്നെ.

यहूदी - पु० ജൂതൻ.

याँ - क्रि० दे० यहाँ

या - अव्य० ഓ ; അല്ലെങ്കിൽ ; അഥവാ.

याकूत - पु० ചുവന്ന രത്നക്കല്ലു°.

याचिका - स्त्री० പിച്ചക്കാരി,

यातना - स्त्री० ക്ലേശം ; ദുഃഖം.

यातायात - पु० പോക്കുവരവു°.

याद - स्त्री० ഓമ്മ ; ഓമ്മിയ്ക്കൽ ; —गार - സ്മാരകം ; —दाश्त - ഓമ്മക്കുറിപ്പു° ; ഓമ്മശക്തി ; (memorandum).

यान - पु० വാഹനം ; ശത്രുക്കളെ ആക്രമിയ്ക്കൽ.

यानी } अव्य० അതായതു° ; എന്നു വെച്ചാൽ.
याने

यापन - पु० നടത്തൽ ; കഴിച്ചുകൂട്ടൽ.

याफ्त - स्त्री० ലഭിയ്ക്കൽ ; വരവു°.

याफ्तनी - स्त्री० കിട്ടേണ്ട പണം.

याब - वि० 'കിട്ടുന്ന' എന്ന അത്ഥം കുറിയ്ക്കുന്ന പ്രത്യയം. उदा० कामयाब ; फतहयाब

याबिन्दा - वि० ലഭിയ്ക്കുന്ന.

याबी - स्त्री० 'ലഭിയ്ക്കൽ' എന്ന അത്ഥം കുറിയ്ക്കുന്ന പ്രത്യയം. उदा० कामयाबी ; फतहयाबी

याबू - पु० ചെറിയ കുതിര.

याम - पु० യാമം ; 3 മണിക്കൂർ സമയം ; स्त्री० രാത്രി.

**यामिनी - स्त्री०** രാത്രി.

**यार - पुं०** സഹായി; പ്രേമഭാജനം: സ്നേഹിതൻ; ജാരൻ; **—बाश या बाज़ -** സ്നേഹിതന്മാരുടെയിടയിൽ കഴിഞ്ഞു കൂടുന്നവൻ; കാമുകൻ; വേശ്യ; **—फ़रोश -** സേവപറയുന്ന; **—मार -** മിത്രങ്ങളെ ചതിയ്ക്കുന്നവൻ.

**यारा - पुं०** സാമർത്ഥ്യം.

**याराना - क्रि०** സ്നേഹിതൻെറ മട്ടിൽ; **वि०** സ്നേഹിതനെപ്പോലെയുള്ള; **पुं०** മൈത്രി.

**यारी - स्त्री०** സ്ത്രീപുരുഷന്മാരുടെ അനുചിത സമ്പക്കം; ചങ്ങാതിത്തം.

**याल - स्त्री०** കഴുത്തു്; (കുതിരയുടേയോ, സിംഹത്തിൻേറയോ) കുഞ്ചിരോമം.

**यावन - वि०** യവനനെ സംബന്ധിച്ച.

**यावर - पुं०** സഹായി.

**यास - स्त्री०** നിരാശ.

**यासमन - पुं० चमेली** പിച്ചകം.

**याहू - अव्य०** ഹേ ദൈവമേ; ഒരു തരം പ്രാവു്.

**युक्त - वि०** യോജിച്ച; ഉചിതമായ.

**युक्ति - स्त्री०** ഉപായം; സൂത്രം; ചാതുര്യം; തക്കം.

**युग - पुं०** കാലം; യുഗം; ജോഡി.

**युगल - पुं०** ജോഡി.

**युगांतर - पुं०** മറെറാരു യുഗം.

**युग्म - पुं०** ജോഡി.

**युत - वि०** യോജിച്ച; കൂടിയ.

**युमन - पुं०** ഭാഗ്യം; സഫലത.

**युयुत्सा - स्त्री०** യുദ്ധം ചെയ്യാനുള്ള ആഗ്രഹം; ശത്രുത.

**युयुत्सु - वि०** യുദ്ധം ചെയ്യാനാഗ്രഹിയ്ക്കുന്ന.

**युवक - पुं०** യുവാവു്.

**यूँ - अव्य० यों** ഇപ്രകാരം.

**यूथ - पुं०** സമൂഹം; സംഘം; സൈന്യം.

**यूनान - पुं०** ഗ്രീസുരാജ്യം.

**यूनानी - वि०** ഗ്രീസുരാജ്യത്തിലുള്ള.

**यूप - पुं०** വിജയസ്തംഭം; യാഗത്തിൽ ബലികഴിയ്ക്കുവാനുള്ള മൃഗത്തിനെ കെട്ടിയിടുന്ന സ്തംഭം.

**यों - अव्य०** ഇങ്ങനെ; ഇപ്രകാരം; **—ही -** ഇങ്ങനെതന്നെ; വെറുതെ; ഉദ്ദേശമില്ലാതെ.

**योग - पुं०** ചേച്ച; യോജിപ്പു്, ചതി; ശുഭസമയം; യോഗം.

**योजक - वि०** കൂട്ടിചേക്കുന്ന.

**योजन - पुं०** കൂട്ടിച്ചേക്കൽ; ഒരു യോജന ദൂരം.

**योजना - स्त्री०** നിയോഗിയ്ക്കൽ; നിയമിയ്ക്കൽ; ഏപ്പാടു്; പദ്ധതി; വ്യവസ്ഥ.

**योद्धा - पु०** ഭടൻ.

**योनि - स्त्री०** വിളനിലം; ഉൽപത്തിസ്ഥാനം; സ്ത്രീകളുടെ ജനനേന്ദ്രിയം; ഗർഭാശയം; പ്രാണിവർഗ്ഗം; ദേഹം.

**योम - पु०** ദിവസം; തിയതി.

**यों - अव्य० दे० यों**

**यौगिक - पु०** ചേർന്നതു്; പ്രകൃതി പ്രത്യയങ്ങൾ ചേർന്ന വാക്കു്; സമസ്തപദം.

**यौवराज्य - पु०** യുവരാജപട്ടം.

## र

**रंक - वि०** ദരിദ്രനായ; പിശുക്കനായ; അലസനായ.

**रंग - पु०** നിറം; നൃത്തം, ഗാനം മുതലായവ; യുദ്ധക്ഷേത്രം; യൌവ്വനം; സൌന്ദര്യശോഭ; ആനന്ദം; യുദ്ധം; മാതിരി; രീതി; **—जमाना** - പ്രഭാവമുണ്ടാക്കുക; **—बदलना** - ഭാവം മാറുക; **—में भंग पड़ना** - ആനന്ദത്തിനു് വിഘ്നം നേരിടുക.

**रंग-ढंग - पु०** സ്ഥിതിഗതി; മാതിരി; പെരുമാററം.

**रंगत - स्त्री०** നിറം; ആനന്ദം; വർണ്ണത്വം.

**रंगना - स०** നിറം പിടിപ്പിക്കുക; തനിക്കനുകൂലമാക്കുക.

**रंगबिरंगा - वि०** പലവർണ്ണത്തിലുള്ള.

**रंगभवन - पु० दे० रंगमहल**

**रंगभूमि - स्त्री०** നാട്യശാല; യുദ്ധക്ഷേത്രം; ആഘോഷസ്ഥലം.

**रंगमहल - पु०** കേളിസൌധം.

**रंगमार - पु०** ഒരുതരം ശീട്ടുകളി.

**रंगरलिया - पु०** സുഖഭോഗത്തിൽ മുഴുകിയവൻ.

**रंगरली - स्त्री०** ആനന്ദകോലാഹലം.

**रंगरूट - पु०** പുതിയതായി പ്രവൃത്തിചെയ്യാൻ തുടങ്ങിയവൻ; പട്ടാളത്തിൽ പുതുതായി ചേർന്ന ആൾ.

**रंगरेज़ - पु०** മുണ്ടു് ചായം മുക്കുന്നവൻ.

**रंगरेली - स्त्री० दे० रंगरली**

**रंगवाना - स०** നിറം കൊടുപ്പിക്കുക.

**रंगसाज़ - पु०** ചായപ്പണിക്കാരൻ; ചായമുണ്ടാക്കുന്നവൻ.

**रंगसाज़ी - स्त्री०** ചായപ്പണി.

**रंगाई - स्त्री०** ചായംതേയ്ക്കൽ; ചായംതേയ്ക്കുന്നതിനുള്ള കൂലി.

**रंगी - वि०** ആനന്ദശീലനായ.

**रंगीन - वि०** നിറംപിടിപ്പിച്ച; ഭോഗാസക്തനായ; രസകരമായ.

**रंगीनी - स्त्री०** നിറം പിടിപ്പിച്ച സ്ഥിതി; ഭോഗാസക്തി; വിനോദപ്രിയത്വം.

**रंगीला - वि०** നിറം പിടിപ്പിച്ച; രസികനായ; കാമുകനായ; ലമ്പടനായ.

**रंच, रंचक - वि०** കുറച്ച്.

**रंज - पु०** ദുഃഖം: ഖേദം; ശോകം.

**रंजक - पु०** നിറം പിടിപ്പിക്കുന്നവൻ; **वि०** സന്തോഷിപ്പിക്കുന്ന; **स्त्री०** വെടിമരുന്ന്.

**रंजन - पु०** നിറം പിടിപ്പിക്കൽ; സന്തോഷിപ്പിക്കൽ.

**रंजित - वि०** നിറം പിടിപ്പിച്ച; സന്തുഷ്ടനായ; അനുരക്തനായ.

**रंजिश, रंजीदगी - स्त्री०** ദുഃഖാവസ്ഥ; വിരോധം; വൈമനസ്യം.

**रंजीदा - वि०** ദുഃഖിതനായ; അപ്രസന്നനായ.

**रंड़ा - स्त्री०** വിധവ.

**रंड़ापा - पु०** വൈധവ്യം.

**रंडी - स्त्री०** വേശ്യ; നടി; **—बाज़ -** വേശ്യാലമ്പടൻ; വ്യഭിചാരി.

**रंडुआ, रंडुवा - पु०** ഭാര്യ മരിച്ച പുരുഷൻ.

**रंद - पु०** വെളിച്ചം വരുവാനുള്ള ദ്വാരം; വെടിവെയ്ക്കുവാൻ വേണ്ടി കോട്ടയുടെ മതിലിലുണ്ടാക്കിട്ടുള്ള ദ്വാരം.

**रंदना - स०** [illegible]

**रंदा - पु०** ഇഴപ്പ്; ചിന്തേരുളി; ചിപ്പുളി.

**रंधन - पु०** ഭക്ഷണം പാകം ചെയ്യൽ; നശിപ്പിയ്ക്കൽ.

**रंध्र - पु०** ദ്വാരം.

**रंभाना - अ०** പശു കരയുക.

**रअद - पु०** ഇടിമുഴക്കം.

**रअना - वि०** അലങ്കരിച്ചും, ശൃംഗരിച്ചും നടക്കുന്നവനായ; വളരെ സുന്ദരമായ.

**रअनाई - स्त्री०** അലങ്കാരം; സൌന്ദര്യം.

**रअय्यत - स्त्री०** പ്രജ.

**रअशा - पु०** വിറയ്ക്കൽ; കൈകാലുകൾ വിറയ്ക്കുന്ന ഒരു രോഗം.

**रई - स्त्री०** കടകോൽ.

**रईस - पु० (बहु० रऊसा)** പ്രഭു; ജന്മി; വലിയ ധനവാൻ.

**रईसी - स्त्री०** പ്രഭുത്വം; ജന്മിത്വം.

**रऊनत - स्त्री०** അഭിമാനം; അഹംഭാവം.

**रकअत - स्त्री०** വക്രത; വളവ്; കുനിവ്.

**रक़बा - पु०** ക്ഷേത്രഫലം.

**रक़म - स्त्री०** തുക; പണത്തിന്റെ തുക; സംഖ്യ; കൈയെഴുത്ത്; പ്രകാരം; മാതിരി; **—वार -** വിവരണത്തോടെ.

**रक़मी - वि०** എഴുതിയ ; അടയാ [illegible].

**रक़ान - स्त्री०** യുക്തി ; മട്ട് ; മാതിരി.

**रकाब - स्त्री०** കുതിരസ്സവാരി ചെയ്യുമ്പോൾ കാൽ വെയ്ക്കുവാനുള്ള കാൽത്താങ്ങ് ; **—में पाव रखना** - പോകാൻ തികച്ചും തയ്യാറാകുക.

**रक़ाबा - पुं०** ക്ഷേത്രഫലം.

**रक़ाबी - पुं०** പ്ലേറ്റ് ; പിഞ്ഞാണം.

**रक़ीक़ - वि०** മൃദുവായ ; ആർദ്രമായ ; ദയാലുവായ ; ദുർബ്ബലനായ ; ലോലനായ.

**रक़ीब - वि०** പ്രേമികയുടെ വേറൊരു കാമുകൻ.

**रक्तपात - पुं०** രക്തമൊഴുക്കൽ.

**रक्तबीज - पुं०** മാതളനാരങ്ങ.

**रक्षाबंधन - पुं०** ഒരു വിശേഷ ദിവസം.

**रक्ष्य - वि०** രക്ഷിയ്ക്കത്തക്ക.

**रखना - स०** വെയ്ക്കുക ; താമസിപ്പിയ്ക്കുക ; രക്ഷിയ്ക്കുക.

**रखनी - - स्त्री० रखेली** വെപ്പാട്ടി.

**रखवाई - स्त्री०** വയലുകാക്കൽ ; കാവൽ ; കാവൽക്കൂലി.

**रखवार** } **पुं०** കാവൽക്കാരൻ ;
**रखवाला** } രക്ഷകൻ.

**रखवाली - स्त्री०** കാവൽ ; കാത്തു രക്ഷിയ്ക്കൽ.

**रखाना - स०** വെപ്പിയ്ക്കുക; കാത്തു രക്ഷിയ്ക്കുക.

**रखेली - स्त्री० रखैल** വെപ്പാട്ടി.

**रखैया - पुं०** രക്ഷകൻ.

**रग - स्त्री०** ഞരമ്പ് ; നാഡി ; **—फड़कना** - ആവേശമുണ്ടാകുക ; **—रग में** - ദേഹം മുഴുവൻ.

**रगड़ - स्त्री०** ഉരയൽ ; കലഹം.

**रगड़ना - स०** ഉരയ്ക്കുക ; അരയ്ക്കുക ; ബുദ്ധിമുട്ടിയ്ക്കുക ; അത്യദ്ധ്വാനം ചെയ്യുക.

**रगड़ा - पुं०** ഉരയൽ ; പരിശ്രമം; കലഹം.

**रग़बत - स्त्री०** അഭിരുചി ; താല്പര്യം.

**रगरेशा - पुं०** ഇലകളുടെ ഞരമ്പ് ; ശരീരത്തിന്റെ ഉള്ളിലെ ഓരോ അംഗവും ; **रगरेशे में** - ഓരോ ഞരമ്പുതോറും ; **रगरेशे से वाकिफ़ होना** - പൂർണ്ണമായ പരിചയമുണ്ടായിരിയ്ക്കുക.

**रगेदना - स०** ഓടിയ്ക്കുക.

**रचक - पुं०** രചിയ്ക്കുന്നവൻ.

**रचना - स्त्री०** (കൃതി) രചിയ്ക്കൽ ; **स०** രചിയ്ക്കുക ; ഉണ്ടാക്കുക.

**रचनात्मक - वि०** നിർമ്മാണപരമായ.

**रचयिता - पुं०** രചിയ്ക്കുന്നവൻ.

**रचित** - **वि०** രചിക്കപ്പെട്ട.

**रज** - **पु०** പൊടി; വെള്ളി.

**रजक** - **पु०** അലക്കുകാരൻ.

**रजत** - **स्त्री०** വെള്ളി; **वि०** വെളുത്ത; ചുവന്ന.

**रजनी** - **स्त्री०** രാത്രി; മഞ്ഞൾ; **—कर** - ചന്ദ്രൻ.

**रजपूती** - **स्त्री०** ക്ഷത്രിയത്വം.

**रजवाड़ा** - **पु०** രാജ്യം; നാട്ടുരാജ്യം; രാജാവു്.

**रज़ा** - **स्त्री०** ആഗ്രഹം; ഒഴിവു്; ആജ്ഞ; സമ്മതം; **—मंद** - സമ്മതിച്ച; **—मंदी** - സമ്മതിയ്ക്കൽ.

**रजाइस** - **स्त्री०** ആജ്ഞ; കല്പന.

**रजाई** - **स्त्री०** പഞ്ഞിനിറച്ച ഒരു തരം പുതപ്പു്.

**रजाय** - **स्त्री०** } ആജ്ഞ; കല്പന;
**रजायस** - **पु०** } അനുവാദം; സമ്മതം.

**रज़ील** - **पु०** താണ ജാതിക്കാരൻ.

**रज्जु** - **स्त्री०** കയറു്.

**रट** }
**रटत** } **स्त्री०** ഉരുവിടൽ.

**रटना** - **स०** ഉരുവിടുക.

**रठ** - **वि०** ഉണങ്ങിയ; ശുഷ്കമായ.

**रण** - **पु०** യുദ്ധം; **—स्तंभ** വിജയസ്മാരകസ്തംഭം; **—रंग** - യുദ്ധക്കളം; [illegible] ഉത്സാഹം; യുദ്ധം.

**रत** - **वि०** ആസക്തമായ; ഏർപ്പെട്ട; **पु०** സംഭോഗം; പ്രേമം; രക്തം.

**रतजगा** - **पु०** ഉറക്കമൊഴിയ്ക്കൽ.

**रतनार** } **वि०** അല്പം ചുവന്ന;
**रतनारा** } ചുവപ്പുള്ള.

**रतनारी** - **स्त्री०** ചുവപ്പു്.

**रताना** - **अ०** ആസക്തനാകുക; ഏർപ്പെടുക.

**रतालू** - **पु०** കാച്ചിൽക്കിഴങ്ങു്.

**रतौंधी** - **स्त्री०** രാത്രിസമയത്തു് ഒട്ടും കാഴ്ചയില്ലാതാകുന്ന ഒരു നേത്രരോഗം.

**रत्ती** - **स्त्री०** കുന്നിക്കുരു; എട്ടു് നെല്ലിട; **—भर** - എള്ളിടയ്ക്കു്.

**रत्नाकर** - **पु०** സമുദ്രം.

**रथवाह** }
**रथवाहक** } **पु०** സാരഥി; കുതിര.

**रद** }
**रदन** } **पु०** പല്ലു്.

**रदपट** - **पु०** ചുണ്ടു്.

**रद्द** - **वि०** റദ്ദാക്കിയ; കൊള്ളരുതാത്ത; **स्त्री०** ഛർദ്ദി; **—करना** - റദ്ദാക്കുക; തള്ളുക; **बदल** - പരിവർത്തനം.

**रद्दा** - **पु०** ചുമരിലെ ഇഷ്ടികകളുടെ ഒരു നിര; ഒന്നിനുമീതെ മറ്റൊന്നായി വെച്ചിട്ടുള്ള വസ്തുക്കളുടെ നിര.

**रद्दी** - **वि॰** വൃത്തികെട്ട; ഉപയോഗശൂന്യമായ.

**रन** - **पु॰** യുദ്ധം; കാട്ട്; തടാകം.

**रनबंका** / **रनबांकुरा** - **पु॰** ശൂരൻ; യുദ്ധവീരൻ.

**रनवास** / **रनिवास** - **पु॰** അന്തഃപുരം.

**रनी** - **पु॰** യോദ്ധാവ്.

**रपट** - **स्त्री॰** ഉരയൽ; വഴുതൽ.

**रपटना** - **अ॰** ഉരയുക; വഴുതുക.

**रपट्टा** - **पु॰** വഴുക്കൽ; ഓടി നടക്കൽ; അടി.

**रपटाना** - **स॰** ഉരയ്ക്കുക; ഉരപ്പിയ്ക്കുക.

**रफ़ल** - **पु॰** കൈത്തോക്ക്; തടിച്ച കമ്പിളി.

**रफ़ा** - **वि॰** ദൂരീകരിച്ച; വിരമിച്ച; തീരുമാനിച്ച.

**रफ़ीक** - **पु॰** കൂട്ടുകാരൻ; സഹായി.

**रफ़ू** - **पु॰** കീറിയ വസ്ത്രം തുന്നിപ്പിടിപ്പിയ്ക്കൽ; **—गर** - കീറിയ വസ്ത്രം തുന്നുന്നവൻ.

**रफ़ूचक्कर** - **वि॰** അദൃശ്യമായ.

**रफ़्त** - **वि॰** കഴിഞ്ഞ; പോയ; [illegible]ടാത്ത.

**रफ़्तगी** - **स्त्री॰** പോക്ക്.

**रफ़्तगीर** - **पु॰** പോകുന്നവൻ.

**रफ़्तनी** - **स्त्री॰** കയററുമതി.

**रफ़्तार** - **स्त्री॰** ഗതി; പോക്ക്.

**रफ़्ता-रफ़्ता** - **वि॰** മെല്ലെ മെല്ലെ.

**रब** - **पु॰** രക്ഷകൻ; ഈശ്വരൻ.

**रबड़** - **पु॰** റബ്ബർ.

**रबड़ी** - **स्त्री॰** [illegible] പാൽ.

**रबी** - **स्त्री॰** വസന്തകാലം; വസന്തകാലത്തു കൊയ്യുന്ന വിള.

**रबीब** - **पु॰** വളർത്തുമകൻ; മുൻഭർത്താവിന്റെ കുട്ടി.

**रब्त** - **पु॰** അഭ്യാസം; ചേർച്ച; ബന്ധം; **—ज़ब्त** - മൈത്രി.

**रमज़ान** - **पु॰** മുസൽമാന്മാർ നോമ്പ് ഇരിയ്ക്കുന്ന മാസം.

**रमठ** - **पु॰** കായം.

**रमण** - **पु॰** കളി; ക്രീഡ; സഞ്ചരിയ്ക്കൽ; **वि॰** ഭംഗിയുള്ള.

**रमणीक** / **रमणीय** - **वि॰** മനോഹരമായ.

**रमता** - **वि॰** സഞ്ചരിയ്ക്കുന്ന.

**रमना** - **अ॰** ആനന്ദിയ്ക്കുക; അനുരക്തമാകുക; ചുററിത്തിരിയുക.

**रमल** - **पु॰** പകിടയെറിഞ്ഞ് ശുഭാശുഭഫലമറിയുന്ന ഒരു ജ്യോതിഷം.

**रमा** - **स्त्री॰** ലക്ഷ്മി.

**रमाना** - **स॰** [illegible]പ്പിയ്ക്കുക; [illegible]ക; അനുകൂലമാക്കുക; തടയുക.

**रमूज़** - **स्त्री॰** കടാക്ഷം; വ്യംഗ്യം; കടങ്കഥ; രഹസ്യം.

**रमैनी - स्त्री॰** കബീർസൂക്തികളുടെ ഒരു ഭാഗം.

**रम्माल - पु॰** പകിട എറിയുന്നവൻ.

**रम्हाना - अ॰ दे॰ रंभाना**

**रय - पु॰** പൊടി; വേഗത; പ്രവാഹം.

**रयनि - स्त्री॰** രാത്രി.

**रय्यत - स्त्री॰** പ്രജ.

**ररी - वि॰** കേണുയാചിയ്ക്കുന്നവനായ; അധമനായ.

**रली - स्त्री॰** ക്രീഡ; വിഹാരം; സന്തോഷം.

**रव - पु॰** ശബ്ദം.

**रवाँ - वि॰** ഒഴുകുന്ന; നടക്കുന്ന; തുടരുന്ന; ന്ദൃ ന്ദ ; പ്രചലിതമായ.

**रवा - पु॰** ചെറിയ കഷണം; തരി; **वि॰** ഉചിതമായ; പ്രചലിതമായ.

**रवाज़ - स्त्री॰** സമ്പ്രദായം; രീതി.

**रवादार - वि॰** ശുഭചിന്തകനായ; ബന്ധമുള്ള; തരിയുള്ള.

**रवानगी - स्त्री॰** പുറപ്പാട്,

**रवाना - वि॰** പുറപ്പെട്ട; അയച്ച; **—होना** - പുറപ്പെടുക.

**रवानी - स्त्री॰** ഒഴുക്ക്; വേഗത.

**रवायत - स्त्री॰** ഒരാൾ പറഞ്ഞതിനെ എടുത്തുപറയൽ; പഴഞ്ചൊല്ല്; കഥാവസ്തു.

**रवारवी - स्त्री॰** വേഗത; പരിഭ്രമം.

**रविश - स्त्री॰** ഗതി; രീതി; സമ്പ്രദായം; തോട്ടങ്ങളിൽ പൂത്തടങ്ങൾക്കിടയിലുള്ള വഴി.

**रवैयत - स्त्री॰** ദൃശ്യമാകൽ; കാഴ്ച.

**रवैया - पु॰** നടപടി; സമ്പ്രദായം; രീതി.

**रशीद - वि॰** അഭ്യസിയ്ക്കപ്പെട്ട; സഭ്യനായ; പഠിപ്പുള്ള.

**रश्क - पु॰** ദ്വേഷം; അസൂയ; ശത്രുത.

**रश्मि - स्त्री॰** കിരണം.

**रस - पु॰** സ്വാദ്; രസം; സാരം; ആനന്ദം; **—रंग** - പ്രേമലീല; **—गुल्ला** - ഒരുതരം മധുരപലഹാരം; **—दार** - രസമുള്ള; സ്വാദുള്ള.

**रसज्ञ - वि॰** രസമറിയുന്ന.

**रसद - स्त्री॰** സൈന്യങ്ങൾക്കുള്ള ഭക്ഷണസാധനം.

**रसन - पु॰** നാവ്; രുചി നോക്കൽ.

**रसना - स्त्री॰** നാവ്.

**रसराज - पु॰** ശൃംഗാരരസം; രസം (ധാതുപദാർത്ഥം).

**रसरी - स्त्री॰** കയറ്.

**रसाँ - वि॰** എത്തിയ്ക്കുന്നവനായ.

**रसा - स्त्री॰** ഭൂമി; നാവ്; **वि॰** എത്തുന്നവനായ; ഉയരത്തിലോ, ദൂരത്തിലോ എത്തുന്ന.

**रसाई** - स्त्री० पहुँच എത്തൽ.

**रसातल** - पु० ഭൂമിയ്ക്കടിയിലുള്ള ഏഴാമത്തെ ലോകം.

**रसाल** - पु० കരിമ്പ്; തേന്മാവ്; പ്ലാവ്; वि० മധുരമായ.

**रसित** - पु० ധ്വനി; മുന്തിരിച്ചാറ്; वि० ശബ്ദിയ്ക്കുന്ന; രസമുള്ള.

**रसिया** - पु० രസികൻ.

**रसीद** - स्त्री० രശീതി.

**रसीला** - वि० രസമുള്ള; സ്വാദുള്ള; മനോഹരമായ.

**रसूम** - पु० (रस्म का बहु०) നിയമം; നടപ്പുള്ള നിയമമനുസരിച്ച് കൊടുത്ത ധനം.

**रसूल** - पु० ദൈവദൂതൻ.

**रसोइया** - पु० അരിവെയ്പുകാരൻ.

**रसोँई | रसोई** स्त्री० പാകം ചെയ്ത ഭക്ഷണപദാർത്ഥം; അരിവെപ്പ്; —**दार** - പാചകൻ; —**घर** - അടുക്കള.

**रस्ता** - पु० दे० **रास्ता**

**रस्म** - पु० സമ്പ്രദായം; രീതി; യോജിപ്പ്.

**रस्मि** - स्त्री० दे० **रश्मि**

**रस्मी** - वि० നടപ്പിലുള്ള; മാമൂൽപ്പടിയുള്ള; സാധാരണമായ.

**रस्सा** - पु० കയർ; വടം.

**रस्सी** - स्त्री० ചെറിയ കയർ.

**रहंकला** - पु० പീരങ്കിവണ്ടി.

**रहँटा** - पु० റാട്ട; ചക്രം.

**रहँटी** - स्त्री० പണം കടം കൊടുക്കുന്നതിനുള്ള ഒരു രീതി.

**रहज़नी** - स्त्री० दे० **राहज़नी**

**रहन** - पु० പണയപ്പാട്; स्त्री० നടപടി; പെരുമാററം; പണയം; —**सहन** - ജീവിതരീതി.

**रहना** - अ० ഒരേ അവസ്ഥയിലിരിയ്ക്കുക; ഉണ്ടായിരിയ്ക്കുക; താമസിയ്ക്കുക; പാർക്കുക; ശേഷിയ്ക്കുക; ജീവിയ്ക്കുക; **रहा-सहा** - ശേഷിച്ച.

**रहनुमा** - वि० മാർഗ്ഗദർശിയായ.

**रहबर** - वि० दे० **रहनुमा**

**रहनि** - स्त्री० ആചാരം; പ്രേമം.

**रहम** - पु० മാപ്പ്; ദയ; അനുകമ്പ; ഗർഭാശയം; —**दिल** - ദയയുള്ള.

**रहमत** - स्त्री० ദയ; മഴ.

**रहमान** - वि० ദയ കാണിയ്ക്കുന്ന; पु० ദൈവം.

**रहवाई** - स्त्री० വീട്ടുവാടക.

**रहस** - पु० രഹസ്യം; ആനന്ദം; ക്രീഡ; ഗൂഢതത്വം; ഏകാന്തസ്ഥലം.

**रहसना** - अ० ആനന്ദിയ്ക്കുക; സന്തോഷിയ്ക്കുക.

**रहसि** - स्त्री० ഗോപ്യമായ സ്ഥലം; ഏകാന്തസ്ഥലം.

**रहाइश - स्त्री०** ജീവിതരീതി; വാസസ്ഥലം.

**रहाई - स्त्री० रहन** സുഖം.

**रहित - क्रि० बिना** കൂടാതെ.

**रहिला - पु०** കടല.

**रहीम - वि०** ദയാലുവായ.

**रांगा - पु०** തകരം; വെളുത്തീയം.

**राँचना - अ०** അനുരക്തനാകുക; സ്നേഹിയ്ക്കുക; **स०** നിറം കൊടുക്കുക.

**राँजना - स०** കണ്ണെഴുതുക; നിറം കൊടുക്കുക; വിളക്കുക;

**रांड - स्त्री०** വിധവ; വേശ്യ.

**राँढना - अ०** കരയുക.

**राँदा - वि०** ബഹിഷ്കരിച്ച.

**राँधना - स०** ഭക്ഷണം പാകം ചെയ്യുക.

**रांपी - स्त्री०** ചെരുപ്പുകുത്തിയുടെ ഒരായുധം (ഉടക്കുസൂചി).

**राँभना - अ० दे० रंभाना**

**राइ - पु०** ചെറിയ രാജാവു്.

**राई - स्त्री०** കടുകു്; **—का पर्वत बनाना -** ചെറിയ കാര്യം വലുതാക്കി കാണിയ്ക്കുക.

**राउ - पु०** രാജാവു്.

**राउत - पु०** ക്ഷത്രിയൻ; വീരവംശത്തിൽ ജനിച്ചവൻ.

**राउर - पु०** അന്തഃപുരം; **वि०** നാങ്ങളുടെ.

**राकस - पु०** രാക്ഷസൻ.

**राका - स्त्री०** വെളുത്ത വാവു്; **—पति -** ചന്ദ്രൻ.

**राकेश - पु०** ചന്ദ്രൻ.

**राख - स्त्री०** ചാരം; ഭസ്മം.

**राखना - स०** രക്ഷിയ്ക്കുക.

**राखी - स्त्री०** (ശരീരത്തിൽ കെട്ടുന്ന) രക്ഷ; തകിടു്.

**रागना - अ०** അനുരക്തനാകുക; മുഴുകുക; നിറംപിടിയ്ക്കുക.

**रागिनी - स्त्री०** രാഗം.

**रागी - पु०** അനുരക്തൻ; പ്രേമി; ഒരുതരം ധാന്യം.

**राचना - स०** രചിയ്ക്കുക; **अ०** നിറം പിടിപ്പിയ്ക്കപ്പെടുക; അനുരക്തനാകുക.

**राज - पु०** രാജ്യം; ഭരണം; രാജാവു്; കല്പണിക്കാരൻ.

**राज़ - पु०** രഹസ്യം.

**राजकर - पु०** നികുതി; കരം.

**राजकीय - वि०** രാജാവിനേയോ, രാജ്യത്തേയോ സംബന്ധിച്ച.

**राजगी - स्त्री०** രാജപദവി.

**राजगीर - पु०** കല്പണിക്കാരൻ.

**राजत - वि०** ശോഭിയ്ക്കുന്ന; വെള്ളികൊണ്ടുള്ള; **पु०** വെള്ളി.

**राजतिलक - पु०** പട്ടാഭിഷേകം.

**राजत्व - पु०** രാജപദവി; ഭരണം.

**राजद्वार - पु०** കോടതി; ന്യായാലയം.

**राजनय** / **राजनीति** } **स्त्री०** രാജ്യതന്ത്രം; ഭരണതന്ത്രം.

**राजन्य** - **पुं०** രാജാവു്; ക്ഷത്രിയൻ.

**राजबाड़ी** - **स्त्री०** രാജകീയോദ്യാനം; കൊട്ടാരം.

**राजयक्ष्मा** / **राजरोग** } **पुं०** ക്ഷയരോഗം.

**राजसत्ता** - **स्त्री०** രാജാധികാരം; രാജശക്തി.

**राजसी** - **वि०** രാജകീയമായ; രജോഗുണപ്രധാനമായ.

**राजस्व** - **पुं०** സക്കാർ നികുതി.

**राजित** - **वि०** ശോഭിക്കുന്ന.

**राजी** - **स्त्री०** നിര; വരി.

**राज़ी** - **वि०** സമ്മതമുള്ള; പ്രസന്നനായ; സുഖത്തോടുകൂടിയ; **स्त्री०** അനുകൂലത; സമ്മതം; **—करना** - സമ്മതിപ്പിക്കുക; **—खुशी** - ക്ഷേമപൂർവ്വം; **—नामा** - സമ്മതപത്രം; സന്ധിപത്രം.

**राजीव** - **पुं०** നീലത്താമര.

**राज्यव्यवस्था** - **स्त्री०** രാജ്യഭരണം.

**राड़** - **वि०** നീചനായ; ഒന്നിനും കൊള്ളാത്ത; ഭീരുവായ.

**राढ़** - **स्त्री०** വഴക്കു്; **वि०** കൊള്ളരുതാത്ത; ഭീരുവായ.

**रात** - **स्त्री०** രാത്രി; **—आँखों में काटना** - ഉറങ്ങാതിരിക്കുക.

**राता** - **वि०** ചുവന്ന; നിറം പിടിപ്പിച്ച.

**रातिब** - **पुं०** മൃഗങ്ങളുടെ തീററിസാധനം; ആഹാരം.

**राधन** - **पुं०** അനുഷ്ഠാനം; സിദ്ധി; സന്തോഷം.

**राधना** - **स०** ആരാധിക്കുക; സിദ്ധമാക്കുക.

**रान** - **स्त्री०** **जांघ** തുട.

**राब** - **स्त्री०** ശക്കരപ്പാവു്.

**राबड़ी** - **स्त्री०** **दे०** **रबडी**

**राबता** - **पुं०** യോജിപ്പു്; ബന്ധം.

**राम** - **वि०** ആജ്ഞാകാരിയായ; സേവകനായ.

**रामतरोई** - **स्त्री०** വെണ്ടയ്ക്ക.

**रामरज** - **स्त्री०** ഗോപിമണ്ണു്.

**रामरस** - **पुं०** ഉപ്പു്.

**रामबान** - **वि०** അതിവേഗം ഫലം തരുന്ന (ഔഷധം).

**रामिश** - **पुं०** സംഗീതം; ആനന്ദം; പാട്ടുകാരൻ.

**राय** - **पुं०** രാജാവു്; സാമന്തൻ; **स्त्री०** അഭിപ്രായം; സമ്മതം.

**रायज** - **वि०** നടപ്പിലുള്ള.

**रायता** - **वि०** തയിർപ്പച്ചടി; (salad).

**रार** - **पुं०** കലഹം.

**राल** - **स्त्री०** കുന്തിരിക്കം; കുഞ്ഞുങ്ങളുടെ വായിൽനിന്നുമൊഴുകുന്ന വെള്ളം; **—टपकना** - വായിൽ വെള്ളം വരിക.

**राव** - **पुं०** രാജാവ്°; ധ്വനി; **—चाव** - ഭോഗവിലാസം; സ്വാഭാവികമായ സ്നേഹം.
**रावटी** - **स्त्री०** ചെറിയ കൂടാരം.
**रावत** - **पुं०** സാമന്തരാജാവ്°; വീരൻ; പ്രമാണി.
**रावल** - **पुं०** അന്തഃപുരം; കൊട്ടാരം; രാജാവ്°; രാജപുത്താനയിലെ ചില രാജാക്കന്മാരുടെ സ്ഥാനപ്പേർ.
**राशा** - **पुं० दे० रअशा**
**राशि** - **स्त्री०** കൂട്ടം.
**राशिद** - **वि०** സന്മാർഗ്ഗിയായ.
**राशी** - **वि०** കൈക്കൂലി വാങ്ങുന്ന.
**राष्ट्रतंत्र** - **पुं०** രാജ്യഭരണതന്ത്രം.
**रास** - **पुं०** മുൻഭാഗം; കോടി (മുനമ്പ്°); കോലാഹലം; **स्त्री०** ചങ്ങല; രാസക്രീഡ; കടിഞ്ഞാൺ; വഴി.
**रासभ** - **पुं०** കഴുത.
**रासायनिक** - **वि०** രസായനശാസ്ത്രസംബന്ധമായ; രസായനശാസ്ത്രമറിയുന്ന.
**रासो** - **पुं०** പദ്യ[illegible] യുദ്ധത്തേയോ, വീരതയേയോ കുറിച്ച്° വർണ്ണിക്കുന്നതുമായ രാജാക്കന്മാരുടെ ജീവചരിത്രം.
**रास्त** - **वि०** ശരിയായ; ഉചിതമായ; സരളമായ; വലത്തെ: അനുകൂലമായ; **—गो** - സത്യവും, ഉചിതവുമായ വാക്കു പറയുന്നവൻ; **—बाज़** - സത്യസന്ധനായ.
**रास्ता** - **पुं०** വഴി; ഉപായം; **—देखना** - കാത്തിരിക്കുക; **रास्ते पर आना** - അനുകൂലിക്കുക; നേർവഴിക്കു വരുക; (നേരെയാവുക); **—पकड़ना** - പോകുക; **—बताना** - പഠിപ്പിക്കുക; ഉപായം പറഞ്ഞു കൊടുക്കുക; **रास्ते पर लगाना** - നന്നാക്കിത്തീർക്കുക; നല്ലതു ചെയ്യാൻ പ്രേരിപ്പിക്കുക.
**रास्ती** - **स्त्री०** സത്യം; യാഥാർത്ഥ്യം.
**राह** - **स्त्री०** വഴി; രീതി; നാട്ടുനടപ്പ്°; **—गीर** - വഴിപോക്കൻ; **—ज़न** - കവർച്ചക്കാരൻ; **—ज़नी** - കവർച്ച; **—दारी** - ചുങ്കം; വഴിച്ചുങ്കം.
**राहत** - **स्त्री०** സുഖം.
**राहर** - **पुं०** തുവര.
**राही** - **पुं०** വഴിപോക്കൻ.
**रिंगाना** - **स०** ഇഴയിക്കുക; പിച്ച പിച്ച നടത്തിക്കുക; (കുട്ടികളെ).
**रिंद** - **पुं०** [illegible]ക്കാത്തവൻ; സ്വേച്ഛാചാരി; **वि०** ഉന്മത്തനായ.

**रिंदा** - **वि॰** നിയന്ത്രണമില്ലാത്ത ; കുസൃതിക്കാരനായ.

**रिआयत** - **स्त्री॰** കിഴിവു് ; ഇളവു് ; ദയവു് ; കുറവു്.

**रिआया** - **स्त्री॰** പ്രജ.

**रिक़ाबी** - **स्त्री॰** പിഞ്ഞാണം ; പ്ലേററു്.

**रिक़्क़त** - **स्त्री॰** ദയ ; മാർദ്ദവം ; നിലവിളി ; ആനന്ദാവേശം.

**रिक्त** - **वि॰** ഒഴിഞ്ഞ ; ശൂന്യമായ ; ദരിദ്രനായ.

**रिज़क** - **पु॰** ഉപജീവനം ; താങ്ങു്.

**रिज़ाली** - **स्त्री॰** നിർല്ലജ്ജത ; ദുഷ്ടത.

**रिज़्क़** - **स्त्री॰** **दे॰** **रिज़क**

**रिझाना** - **स॰** സന്തോഷിപ്പിയ്ക്കുക.

**रिझाव** - **पु॰** സന്തുഷ്ടി.

**रिनी** } **वि॰** **ऋणी** കടക്കാരനായ.
**रिनिआँ** }

**रिमझिम** - **स्त्री॰** മഴത്തുള്ളി വീഴൽ.

**रियह** - **पु॰** **दे॰** **फेफड़ा**

**रिया** - **स्त्री॰** ചതി ; വഞ്ചന ; കപടം ; **—कार** - വഞ്ചകൻ.

**रियाज़** - **पु॰** [illegible] ; അദ്ധ്വാനം ; തപസ്സു് ; അഭ്യാസം.

**रियाज़त** - **स्त्री॰** പരിശ്രമം ; തപസ്സു് ; അഭ്യാസം.

**रियाज़ती** - **वि॰** പരിശ്രമിയായ.

**रियाज़ी** - **स्त्री॰** ഗണിതശാസ്ത്രം.

**रियासत** - **स्त्री॰** നാട്ടുരാജ്യം ; ഐശ്വര്യം.

**रिवाज** - **पु॰** സമ്പ്രദായം ; രീതി.

**रिश्ता** - **पु॰** ബന്ധം.

**रिश्तेदार** - **पु॰** ബന്ധു.

**रिश्वत** - **स्त्री॰** കൈക്കൂലി ; **—खोर** - കൈക്കൂലി വാങ്ങുന്നവൻ ; **—खोरी** - കൈക്കൂലി വാങ്ങൽ.

**रिस** - **स्त्री॰** ദേഷ്യം ; അരിശം.

**रिसहा** - **वि॰** ദേഷ്യമുള്ള.

**रिसाना** - **अ॰** ദേഷ്യപ്പെടുക.

**रिसाल** - **पु॰** നികുതി ; **—दार** - [illegible].

**रिसाला** - **पु॰** കുതിരപ്പട്ടാളം.

**रिसौंहाँ** - **वि॰** ദേഷ്യമുള്ള ; ക്രോധസൂചകമായ.

**रिहल** - **स्त्री॰** പുസ്തകംവെച്ചു വായിയ്ക്കുവാനുള്ള മരംകൊണ്ടുള്ള സ്റ്റാൻഡു്.

**रिहलत** - **स्त्री॰** മരണം ; പുറപ്പാടു്.

**रिहा** - **वि॰** മോചിച്ച.

**रिहाई** - **स्त्री॰** വിടുതൽ ; മോചനം.

**रींधना** - **स॰** **दे॰** **रांधना**

**रीछ** - **पु॰** കരടി.

**रीझ** - **स्त्री॰** പ്രസന്നത ; ലയിയ്ക്കൽ.

**रीझना** - **अ॰** പ്രസന്നമാകുക ; മോഹിച്ചുപോകുക.

**रीठा** - **पु॰** ഉറുഞ്ചിക്കായ.

**रीढ़** - **स्त्री॰** നട്ടെല്ലു്.

**रीत** - **स्त्री॰** രീതി.

**रीतना** - **अ०** ഒഴിവാകുക; **स०** ഒഴിവാക്കുക.

**रीता** - **वि०** ഒഴിഞ്ഞ; ശൂന്യമായ.

**रीति** - **स्त्री०** പ്രകാരം; പോലെ; സമ്പ്രദായം; നിയമം; കാവ്യശൈലി.

**रीम** - **स्त्री० पीब** ചലം.

**रीस** - **स्त्री०** കോപം; അസൂയ; മത്സരം.

**रीश** - **स्त्री० दाढ़ी** മീശ.

**रीह** - **स्त्री०** വായു; അപാനവായു; ശരീരാന്തർഭാഗത്തിലെ വായു.

**रुंड** - **पु०** ശിരസ്സില്ലാത്ത ഉടൽ.

**रुंधना** - **अ०** തടയുക; തടഞ്ഞു നില്ക്കുക; കുടുങ്ങുക.

**रुआब** - **पु०** പ്രഭാവം; ഭയം.

**रुकना** - **अ०** തടയുക; നിന്നു പോകുക.

**रुकावट** - **स्त्री०** തടസ്സം.

**रुक्का** - **पु०** കുറിപ്പ്; വൌച്ചർ.

**रुक्म** - **पु०** സ്വർണ്ണം; ഉമ്മം (ചെടി).

**रुक्ष** - **वि०** പരുപരുത്ത; ശുഷ്കമായ.

**रुख़** - **पु०** കവിൾത്തടം; മുഖം; മുഖഭാവം; പാർശ്വം; മുൻഭാഗം; ചതുരംഗക്കരു.

**रुख़सत** - **स्त्री०** പുറപ്പെടൽ; ആജ്ഞ; പ്രവൃത്തിയിൽ നിന്ന് ഒഴിവ്; **वि०** പുറപ്പെട്ട.

**रुख़सताना** - **पु०** യാത്രയയയ്ക്കുമ്പോൾ കൊടുക്കുന്ന ധനം.

**रुख़सती** - **स्त्री०** (ഭർത്തൃഗൃഹത്തിലേയ്ക്ക്) വധുവിന്റെ യാത്രയയപ്പ്.

**रुख़सार** - **पु०** കവിൾത്തടം.

**रुखाई** - **स्त्री०** ശുഷ്കത; നിർദ്ദയത.

**रुखाना** - **अ०** ശുഷ്കിയ്ക്കുക; ഉണങ്ങുക.

**रुखानी** - **स्त्री०** ആശാരികളുടെ ഉളി.

**रुग्ण** - **वि०** രോഗിയായ.

**रुचना** - **अ०** രുചിയ്ക്കുക; നന്നായി തോന്നുക.

**रुचि** - **स्त्री०** രുചി; അനുരാഗം; ആഗ്രഹം; സൌന്ദര്യം; ശോഭ.

**रुचिर** - **वि०** മനോഹരമായ; രുചികരമായ.

**रुच्छ** - **वि०** ഉണങ്ങിയ; ക്രൂരമായ.

**रुजा** - **स्त्री०** രോഗം.

**रुजाली** - **स्त्री०** ബുദ്ധിമുട്ട്.

**रुजी** - **वि०** രോഗിയായ.

**रुजू** - **वि०** ഏതെങ്കിലുമൊന്നിൽ മനസ്സുചെലുത്തിയ; ഏർപ്പെട്ട.

**रुझना** - **अ०** (വ്രണം) ഉണങ്ങുക.

**रुठाना** - **स०** കോപിപ്പിയ്ക്കുക.

**रुतबा** - **पु०** പദവി; മാനം.

**रुदन** - **पु०** കരച്ചിൽ.

**रुधिर** - **पु॰** ചോര.

**रुद्ध** - **वि॰** വളയപ്പെട്ട; അടഞ്ഞ.

**रुद्र** - **पु॰** ശിവൻ; **वि॰** ഭയങ്കരമായ.

**रुनित** - **वि॰** കിലുങ്ങുന്ന; ശബ്ദമുണ്ടാകുന്ന.

**रुपना** - **अ॰** നാട്ടപ്പെടുക.

**रुपया** - **पु॰** രൂപ.

**रुपहला** - **वि॰** വെള്ളിനിറമുള്ള.

**रुबाई** - **स्त्री॰** നാലുവരിയുള്ള പദ്യം.

**रुमूज़** - **स्त्री॰** ആംഗ്യം; മനസ്സിലാക്കാൻ വിഷമമുള്ള കാര്യം; രഹസ്യം; വ്യംഗ്യം.

**रुराई** - **स्त्री॰** സൌന്ദര്യം.

**रुरुआ** - **पु॰** മൂങ്ങ.

**रुलाई** - **स्त्री॰** കരച്ചിൽ; കരയൽ.

**रुलाना** - **स॰** കരയിപ്പിയ്ക്കുക.

**रुष्ट** - **वि॰** ക്രുദ്ധനായ.

**रुसवा** - **वि॰** അപമാനിതനായ; ദുഷ്പേരുള്ള.

**रुसवाई** - **स्त्री॰** അപമാനം; ദുഷ്പേര്.

**रुसूख़** - **पु॰** ദൃഢത; ധൈര്യം; പരിശ്രമം; വിശ്വാസം; യോജിപ്പ്.

**रुसूम** - **पु॰ दे॰ रसूम**

**रुस्तम** - **पु॰** പേർഷ്യയിലെ പ്രസിദ്ധനായിരുന്ന ഒരു ഗുസ്തിക്കാരൻ; വീരൻ.

**रूँधना** - **स॰** വേലികെട്ടുക; വളയുക; തടയുക; തടുക്കുക.

**रू** - **पु॰** മുഖം; വാതിൽ; **स्त्री॰** മുൻവശം; കാരണം; അടിഭാഗം; ആശ; **—ब-रू** അഭിമുഖമായി; സമക്ഷം.

**रूई** - **स्त्री॰** പഞ്ഞി.

**रूख** - **पु॰** വൃക്ഷം.

**रूखा** - **वि॰** ഉണങ്ങിയ; ഉദാസീനമായ; പരുഷമായ; രുചിയില്ലാത്ത; നീരസമായ.

**रूठना** - **अ॰** പിണങ്ങുക; ക്രുദ്ധനാകുക.

**रूड़**
**रूडो** } **वि॰** ശ്രേഷ്ഠമായ.

**रूढ़** - **वि॰** കയറിയ; ഉണ്ടായ; പ്രസിദ്ധമായ; അപരിഷ്കൃതനായ; ഒററയായ; **पु॰** പ്രചലിതമായ അർത്ഥം.

**रूढ़ि** - **स्त्री॰** കയററം; ഉല്പത്തി; പ്രസിദ്ധി; രീതി; വിചാരം.

**रूदाद** - **स्त्री॰** വർത്തമാനം; സ്ഥിതി; വിവരണം; കോടതി നടപടി.

**रूप** - **पु॰** ആകൃതി; സ്വഭാവം; സൌന്ദര്യം; സ്ഥിതി.

**रूपक** - **पु॰** പ്രതിമ; ദൃശ്യകാവ്യം; ഉറപ്പിക.

**रूपा** - **पु॰** വെള്ളി; **—जीवा** - വേശ്യ.

**रूपोश** - **वि०** ഒളിച്ച; ഗോപ്യമായ; ശിക്ഷയെ ഭയന്നു് ഒളിച്ചിരിയ്ക്കുന്ന (അണ്ടർ ഗ്രൌണ്ടിലിരിയ്ക്കുന്ന).

**रूपोशी** - **स्त्री०** ഗോപ്യത.

**रूबकार** - **पु०** ഹാജരാക്കൽ; കോടതിയിലെ കല്പന (summons).

**रूबकारी** - **स्त्री०** കേസുവിചാരണ.

**रूमाल** - **पु०** ഉറുമാൽ; ടവൽ.

**रूरना** - **अ०** ഉറക്കെ ശബ്ദിയ്ക്കുക; ഉറക്കെക്കരയുക.

**रूरा** - **वि०** ഉത്തമമായ; മനോഹരമായ; വലിയ.

**रूरिआयत** - **स्त्री०** പക്ഷഭേദം.

**रूस** - **पु०** റഷ്യ.

**रूसना** - **अ०** **दे०** **रूठना**

**रूह** - **स्त्री०** ആത്മാവു്; സത്തു്.

**रूहानी** - **वि०** ആത്മീയമായ.

**रेंकना** - **अ०** (കഴുത) കരയുക.

**रेंगना** - **अ०** ഇഴയുക.

**रेंड** - **पु०** ആവണക്കു്.

**रेंडी** - **स्त्री०** ആവണക്കിൻ കായ.

**रेख़** - **स्त्री०** വര.

**रेखता** - **पु०** ഒരുതരം വൃത്തം.

**रेखागणित** - **पु०** ജ്യോമിടി.

**रेग** - **स्त्री०** മണൽ.

**रेगिस्तान** - **पु०** മണലാരണ്യം.

**रेचक** - **वि०** വയറിളക്കാനുള്ള.

**रेचन** - **पु०** വയറിളക്കം.

**रेचना** - **स०** [illegible]

**रेज़**-**स्त्री०** (കിളികളുടെ) കളരവം.

**रेज़गारी** } **स्त्री०** രണ്ടണത്തുട്ടു്, നാലണത്തുട്ടു് മുതലായ ചില്ലറ നാണ്യങ്ങൾ.
**रेज़गी**

**रेज़ा** - **पु०** ചെറുകഷണം.

**रेणु** - **स्त्री०** പൊടി; കണിക; മണൽ.

**रेणुका** - **स्त्री०** മണൽ; പൂഴി; പൊടി; ഭൂമി.

**रेत** - **स्त्री०** മണൽ.

**रेतना** - **स०** അരംകൊണ്ടു രാകുക.

**रेता** - **पु०** മണൽ; മണലാരണ്യം.

**रेती** - **स्त्री०** അരം.

**रेतीला** - **वि०** മണലുള്ള.

**रेल** - **स्त्री०** തീവണ്ടിപ്പാളം; ഒഴുക്കു്; ആധിക്യം; —**पेल** - തിരക്കു്.

**रेला** - **पु०** ഒഴുക്കു്; ആധിക്യം; ആക്രമണം.

**रेवड़** - **पु०** ആട്ടിൻപററം.

**रेवड़ी** - **स्त्री०** എള്ളുണ്ട.

**रेश** - **पु०** പരുക്കേററവൻ.

**रेशम** - **पु०** പട്ടു്.

**रेशमी** - **वि०** പട്ടുകൊണ്ടുള്ള.

**रेशा** - **पु०** ചകിരി; നാരു്.

**रेह** - **स्त्री०** ഉപ്പുമണ്ണു്.

**रेहड़** - **पु०** തരിശുഭൂമി.

**रेहन** - **पु०** പണയം; —**दार** - പണയം വാങ്ങുന്നവൻ; —**नामा** - പണയാധാരം.

**रेहल - स्त्री० दे० रिहल**

**रैन - स्त्री०** രാത്രി.

**रैयत - स्त्री०** പ്രജ.

**रोंगटा - पु०** ശരീരത്തിലെ രോമ സമൂഹം; **—खड़ा होना -** കോൾമയിർക്കൊള്ളുക.

**रोआब - पु० दे० रोब**

**रोक-स्त्री०** തടസ്സം; തടയൽ; പ്രതിബന്ധം; **—टोक**-പ്രതിബന്ധം; **—थाम -** മുൻകരുതൽ.

**रोकड़ - स्त्री०** [illegible].

**रोकड़िया - पु०** ഖജാൻജി; കാഷിയർ.

**रोकना - स०** തടയുക; നിറുത്തുക.

**रोग - पु०** സുഖക്കേട്.

**रोग़न - पु०** എണ്ണ; പോളിഷ്; വാർണ്ണീഷ്; പൂശൽ; **—दार -** പോളിഷുള്ള.

**रोगिया - पु०** രോഗി.

**रोचक - वि०** രുചികരമായ; മനോരഞ്ജകമായ.

**रोचन - वि०** രുചികരമായ.

**रोज़ - पु०** ദിവസം; **अव्य०** ദിവസേന; **—गार -** നിത്യവൃത്തി; തൊഴിൽ; വ്യാപാരം; **—गारी -** വ്യാപാരി; തൊഴിലാളി.

**रोज़नामचा - पु०** ഡയറി.

**रोज़मर्रा - अव्य०** ദിവസേന.

**रोज़ा - पु०** ഉപവാസം; വ്രതം.

**रोज़ाना - क्रि०** ദിവസേന; **वि०** ദിവസേനയുള്ള.

**रोज़ी - स्त्री०** നിത്യഭക്ഷണം; നിത്യവൃത്തി; ഉപജീവനം.

**रोज़ीना - पु०** ഒരുദിവസത്തെ കൂലി; മാസപ്പടി; **—दार -** കൂലിയോ, ശമ്പളമോ വാങ്ങുന്നവൻ.

**रोट - पु०** വലിയതരം റൊട്ടി.

**रोटी - स्त्री०** റൊട്ടി; ചപ്പാത്തി; ഭക്ഷണം; **—कपड़ा -** ഉപജീവനമാർഗ്ഗം; **—दाल -** ജീവിതനിർവ്വഹണം.

**रोड़ा - पु०** പാറക്കല്ല്: **—अटकाना या डालना -** തടസ്സമുണ്ടാക്കുക.

**रोदन - पु०** കരച്ചിൽ.

**रोदा - पु०** വില്ലിന്റെ ഞാൺ.

**रोधक - पु०** തടയുന്നവൻ.

**रोधन - पु०** തടസ്സം.

**रोना - अ०** കരയുക; **पु०** ദുഃഖം; **—पीटना -** മാറത്തടിച്ചു നിലവിളിക്കുക.

**रोपण - पु०** ആരോപിക്കൽ; വെക്കൽ; നാട്ടൽ; മോഹിപ്പിക്കൽ.

**रोपना - स०** വിത്തു കുത്തിയിടുക; നടുക; (കൈ) കാട്ടുക.

**रोब - पु०** സ്വാധീനശക്തി; പ്രഭാവം; പ്രതാപം; **—दार -** പ്രഭാവമുള്ള; സ്വാധീനശക്തിയുള്ള.

**रोमपाट** - **पु॰** കമ്പിളി.
**रोमहर्षण** - **पु॰** പുളകം; രോമാഞ്ചം; **वि॰** ഭയങ്കരമായ.
**रोयाँ** - **पु॰** രോമം.
**रोया** - **पु॰** സ്വപ്നം.
**रोर** - **स्त्री॰** **शोर** ലഹള.
**रोल** - **स्त्री॰** കോലാഹലം; ഉച്ചപ്പാട്ട്; **पु॰** ഒഴുക്ക്.
**रोला** - **पु॰** കോലാഹലം; യുദ്ധം.
**रोली** - **स्त्री॰** ചുണ്ണാമ്പും മഞ്ഞളും ചേർത്തുണ്ടാക്കുന്ന ചോപ്പുപൊടി.
**रोवनहार** - **वि॰** കരയുന്ന; ചത്താൽ കരയാനുള്ള (വീട്ടുകാർ).
**रोवासा** - **वि॰** കരയുവാൻ ഭാവിയ്ക്കുന്ന.
**रोशन** - **वि॰** പ്രകാശമുള്ള; പ്രസിദ്ധമായ; **—दान** - **वि॰** വെളിച്ചം കടക്കുന്നതിനുള്ള ദ്വാരം; **वि॰** വെളിച്ചം കൊടുക്കുന്ന; **—दिमाग़** - മൂക്കിൽ വലിയ്ക്കാനുള്ള പൊടി; നല്ല തലച്ചോറുള്ളവൻ.
**रोशनचौकी** - **स्त्री॰** ഒരുതരംവാദ്യം.
**रोशनाई** - **स्त्री॰** മഷി; പ്രകാശം.
**रोशनी** - **स्त्री॰** വെളിച്ചം; വിളക്ക്.
**रोषी** - **वि॰** കോപമുള്ള.
**रोहित** - **वि॰** ചുവന്ന; **पु॰** ചുവപ്പുനിറം; മഴവില്ല്.
**रोहू** - **स्त्री॰** ഒരുതരം വലിയ മത്സ്യം.
**रौंद** - **स्त्री॰** ചവിട്ടിത്തേയ്ക്കൽ; റോന്തുചുററൽ.
**रौंदना** - **स॰** ചവിട്ടിത്തേയ്ക്കുക; മെതിയ്ക്കുക.
**रौ** - **स्त्री॰** ഗതി; വേഗത; ഒഴുക്ക്; രീതി; **वि॰** നടക്കുന്ന.
**रौग़न** - **पु॰** **दे॰** **रोग़न**
**रौज़न** - **पु॰** ദ്വാരം; കിളിവാതിൽ.
**रौज़ा** - **पु॰** ശവകുടീരം; തോട്ടം.
**रौताइन** - **स्त्री॰** സാമന്തരാജാവിൻെറ ഭാര്യ.
**रौताई** - **स्त्री॰** സാമന്തരാജപദവി.
**रौद्र** - **वि॰** ഭയങ്കരമായ; കോപമുള്ള; **पु॰** ഒരുതരം അമ്പ്; രൌദ്രരസം; കോപം.
**रौनक़** - **स्त्री॰** രൂപഭംഗി; ശോഭ; പ്രകാശം; **—दार** - ശോഭയുള്ള.
**रौरव** - **वि॰** ഭയങ്കരമായ; **पु॰** ഒരു ഭയങ്കരനരകം.
**रौरा** - **पु॰** കോലാഹലം.
**रौरे** - **सर्व॰** താങ്കൾ (സംബോധന).
**रौला** - **पु॰** **दे॰** **रौरा**
**रौशन** - **वि॰** **दे॰** **रोशन**
**रौहाल** - **स्त्री॰** കുതിരയുടെ ഒരു ചാട്ടം; ഒരു ജാതി കുതിര.

## ल

**लंक** - **स्त्री॰ कटि** അരക്കെട്ട്.

**लंग** - **स्त्री॰** താറ്; **पु॰** ഒരു കാലൊടിഞ്ഞവൻ; ജാരൻ.

**लंगड़** } **लंगड़ा** } **वि॰** മുടന്തനായ; **—बुख़ार** - ഒരുതരം പനി; **पु॰** നംകൂരം.

**लंगड़ाना** - **अ॰** (നൊണ്ടി) നടക്കുക.

**लंगर** - **पु॰** നംകൂരം; **—ख़ाना** - ധമ്മശാല; **—गाह** - തുറമുഖം.

**लंगूर** - **पु॰** കുരങ്ങ്; കുരങ്ങിൻെറ വാൽ.

**लंगूरफल** - **पु॰** നാളികേരം.

**लंगूल** - **पु॰** വാൽ.

**लंगोट** } **लगोटा** } **पु॰** ലംഗോട്ടി.

**लंगोटी** - **स्त्री॰** കൌപീനം; **लंगोटिया यार** - ബാല്യസുഹൃത്ത്.

**लंघन** - **पु॰** ലംഘിയ്ക്കൽ; ഉപവാസം.

**लंघना** - **स॰ दे॰ लाँघना**

**लंज** - **पु॰** കാല്; താറ്; വാൽ; ലമ്പടത്വം; അരുവി.

**लंठ** - **वि॰** വിഡ്ഢിയായ.

**लंडूरा** - **वि॰** വാൽ മുറിഞ്ഞ (പക്ഷി).

**लंतरानी** - **स्त्री॰** വീരവാദം.

**लंपट** - **वि॰** സ്ത്രീജിതനായ.

**लंपटता** - **स्त्री॰** സ്ത്രീജിതത്വം; വ്യഭിചാരംചെയ്യൽ.

**लंब** - **पु॰** സമകോണരേഖ; **स्त्री॰** (നേരം) വൈകൽ; **वि॰** നീളമുള്ള; **—कर्ण** - **पु॰** ആട്; ആന; മുയൽ; **वि॰** നീണ്ട ചെവിയുള്ള; **—तड़ंग** - പനപോലെ നീണ്ട.

**लंबर** - **पु॰** നമ്പർ; അക്കം; കുറ്റക്കാരൻ; **—दार** - ജമീന്ദാർ.

**लंबा** - **वि॰** നീളമുള്ള; വലിയ; **—चौड़ा** - വിസ്താരമുള്ള; വിശാലമായ.

**लंबाई** - **स्त्री॰** } **लंबान** - **पु॰** } നീളം.

**लईन** - **वि॰** ശപ്പിയ്ക്കപ്പെട്ട.

**लकड़फोड़वा** - **पु॰** മരംകൊത്തി (പക്ഷി).

**लकड़बग्घा** - **पु॰** കഴുതപ്പുലി.

**लकड़हरना** - **पु॰** ജിരാഫി.

**लकड़हारा** - **पु॰** വിറകുവെട്ടുകാരൻ.

**लकड़ा** - **पु॰** മുട്ടി; തടി.

**लकड़ी** - **स्त्री॰** വിറക്; വടി; തടി.

**लक़ब** - **पु॰** പദവി; സ്ഥാനം.

**लक़लक़** - **पु॰** അരയന്നം; **वि॰** മെലിഞ്ഞ; ക്ഷീണിച്ച.

**लक़वा** - **पु॰** പക്ഷവാതരോഗം.

**लकसी** - **स्त्री॰** മുളകൊണ്ടുള്ള തോട്ടി.

**लकीर - स्त्री०** വരി; വര; നിര; **—का फ़कीर** - യാഥാസ്ഥിതികൻ; മാമൂൽപ്രിയൻ; **—पीटना** - [illegible] നടക്കുക.

**लकुच - पु०** ശീമച്ചക്ക; ലാത്തി; മുണ്ടൻ വടി.

**लकुट** } **स्त्री०** വടി.
**लकुटी** }

**लक्कड़ - पु०** മുട്ടി; തടി.

**लक्क-व-दक्क - वि०** ശൂന്യമായ; ആഡംബരപ്രിയനായ.

**लक्का - पु०** ഒരുതരം മാടപ്രാവ്.

**लक्खी - वि०** അരക്കിന്റെ നിറമുള്ള; **पु०** ലക്ഷപ്രഭു.

**लक्षित - वि०** നിർദ്ദേശിച്ച; ലക്ഷ്യമാക്കിയ.

**लखन - स्त्री०** അനുമാനിയ്ക്കൽ; കാണൽ; **पु०** ലക്ഷ്മണൻ.

**लखना - स०** നോക്കുക; മനസ്സിലാക്കുക; **अ०** കാണപ്പെടുക; തോന്നുക.

**लखपति - पु०** ലക്ഷപ്രഭു.

**लखलखा - पु०** (മോഹാലസ്യം തീർക്കാനുള്ള) സുഗന്ധദ്രവ്യം.

**लखलुट - पु०** വലിയ ദ്രവ്യക്കാരൻ.

**लखाउ - पु०** അടയാളം; ചിഹ്നം.

**लखेदना - स०** തള്ളിനീക്കുക; ഓടിയ്ക്കുക.

**लखेरा - पु०** അരക്കുവളയുണ്ടാക്കുന്നവൻ.

**लखौटा - पु०** സിന്ദൂരച്ചെപ്പ്; ചന്ദനം, സിന്ദൂരം മുതലായവ കൊണ്ടുള്ള ഒരു അംഗലേപം.

**लखौरी - स्त्री०** വേട്ടാളക്കൂട്; ഒരു തരം ഇഷ്ടിക.

**लख्त - पु० टुकड़ा** കഷണം.

**लगंत - स्त्री०** പ്രേമിയ്ക്കൽ; ഭോഗിയ്ക്കൽ; ചേരൽ; ഏർപ്പെടൽ.

**लग - क्रि०** വരെ; സമീപത്തിൽ; **अव्य०** വേണ്ടി; കൂടെ; **स्त्री०** ആസക്തി; താല്പര്യം; പ്രേമം.

**लग़जिश - स्त्री०** വഴക്കൽ; തെറ്റ്; വിക്കിവിക്കി പറയൽ.

**लगन - स्त्री०** താല്പര്യം; ആസക്തി; പ്രേമം; **पु०** ലഗ്നം; ചെമ്പുകിണ്ണം; താലം; തളിക.

**लगना - अ०** തുടങ്ങുക; ഏർപ്പെടുക; പററുക; കൊള്ളുക; ചേരുക; പിടിയ്ക്കുക (തീ); ഏല്ക്കുക; ഉറയ്ക്കുക; തറയ്ക്കുക; ചിലവാകുക.

**लगभग - क्रि०** ഏകദേശം; സുമാറ്.

**लगवार - पु०** ജാരൻ; കാമുകൻ.

**लगातार - क्रि०** തുടർച്ചയായി; ഇടവിടാതെ.

**लगान** - पुं നികുതി.

**लगाना** - सं ഏൎപ്പെടുത്തുക; ചേൎക്കുക; തേയ്ക്കുക; പുരട്ടുക; ഉറപ്പിയ്ക്കുക; ക്രമമായി വെയ്ക്കുക; ചിലവാക്കുക; ഉപയോഗപ്പെടുത്തുക; ചുമത്തുക; (തീ) വെയ്ക്കുക; സ്പൎശിയ്ക്കുക; ധരിയ്ക്കുക; നട്ടുവളൎത്തുക; (മുറി) ഏല്പിയ്ക്കുക; ഒട്ടിയ്ക്കുക.

**लगाम** - स्त्री० കടിഞ്ഞാൺ.

**लगायत** - क्रि० സഹിതം; അവിടം വരെ.

**लगालगी** - स्त्री० സ്നേഹം; ബന്ധം.

**लगाव** - पुं० ബന്ധം; അടുപ്പം.

**लगूल** - स्त्री० വാൽ.

**लग़ो** - वि० വേണ്ടാത്ത (വൎത്തമാനം).

**लग्गा** - पुं० } **लग्गी** - स्त्री० } നീളമുള്ള മുള; മുളന്തോട്ടി; കഴക്കോൽ; (കാൎയ്യം) ആരംഭിയ്ക്കൽ.

**लग्घड़** - पुं० പരുന്തു്; പുള്ളിപ്പുലി.

**लघुचेता** - पुं० നീചൻ; തുച്ഛൻ.

**लघुमति** - वि० ബുദ്ധിശൂന്യനായ.

**लघुशंका** - स्त्री० മൂത്രശങ്ക.

**लघूकरण** - पुं० ലഘൂകരിയ്ക്കൽ.

**लचक** - स्त्री० വളയൽ.

**लचकना** - अ० വളയുക.

**लचकीला** - वि० വളവുള്ള.

**लचाना** - सं० വളയ്ക്കുക.

**लचीला** - वि० വളയുന്ന; മൃദുവായ.

**लच्छ** - पुं० വ്യാജം; ലക്ഷ്യം; ഉന്നം; ഒരു ലക്ഷം.

**लच्छन** - पुं० ലക്ഷണം; ലക്ഷ്മണൻ.

**लच्छा** - पुं० കല; പൊടിപ്പു്.

**लच्छी** - स्त्री० ഒരുതരം കതിര; ലക്ഷ്മി.

**लच्छेदार** - वि० ശ്രുതിമധുരമായ; രസകരമായ.

**लजना** - अ० ലജ്ജിയ്ക്കുക.

**लजाधुर** - वि० നാണംകുണുങ്ങിയായ; पुं० തൊട്ടാവാടി (ചെടി).

**लजाना** - अ० ലജ്ജിയ്ക്കുക; सं० ലജ്ജിപ്പിയ്ക്കുക.

**लजालु** - वि० ലജ്ജാശീലമുള്ള; पुं० തൊട്ടാവാടി (ചെടി).

**लज़ीज़** - वि० സ്വാദുള്ള; രുചിയുള്ള.

**लजीला** } **लजोहा** } **लजौहाँ** } वि० ലജ്ജാശീലമുള്ള.

**लज़ूम** - पुं० ആവശ്യമായിത്തീരൽ.

**लज़्ज़त** - स्त्री० സ്വാദു്; ആനന്ദം.

**लज्जा** - स्त्री० ലജ്ജ; നാണം.

**लज्जित** - वि० നാണിച്ച.

**लटंग** - पुं० ബൎമ്മയിലുള്ള ഒരു തരം മുള.

**लट** - **स्त्री०** തലമുടി ; കുറുനിര ; തീജ്വാല.

**लटक** - **स्त्री०** തൂങ്ങിക്കിടക്കൽ ; അംഗഭംഗി ; വളവു്.

**लटकन** - **पु०** തൂങ്ങൽ ; തൂങ്ങിക്കിടക്കുന്ന സാധനം.

**लटकना** - **अ०** തൂങ്ങിക്കിടക്കുക.

**लटका** - **पु०** ഗതി ; കൃത്രിമനാട്യം; മന്ത്രവാദം.

**लटकाना** - **स०** തൂക്കിയിടുക.

**लटकाव** - **पु०** തൂക്കിയിടൽ.

**लटकीला** - **वि०** തൂങ്ങുന്ന.

**लटकू** - **पु०** ഒരു വൃക്ഷം. ഇതിന്റെ തൊലി വെള്ളത്തിലിട്ടു തിളപ്പിച്ചു് ചായം ഉണ്ടാക്കുന്നു.

**लटकौवा** - **वि०** തൂങ്ങിക്കിടക്കുന്ന.

**लटना** - **अ०** ക്ഷീണിച്ചു വീഴുക ; അശക്തനാകുക ; മോഹമുണ്ടാകുക.

**लटपट** | **लटपटा** - **वि०** തേങ്ങിത്തേങ്ങി നടക്കുന്ന ; അശക്തനായ ; ക്രമമില്ലാത്ത ; അയഞ്ഞ ; അസ്പഷ്ടമായ.

**लटपटाना** - **अ०** തേങ്ങിത്തേങ്ങി നടക്കുക ; ലയിക്കുക ; മോഹിക്കുക.

**लटा** - **वि०** ലമ്പടനായ ; തുച്ഛനായ.

**लटापटी** - **स्त्री०** കലഹം ; വേച്ചുവേച്ചു നടക്കൽ.

**लटापोट** - **वि०** മുഴുകിയ ; ലയിച്ച; മോഹിതനായ.

**लटिया** - **स्त्री०** പൊടിപ്പു് ; തൊങ്ങൽ.

**लटी** - **स्त्री०** ചീത്തകാര്യം ; കളവായ കാര്യം ; സൊള്ളൽ.

**लट्ट** - **पु०** ദുഷ്ടൻ.

**लट्टपट्ट** - **वि०** **दे०** **लथपथ**

**लट्टू** - **पु०** പമ്പരം ; (**किसीपर**) **लट्टू होना** - ആസക്തനാകുക.

**लट्ठ** - **पु०** വലിയവടി ; **—बाज़** - വടി ഉപയോഗിച്ചു് യുദ്ധം ചെയ്യുന്നവൻ ; **—मार** - വടികൊണ്ടടിക്കുന്നവനായ ; കഠോരമായ.

**लट्ठा** - **पु०** തുലാം ; ഉത്തരം.

**लठैत** - **पु०** **दे०** **लट्ठबाज़**

**लड़ंत** - **स्त्री०** കലഹം ; യുദ്ധം ; എതിർപ്പു്.

**लड़** - **स्त्री०** നിര ; വരി ; മാല ; ഇഴ.

**लड़कई** - **स्त्री०** | **लड़कपन** - **पु०** } കുട്ടിക്കാലം.

**लड़का** - **पु०** ആൺകുട്ടി ; പുത്രൻ; **—बाला** - സന്താനം ; കുടുംബം.

**लड़कौरी** - **स्त्री०** ആൺകുഞ്ഞുള്ളവൾ.

**लड़खड़ाना** - **अ०** വേച്ചുവേച്ചു നടക്കുക ; തെററി വീഴുക.

**लड़ना - अं०** യുദ്ധം ചെയ്യുക; കലഹിയ്ക്കുക; ഇടയുക.

**लड़ाई - स्त्री०** യുദ്ധം; കലഹം.

**लड़ाका** } **वि०** യുദ്ധത്തിനുള്ള; കലഹപ്രിയനായ.
**लड़ाकू** }

**लड़ाना - स०** യുദ്ധം ചെയ്യിയ്ക്കുക.

**लड़ी - स्त्री० दे० लड़**

**लड़ैता - वि०** അരുമയായ; പ്രിയപ്പെട്ട; യോദ്ധാവായ.

**लड्डू - पु०** ലഡ്ഢു.

**लढ़ा - पु०** } കാളവണ്ടി.
**लढ़िया - स्त्री०** }

**लत - स्त्री०** ദുശ്ശീലം.

**लतखोरा - वि०** [illegible]; നീചനായ; **पु०** ചവിട്ടുമെത്ത.

**लताड़ - स्त्री०** നിലത്തു് ഉരുട്ടിയിട്ടിഴയ്ക്കൽ; തോൽവി; നഷ്ടം; ഭർത്സനം,

**लताड़ना - स०** ചവിട്ടുക; ചവിട്ടിത്തേയ്ക്കുക; ചവിട്ടിത്തിരുമ്മുക.

**लताफ़त - स्त्री०** സൂക്ഷ്മത; കോമളത; ശ്രേഷ്ഠത; സ്വാദു്.

**लतिका - स्त्री०** ചെറിയ വള്ളി.

**लतियल - वि०** എപ്പോഴും ചവിട്ടുകൊണ്ടുകൊണ്ടിരിയ്ക്കുന്ന.

**लतियाना - स०** കാലുകൊണ്ടു ചവിട്ടിയമർത്തുക.

**लतीफ़ - वि०** സ്വാദുള്ള; മൃദുവായ.

**लतीफ़ा - पु०** ഫലിതം നിറഞ്ഞ ചെറുകഥ; ഫലിതം; **—गो -** ഫലിതക്കാരൻ.

**लत्ता - पु०** കീറത്തുണി.

**लत्ती - स्त्री०** മൃഗങ്ങളുടെ ചവിട്ടു്; നീളമുള്ള തുണിക്കഷണം; പട്ടത്തിന്റെ വാലു്.

**लथड़ना - अं०** നിലത്തിഴയുക.

**लथपथ - वि०** നനഞ്ഞ; മുഴുകിയ.

**लथाड़ - स्त्री०** [illegible] അല്ലെങ്കിൽ ഇഴയ്ക്കൽ; പരാജയം; നഷ്ടം; ചീത്തപറയൽ.

**लथाड़ना** } **स०** [illegible]; ഭീഷണിപ്പെടുത്തുക; [illegible].
**लथेड़ना** }

**लदना - अं०** വഹിയ്ക്കപ്പെടുക; ഭാരം കയററപ്പെടുക.

**लदुआ - वि०** ഭാരം ചുമക്കുന്ന.

**लद्धड़ - वि०** മടിയനായ; ചുണകെട്ട.

**लपक - स्त्री०** ജ്വാല; പ്രകാശം; കുതിച്ചുചാട്ടം.

**लपकना - अं०** കുതിച്ചുചാടുക; ഓടിപ്പോകുക.

**लपझप - वि०** ക്രുത്ത; ചുറുചുറുക്കുള്ള; ചഞ്ചലമായ.

**लपट - स्त्री०** ജ്വാല; ചൂടുള്ള കാററു്; ഗന്ധം.

**लपटना - अं० दे० लिपटना**

**लपलपाना - अं०** ഇളകുക; വാൾ തിളങ്ങുക.

**लपसी - स्त्री०** ഒരുതരം അലുവ; **वि०** കൊഴുത്ത (കുറുക്ക്).

**लपाना - स०** (വടി മുതലായവ) ഉലയ്ക്കുക.

**लपित - वि०** പറഞ്ഞിട്ടുള്ള.

**लपेट** } **स्त्री०** ചുററൽ; ചുററ്; **लपेटन** } തിരിവ്; പരിധി.

**लपेटना - स०** ചുററുക; പൊതിയുക; വളയുക; കുടുക്കുക.

**लपेटवाँ - वि०** ചുററിയിട്ടുള്ള; ചുററാവുന്ന; അർത്ഥം ഒളിഞ്ഞുകിടക്കുന്ന; ഗൂഢമായ; വ്യംഗ്യാർത്ഥമുള്ള.

**लप्पड़ - पु०** അടി.

**लफ़ंग - पु०** ദുർന്നടപ്പുകാരൻ; തെമ്മാടി.

**लफ़ंगा - वि०** ദുർന്നടപ്പുള്ള; തെമ്മാടിയായ.

**लफ़्ज़ - पु०** വാക്ക്; ശബ്ദം.

**लफ़्ज़ी - वि०** വാക്കിനെസംബന്ധിച്ച; **—मानी** - വാക്കർത്ഥം.

**लफ़्फ़ाज़ - वि०** വീമ്പുപറയുന്ന.

**लफ़्फ़ाज़ी - स्त्री०** വീമ്പുപറയൽ.

**लब - पु०** ചുണ്ട്; ഉപ്പലം; തീരം; തടം; **—व लहजा** - സംഭാഷണ രീതി.

**लबड़-धोंधों - स्त्री०** വെറുതെയുള്ള ബഹളം; കുഴപ്പം; ദുർന്നടപ്പ്; അനീതി; അന്യായം.

**लबड़ना - अ०** അസത്യം പറയുക; വെടിപറയുക.

**लबड़-सबड़ - पु०** പുലമ്പൽ.

**लबदा - पु०** മുണ്ടൻ വടി.

**लबदी - स्त्री०** കുറുവടി; ലാത്തി.

**लबनी - स्त्री०** മദ്യപാത്രം (മാട്ടം).

**लबरा - वि०** കളവുപറയുന്ന; വെടിപറയുന്ന.

**लबरेज़ - वि०** വായവരെ നിറഞ്ഞ.

**लबलबी - स्त्री०** തോക്കിന്റെ കാഞ്ചി.

**लबलहका - वि०** എന്തെങ്കിലും കണ്ടയുടനെ അതിന്നുനേരെ ചാടിവീഴുന്ന; അക്ഷമനായ; അത്യാഗ്രഹിയായ; ചഞ്ചലനായ.

**लबादा - पु०** പുതപ്പ്; കോട്ട്.

**लबार - वि० दे० लबरा**

**लबारी - स्त्री०** കളവുപറയൽ.

**लबालब - वि०** വായവരെ നിറഞ്ഞ; തീരംവരെനിറഞ്ഞ; തുളുമ്പുന്ന; **क्रि०** നിറയെ; തുളുമ്പെ.

**लबेगोर - वि०** മരണാസന്നമായ.

**लबेचू - पु०** ജൈനരിൽ ഒരു ജാതി.

**लबेदरिया - पु०** നദീതീരം.

**लबेदा - पु०** തടിച്ച വടി.

**लब्ध - वि०** ലഭിച്ച; **—प्रतिष्ठ** - മാന്യനായ.

**लबन - पु०** ലഭിയ്ക്കൽ.

**लभस - पु०** കുതിരയെ കെട്ടുന്ന കയറ്; ധനം; യാചകൻ.

**लमई - स्त्री०** ഒരുതരം തേനീച്ച.
**लमक - पु०** ജാരൻ ; ലമ്പടൻ.
**लमकना - अ०** ഉൽക്കണ്ഠയുണ്ടാകുക ; ചാടിവീഴുക.
**लमगोडा - वि०** നീണ്ടകാലുള്ള.
**लमघिचा - वि०** നീണ്ട കഴുത്തുള്ള.
**लमछड - पु०** കന്തം ; പഴയതരം നീണ്ട തോക്ക്; **वि०** നീണ്ട.
**लमटंगा - वि० दे० लमगोड़ा**
**लमतडंग - वि०** വളരെ ഉയരമുള്ള ; വളരെ നീളമുള്ള.
**लमधी - पु०** മകളുടെ ഭർത്താവിൻെറയോ, മകൻെറ ഭാര്യയുടേയോ മുത്തച്ഛൻ.
**लमहा - पु०** ക്ഷണനേരം.
**लमाना - स०** നീട്ടുക ; **अ०** നീളുക; വളരെ ദൂരം പോകുക.
**लरजना - अ०** വിറയ്ക്കുക ; ഭയക്കുക.
**लराई - स्त्री० दे० लड़ाई**
**लरी - स्त्री० दे० लड़ी**
**ललक - स्त्री०** അത്യാഗ്രഹം.
**ललकना - अ०** അത്യാഗ്രഹിക്കുക.
**ललकार - स्त्री०** വെല്ലുവിളി.
**ललकारना - स०** വെല്ലുവിളിക്കുക.
**ललचना - अ०** ആഗ്രഹമുണ്ടാകുക; മോഹം ജനിക്കുക.
**ललचाना - स०** ആഗ്രഹിക്കുക ; ആഗ്രഹിപ്പിക്കുക.
**ललचौहाँ - वि०** അത്യാഗ്രഹമുള്ള.
**ललन - पु०** പ്രിയപ്പെട്ട കുട്ടി; പ്രിയപ്പെട്ട ഭർത്താവ്; ക്രീഡ.
**ललना - स्त्री०** സ്ത്രീ ; നാക്ക്.
**लला - पु०** ഓമനക്കുട്ടി; പ്രിയ ഭർത്താവ്.
**ललाई - स्त्री०** ചുവപ്പ്.
**ललाट - पु०** നെററിത്തടം.
**ललाम**
**ललित** } **वि०** സുന്ദരമായ.
**ललौहाँ - वि०** ചുവപ്പുനിറമുള്ള.
**लल्ला - पु० दे० लला**
**लल्लो - स्त्री०** നാവ്.
**लल्लो-चप्पो - स्त्री०** മുഖസ്തുതി.
**लवंग - पु०** കരയാമ്പൂവ് ; ഗ്രാമ്പ്.
**लव - पु०** ലേശം ; അല്പസമയം; കരയാമ്പൂവ്; പപ്പ്; പൂട.
**लवण - पु०** ഉപ്പ്.
**लवन - पु०** കൊയ്ത്ത്; മുറിയ്ക്കൽ.
**लवलीन - वि०** ലയിച്ച.
**लवलेश - पु०** വളരെക്കുറച്ച്.
**लवा - पु०** മലര്; ഒരുതരം പക്ഷി.
**लवाज़मा**
**लवाज़िम** } **पु०** കൂടെ കൊണ്ടുനടക്കുന്നതിന് ആവശ്യമായ സാമഗ്രികൾ.
**लवाहक् - पु०** ബന്ധുക്കൾ ; പരിവാരം ; ശബ്ദങ്ങളുടെ അന്തത്തിൽ ചേക്കുന്ന പ്രത്യയം.
**लवारा - पु०** പശുവിൻെറ കുട്ടി.

**लश्कर - पुं०** സൈന്യം; ആൾക്കൂട്ടം; ആക്രമണം; **—कशी -** സൈന്യം ശേഖരിയ്ക്കൽ; **—गाह -** പട്ടാളത്താവളം; പാളയം.

**लश्करी - वि०** സൈന്യസംബന്ധമായ; **—बोली -** പല ഭാഷകളിലേയും ശബ്ദങ്ങൾ ചേർന്നിട്ടുള്ള ഭാഷ.

**लस - पुं०** ഒട്ടൽ; **—दार -** ഒട്ടലുള്ള.

**लसना - स०** ഒട്ടിയ്ക്കുക; **अ०** ശോഭിയ്ക്കുക; പ്രകാശിയ്ക്കുക.

**लसलसा - वि०** പശയുള്ള; ഒട്ടുന്ന.

**लसी - स्त्री०** ഒട്ടൽ; ആകർഷണം; പാലും വെള്ളവും ചേർത്തുണ്ടാക്കിയ ഒരു സർബ്ബത്ത്; കൂട്ടുകെട്ട്.

**लसीला - वि०** ഒട്ടുന്ന; മനോഹരമായ; ആകർഷകമായ.

**लस्टम-पस्टम - क्रि०** എങ്ങിനെയെങ്കിലും; ഒരുവിധത്തിൽ.

**लस्त - वि०** ക്ഷീണിച്ച; അശക്തനായ; അണിഞ്ഞൊരുങ്ങിയ.

**लस्सान - पुं०** നല്ല പ്രാസംഗികൻ.

**लस्सी - स्त्री० दे० लसी**

**लहँगा - पुं०** പാവാട.

**लहक - स्त्री०** (കാററ്) അടിയ്ക്കൽ; വീശൽ; ജ്വാല; ശോഭ.

**लहकना - अ०** അടിക്കുക (കാററ്); ഓളമടിയ്ക്കുക; വീശുക; (അഗ്നി) ആളിക്കത്തുക; കതിയ്ക്കുക; ശോഭിയ്ക്കുക.

**लहजा - पुं०** സ്വരം; ലയം (intonation).

**लहज़ा - पुं०** വളരെക്കുറച്ച് സമയം; നിമിഷം.

**लहद - स्त्री०** ശ്മശാനം.

**लहन - स्त्री०** ശബ്ദം.

**लहनदार - पुं०** കടം കൊടുക്കുന്നവൻ.

**लहना - स०** പ്രാപിയ്ക്കുക; **अ०** ഉപയോഗപ്പെടുക; കൊയ്യുക; **पुं०** ഭാഗ്യം; കടംകൊടുത്തപണം.

**लहर - स्त्री०** അല; തിര; ആവേശം; ആനന്ദം; സുഗന്ധം; **—दार -** വളഞ്ഞുതിരിഞ്ഞ; വളവുള്ള; അലകളുള്ള.

**लहरा - पुं०** അല; തിര; ആനന്ദം.

**लहराना - अ०** അലയടിയ്ക്കുക; കാററടികൊണ്ട് ഇളകുക; മനസ്സിലുന്മേഷമുണ്ടാകുക; ശോഭിയ്ക്കുക.

**लहरी - स्त्री०** തിര.

**लहलहा - वि०** തഴച്ചുവളർന്ന; ആനന്ദപൂർണ്ണമായ; വികസിച്ച.

**लहलहाना - अ०** തഴച്ചുവളരുക; വികസിയ്ക്കുക; ആനന്ദംകൊണ്ട് നിറയുക.

लहसन / लहसुन } पुं० വെളുത്ത ഉള്ളി.

**लहालोट** - **वि०** ആനന്ദംകൊണ്ടു നിറഞ്ഞ; പ്രേമത്തിൽ മുഴുകിയ.

**लहीम** - **वि०** തടിച്ച; സ്ഥൂലമായ.

**लहू** - **पुं०** രക്തം; —**का घूँट पीना** - ക്ഷമയോടുകൂടി സഹിയ്ക്കുക. —**पानी एक करना** - അത്യദ്ധ്വാനം ചെയ്യുക; —**लुहान होना** - രക്തം കൊണ്ടുനിറയുക.

**लांक** - **स्त्री०** കററ; മാത്ര; പരിമാണം; അരക്കെട്ട്.

**लांग** - **स्त्री०** തററുടുത്തമുണ്ടിൻെറ പിൻഭാഗം (കോന്തല).

**लांगडो** - **पुं०** ഹനുമാൻ.

**लांगल** - **पुं०** വയൽ ഉഴുന്ന കരി; പനമരം.

**लांगलग्रह** - **पुं०** കൃഷകൻ.

**लांगूल** - **पुं०** വാൽ.

**लांगूली** - **पुं०** കരങ്ങൻ.

**लांघना** - **स०** അതിരുകടക്കുക; ലംഘിയ്ക്കുക

**लांच** - **स्त्री०** **रिश्वत** കൈക്കൂലി.

**लांछन** - **पुं०** ചിഹ്നം; കളങ്കം.

**ला** - **अव्य०** ശബ്ദങ്ങളുടെ ആദ്യം ചേർത്താൽ ' ഇല്ലാത്ത ' എന്ന അർത്ഥം കിട്ടുന്നു; —**इलाज** - ചികിത്സിച്ച് മാററുവാൻ കഴിയാത്ത; പ്രതിവിധിയില്ലാത്ത; —**इल्म** - അജ്ഞാനിയായ; —**कलाम** - ശരിയായ; തീർച്ചയായ; സ്ഥിരമായ; യാതൊരു കുറവുമില്ലാത്ത; —**खिराज** - നികുതിയില്ലാത്ത; —**जवाब** - ഉത്തരം പറവാൻ കഴിയാത്ത; അനുപമമായ; —**दावा** - അവകാശമില്ലാത്ത; —**पता** - കാണാതായ; വിവരം കിട്ടാത്ത; —**मकान** - വീടില്ലാത്ത; —**मज़हब** - മതത്തിൽ വിശ്വസിയ്ക്കാത്ത; മതഭ്രഷ്ടനായ. —**यज़ाल** - ശാശ്വതമായ; സ്ഥിരമായ; —**यमूत** - ഒരിയ്ക്കലും മരിയ്ക്കാത്ത; —**रेब** - സംശയമെന്ന്യേ; —**वबाली** - ആലോചനയില്ലായ്മ; ഉപേക്ഷ; —**वल्द** - സന്താനമില്ലാത്ത; —**वारिस** - അവകാശിയില്ലാത്ത —**वारिसी** - അവകാശിയില്ലാത്ത സ്വത്ത്; —**सानी** - അദ്വിതീയമായ; അനുപമമായ; —**हासिल** - പ്രയോജനമില്ലാത്ത; നിരർത്ഥകമായ; ആവശ്യമില്ലാത്ത.

**लाई** - **स्त्री०** പൊരി; പരോക്ഷനിന്ദ.

**लाक्षा** - **स्त्री०** കോലരക്ക്.

**लाख** - **पुं०** സ്ഥാനം.

**लाख** - **पु०** ലക്ഷം ; **स्त्री०** അരക്ക്.

**लाखना** - **स०** മനസ്സിലാക്കുക ; അരക്കുകൊണ്ട് ദ്വാരമട യ്ക്കുക.

**लाग** - **स्त्री०** സമ്പക്കം ; പ്രേമം ; തല്പരത ; ഉപായം ; മത്സരം ; ശത്രുത ; മന്ത്രം ; നികതി ; **—डांट** - ശത്രുത ; മത്സരം.

**लागत** - **स्त्री०** ഒരു വസ്തുവിൻെറ നിമ്മിതിയ്ക്കു് ചിലവായ ശരി വില (prime cost).

**लाग़र** - **वि०** മെലിഞ്ഞ ; ക്ഷീണിച്ച.

**लाग़री** - **स्त्री०** ദുബ്ബലത.

**लागू** - **वि०** യോജിച്ച ; ബാധകമായ ; **—होना** - ബാധകമാകുക.

**लाघव** - **पु०** ലഘുത്വം ; കുറവ് ; ആരോഗ്യം ; **क्रि०** ലാഘവത്തോടെ ; [illegible].

**लाचार** - **वि०** വിവശനായ ; നിവൃത്തിയില്ലാത്ത.

**लाचारी** - **स्त्री०** വിവശത ; നിവൃത്തിയില്ലായ്മ.

**लाज** - **स्त्री०** ലജ്ജ ; നാണം.

**लाजा** - **स्त्री०** അരി ; പൊരി.

**लाज़िम** / **लाज़िमी** - **वि०** ആവശ്യകമായ ; അനിവായ്യമായ.

**लाट** - **स्त्री०** സ്തംഭം ; **पु०** പ്രഭു ; **बड़े लाट** - വൈസരോയി ; **—साहब** - ഗവണ്ണർ ; **—जंगी** - സവ്വസൈന[illegible].

**लाठी** - **स्त्री०** വടി.

**लाड़** - **पु०** സ്നേഹം ; വാത്സല്യം.

**लाड़ला** - **वि०** അരുമയായ.

**लात** - **स्त्री०** ചവിട്ട് ; കാല്.

**लाद** - **स्त्री०** ഭാരംകയററൽ.

**लादना** - **स०** ഭാരംകയററുക ; ഭാരം ചുമത്തുക.

**लादी** - **स्त्री०** ഭാണ്ഡം ; മുണ്ടുകെട്ട് ; ചുമട്.

**लानत** - **स्त्री०** തിരസ്കരിയ്ക്കൽ ; നിന്ദിയ്ക്കൽ.

**लानती** - **वि०** [illegible] ; നിന്ദിയ്ക്കപ്പെട്ട.

**लाना** - **अ०** കൊണ്ടുവരിക ; ഹാജരാക്കുക ; **स०** തീവെയ്ക്കുക.

**लापरवा** / **लापरवाह** - **वि०** വകവയ്ക്കാത്ത ; ശ്രദ്ധയില്ലാത്ത ; കൂട്ടാക്കാത്ത.

**लापरवाही** - **स्त्री०** അശ്രദ്ധ ; കൂസലില്ലായ്മ ; സൂക്ഷ്മക്കുറവു.

**लाफ़** - **स्त्री०** ബഡായി പറയൽ ; **—व-गिज़ाफ़** - ശകാരം ; അപശബ്ദം ; ദുവ്വചനം.

**लाबुद** - **वि०** അത്യാവശ്യമായ ; നിശ്ചയിയ്ക്കപ്പെട്ട.

**लाभ** - **पु०** ലാഭം ; ഗുണം ; പ്രയോജനം ; ഉപകാരം ; **—कारी या दायक** - ഗുണകരമായ.

**लाम** - **स्त्री॰** സൈന്യം; ആൾക്കൂട്ടം.

**लामकाफ़** - **पु॰** ചീത്തവാക്ക്.

**लायक़** - **वि॰** യോഗ്യമായ; ഉചിതമായ; യോജിച്ച.

**लायक़ी** - **स्त्री॰** യോഗ്യത; ഔചിത്യം.

**लायन** - **पु॰** പണയപ്പാട്ട്.

**लार** - **स्त्री॰** വായിൽനിന്നൊലിയ്ക്കുന്ന വെള്ളം; നിര; വരി; **—टपकना** - കൊതിയ്ക്കുക.

**लाल** - **वि॰** ചുവന്ന; **पु॰** പുത്രൻ; ചുവന്ന രത്നം; **—पीला होना** - കോപിയ്ക്കുക.

**लालच** - **पु॰** അത്യാഗ്രഹം,

**लालची** - **वि॰** അത്യാഗ്രഹിയായ.

**लालटेन** - **स्त्री॰** റാന്തൽവിളക്ക്.

**लालन** - **पु॰** ലാളനം; **—पालन** - ലാളിച്ചു വളർത്തൽ.

**लाल-बुझक्कड़** - **पु॰** ഊഹിച്ചുപറയുന്നവൻ; ഭോഷൻ.

**लाल-मिर्च** - **स्त्री॰** കപ്പൽമുളക്.

**लालसा** - **स्त्री॰** ആഗ്രഹം.

**लालसी** - **वि॰** ആഗ്രഹമുള്ള.

**लाला** - **पु॰** ഒരു സംബോധന; ശ്രീമാൻ; **स्त्री॰** ചെറിയ കുട്ടികളുടെ വായിൽനിന്നുമൊലിച്ചുകൊണ്ടിരിയ്ക്കുന്ന ജലം.

**लाला-फ़ाम** - **वि॰** രക്തവർണ്ണമായ.

**लालायित** - **वि॰** ആഗ്രഹിയ്ക്കുന്ന

**लालारुख** - **वि॰** വളരെ സുന്ദരമായ.

**ललित** - **वि॰** [illegible]

**लालित्य** - **पु॰** സൌന്ദര്യം.

**लालिमा** - **स्त्री॰** ചുവപ്പ്.

**लाली** - **स्त्री॰** ചുവപ്പ്; മാനം; കൽപ്പൊടി.

**लाले** - **पु॰** ആഗ്രഹം; **—पड़ना** - ആഗ്രഹിയ്ക്കുക.

**लावनि** - **स्त्री॰** ലാവണ്യം.

**लाव-लश्कर** - **पु॰** സൈന്യവും സാമാനങ്ങളും.

**लावा** - **पु॰** മലര്; ലാവ.

**लाश** - **स्त्री॰** } മൃതശരീരം.
**लाशा** - **पु॰** }

**लास** - **पु॰** നൃത്തം; കഷായം.

**लासा** - **पु॰** ഒട്ടലുള്ള സാധനം.

**लास्य** - **पु॰** ലാസ്യനൃത്തം.

**लाह** - **स्त्री॰** അരക്ക്; ലാഭം; പ്രകാശം.

**लाहक़** - **वि॰** അടങ്ങിയ; സംബന്ധപ്പെട്ട.

**लाहिक़** - **पु॰** ബന്ധു; ആശ്രിതൻ.

**लाहौल** - **अव्य॰** ഈശ്വരനല്ലാതെ മറ്റൊരു ശക്തിയുമില്ല (വെറുപ്പിനെ [illegible], ഭൂതപ്രേതങ്ങളെ ഓടിയ്ക്കുവാനോ വേണ്ടി ഉച്ചരിയ്ക്കപ്പെടുന്ന ശബ്ദങ്ങൾ).

**लिक्खाड़** - **पु॰** വലിയ എഴുത്തുകാരൻ (പരിഹാസമായി).

**लिखना** - **स०** എഴുതുക; ചിത്രീകരിക്കുക.

**लिखाई** - **स्त्री०** ലിപി; എഴുതൽ; എഴുത്തുകൂലി.

**लिखाना** - **स०** എഴുതിക്കുക.

**लिखा-पढ़ी** - **स्त्री०** എഴുത്തുകുത്ത്.

**लिखावट** - **स्त्री०** എഴുതുന്ന രീതി; കൈയക്ഷരം; എഴുത്ത്.

**लिखित** - **वि०** എഴുതപ്പെട്ട.

**लिटाना** - **स०** കിടത്തുക.

**लिट्ट** - **पु०** വലിയ റൊട്ടി.

**लिड़ार** - **पु०** കുറുനരി; **वि०** ഭീരുവായ.

**लिपटना** - **अ०** കെട്ടിപ്പിണയുക; മാറോടണയുക.

**लिपटाना** - **स०** കെട്ടിയണയ്ക്കുക; ആലിംഗനം ചെയ്യുക.

**लिपना** - **अ०** പൂശപ്പെടുക; തേയ്ക്കപ്പെടുക.

**लिपाई** - **स्त्री०** ലേപനം ചെയ്യൽ; തേപ്പുകൂലി; പുരട്ടൽ.

**लिपाना** - **स०** തേയ്ക്കുക; മെഴുകുക; പൂശുക.

**लिपिबद्ध** - **वि०** എഴുതപ്പെട്ട.

**लिप्त** - **वि०** തേയ്ക്കപ്പെട്ട; മെഴുകപ്പെട്ട; ലയിച്ച.

**लिप्सा** - **स्त्री०** ആഗ്രഹം.

**लिफ़ाफ़ा** - **पु०** ലക്കോട്ട്; കവർ.

**लिफ़ाफ़िया** - **पु०** വെറും പുറം പൂച്ചുകാരനായ.

**लिबास** - **पु०** വസ്ത്രം; വേഷം.

**लिबासी** - **वि०** മൂടിയ; മറച്ച; കൃത്രിമമായ.

**लियाक़त** - **स्त्री०** യോഗ്യത.

**लिल्लाह** - **क्रि०** ഈശ്വരന്റെ പേരിൽ; ഈശ്വരനു വേണ്ടി.

**लिवाना** - **स०** കൊണ്ടുവരുവിക്കുക; **लिवा लाना** - കൂട്ടിക്കൊണ്ടു വരിക.

**लिवाल** - **पु०** വാങ്ങുന്നവൻ.

**लिसान** - **स्त्री०** നാവ്; ഭാഷ.

**लिहाज़** - **पु०** വിചാരം; വണക്കം; ശ്രദ്ധ; ആദരവ്; സങ്കോചം.

**लिहाड़ा** - **वि०** നീചമായ; അസഭ്യമായ.

**लिहाफ़** - **पु०** **दे०** **रज़ाई**

**लीक** - **स्त्री०** വര; മാനം; യശസ്സ്; ലോകാചാരം; പ്രതിബന്ധം; കളവ്; ഗണന; **—पीटना** - പഴയ നടപടിയനുസരിക്കുക.

**लीख** - **स्त्री०** പേനിന്റെ മുട്ട; ഈര്.

**लीचड़** - **वि०** വഴവഴപ്പുള്ള; മടിയനായ.

**लीची** - **स्त्री०** ഒരുതരം പഴം.

**लीद** - **स्त्री०** കുതിര, കഴുത, ഒട്ടകം, ആന തുടങ്ങിയ മൃഗങ്ങളുടെ മലം.

**लीन** - **वि०** ലയിച്ച; മഗ്നമായ; ഏർപ്പെട്ട.

लीपना - स० തേയ്ക്കുക; ലേപനം ചെയ്യുക; മെഴുകുക; പുരട്ടുക.

लीपापोती - स्त्री० ലേപനം ചെയ്യൽ; തേയ്ക്കൽ; പുരട്ടൽ.

लील - पु० നീലം; वि० നീലനിറത്തിലുള്ള.

लीलना - स० വിഴുങ്ങുക.

लुंगी - स्त्री० ലുങ്കി; ഒരുതരം വസ്ത്രം.

लुंज - वि० [illegible]ല്ലാത്ത; पु० കററിമരം.

लुंड - पु० തലയില്ലാത്ത ഉടൽ; കള്ളൻ.

लुंडा - वि० വാലും ചിറകുമില്ലാത്ത.

लुआठा - पु० } കത്തിക്കൊണ്ടിരിയ്ക്കുന്ന വിറക്.
लुआठी - स्त्री० }

लुआब - पु० [illegible] കുഴമ്പ്; ഉപ്പലം; —दार - വഴവഴപ്പുള്ള.

लुक - पु० വാർണ്ണീഷ്; തീജ്വാല.

लुकनत - स्त्री० വിക്കിവിക്കി സംസാരിയ്ക്കൽ (രോഗം, മദ്യം മുതലായതു നിമിത്തം).

लुकना - अ० ഒളിയുക; മറയുക.

लुक़मा - पु० ഉരുള.

लुकाना - स० ഒളിപ്പിയ്ക്കുക; മറയ്ക്കുക.

लुग़त - स्त्री० ഭാഷ; നിഘണ്ടു.

लुगदा - पु० } നനഞ്ഞ വസ്തുവിൻെറ ഉരുള.
लुगदी - स्त्री० }

लुगाई - स्त्री० സ്ത്രീ.

लुच्चा - वि० ദുരാചാരിയായ; തെമ്മാടിയായ.

लुटना - अ० കൊ[illegible].

लुटाना - स० കൊള്ളചെയ്യിയ്ക്കുക; വെറുതെ കൊടുക്കുക; ധാരാളം വിതരണം ചെയ്യുക.

लुटिया - स्त्री० ചെറിയ ലോട്ട.

लुटेरा - पु० കൊള്ളക്കാരൻ.

लुठाना - स० താഴത്തിടുക; നിലത്തെയ്ക്കെറിയുക; തട്ടിയിടുക.

लुढ़कना - अ० ഉരുളുക.

लुढ़काना - स० നി[illegible]ട്ടുരുട്ടുക.

लुढ़ना - अ० ഉരുളുക; വീഴുക.

लुत्फ़ - पु० ദയ; രോചകത; ശ്രേഷ്ഠത; ആനന്ദം; നന്മ; [illegible].

लुनना - स० കൊയ്യുക; നശിപ്പിയ്ക്കുക.

लुनाई - स्त्री० സൌന്ദര്യം.

लुनेरा - पु० വിള കൊയ്യുന്നവൻ.

लुपना - अ० ഒളിയുക; ലോപിയ്ക്കുക.

लुप्त - वि० ഒളിച്ച; ഗുപ്തമായ; ലോപിച്ച; അദൃശ്യമായ.

लुब - पु० സത്ത്; കാമ്പ്; ജീവൻ.

लुभाना - स० മോഹിപ്പിയ്ക്കുക; ആശിപ്പിയ്ക്കുക; अ० മോഹിപ്പിയ്ക്കപ്പെടുക; ആശിപ്പിയ്ക്കപ്പെടുക.

लुर - वि० മണ്ടനായ.
लुरकना - अ० दे० लुढ़कना
लुहार - पु० കൊല്ലൻ.
लू - स्त्री० ചുടുകാററു്.
लूक - स्त्री० തീജ്വാല ; എരിയുന്ന വിറകുകൊള്ളി ; ചുടുകാററു് ; കൊള്ളിയാൻ.
लूकना - स० തീ വെയ്ക്കുക ; കത്തിയ്ക്കുക ; പൊള്ളിയ്ക്കുക.
लूका - पु० തീജ്വാല; തീക്കൊള്ളി.
लूकी - स्त्री० തീപ്പൊരി.
लूट - स्त्री० കൊള്ള ; കവർച്ച ; —खसोट - കൊള്ളയുംകവർച്ചയും ; —मार - കൊള്ളയും കൊലയും.
लूटना - स० കൊള്ളയടിയ്ക്കുക.
लूता - स्त्री० ചിലന്തി.
लून - वि० മുറിഞ്ഞ.
लूम - पु० വാലു്.
लूमना - अ० തൂങ്ങിക്കിടക്കുക.
लूला - वि० കൈമുറിഞ്ഞ.
लूलू - वि० വിഡ്ഢിയായ.
लेंहड़ा - पु० കൂട്ടം ; പററം.
लेई - स्त्री० ലേഹ്യം ; അരിമുതലായതു് കുറുക്കിയതു് ; പശ.
लेईपूंजी - स्त्री० സർവ്വസ്വം.
लेकिन - अव्य० എന്നാൽ.
लेख - पु० അക്ഷരം ; എഴുതൽ ; കണക്കുപുസ്തകം ; ലേഖനം.
लेखक - पु० എഴുത്തുകാരൻ ; ഗ്രന്ഥകർത്താവു്.
लेखन - पु० എഴുത്തു് ; ലേഖനകല ; ചിത്രംവരയ്ക്കൽ ; കണക്കു കൂട്ടൽ ; —सामग्री - എഴുതുവാനുള്ള ഉപകരണം.
लेखनी - स्त्री० തൂവൽ ; പേന.
लेखा - पु० എണ്ണം ; കണക്കു പുസ്തകം ; അനുമാനം ; വരവു ചെലവു് കണക്കു്; —परीक्षा - വരവു ചിലവു് പരിശോധന.
लेखिका - स्त्री० ഗ്രന്ഥകർത്രി.
लेज़म - स्त्री० ഒരുതരം വില്ലു് ; (വ്യായാമം ചെയ്യാൻ ഉപയോഗിയ്ക്കുന്നതു്).
लेटना - अ० കിടക്കുക.
लेटाना - स० കിടത്തുക.
लेन - पु० വാങ്ങൽ ; —देन - കൊടുക്കൽ വാങ്ങൽ.
लेना - स० എടുക്കുക ; വാങ്ങുക ; സ്വീകരിയ്ക്കുക.
लेप - पु० ലേപനം ; കുഴമ്പു്.
लेपना - स० ലേപനം ചെയ്യുക ; പുരട്ടുക.
लेपालक - पु० ദത്തുപുത്രൻ.
लेरुवा - पु० മൂരിക്കുട്ടി.
लेव - पु० दे० लेप
लेवा - पु० വാങ്ങുന്നവൻ ; മണ്ണു പൂശൽ ; പാത്രങ്ങൾ അടുപ്പിൽ വെയ്ക്കുന്നതിനു മുമ്പു് പൂശുന്നമണ്ണു് അഥവാ ചാരം.
लेवादेई - स्त्री० दे० लेनदेन

**लेवार** - **पुं** വാങ്ങുന്നവൻ.

**लेसना** - **सं** കത്തിയ്ക്കുക; (ചുമരിൽ വെള്ള) തേയ്ക്കുക; പുരട്ടുക; മണ്ണു തേയ്ക്കുക; ഏഷണി കൂട്ടുക.

**लेहज़ा** | **लेहाज़ा** - **क्रिं** അതുകൊണ്ടു്; അതിനാൽ.

**लैस** - **विं** ആയുധം ധരിച്ച; തയ്യാറായ; **पुं** നാട; ലേസു്.

**लोंदा** - **पुं** കുഴച്ചുരുട്ടിയ ഉരുള.

**लो** - **अव्यं** ഇതാ; നോക്കുക.

**लोई** - **स्त्रीं** പുതപ്പു്; സാൽവ; ചപ്പാത്തി പരത്തുവാനായി കുഴച്ചുരുട്ടി വച്ച ഉരുള.

**लोकना** - **सं** മുകളിൽ നിന്നു വീഴുന്നതിനെ താഴെ വീഴുന്നതിനുമുമ്പേ കൈകൊണ്ടു് പിടിയ്ക്കുക; ഇടയ്ക്കു വച്ചു് തട്ടിപ്പറിയ്ക്കുക.

**लोकसंग्रह** - **पुं** പൊതുനന്മ.

**लोकसभा** - **स्त्रीं** സർവ്വരാജ്യസഭ.

**लोकाचार** - **पुं** നാട്ടുനടപ്പു്.

**लोकोक्ति** - **स्त्रीं** പഴഞ്ചൊല്ലു്.

**लोकोत्तर** - **विं** അലൌകികമായ.

**लोखर** - **पुं** ക്ഷുരകന്റേയോ, ആശാരിയുടേയോ, കൊല്ലന്റേയോ പണിയായുധം.

**लोग** - **पुं** ആളുകൾ.

**लोच** - **स्त्रीं** പശിമ; കോമളത; മയം; അഭിലാഷം; പ്രകാശം.

**लोचन** - **पुं** കണ്ണു്.

**लोट** - **स्त्रीं** ഉരുളൽ; **—पोट होना** - കിടന്നു പിടയ്ക്കുക.

**लोटना** - **अं** കിടന്നുരുളുക; പിടയ്ക്കുക; അമ്പരക്കുക.

**लोटा** - **पुं** മൊന്ത; **—डुबोना** - കളങ്കപ്പെടുത്തുക; നശിപ്പിയ്ക്കുക.

**लोटिया** - **स्त्रीं** ചെറിയ മൊന്ത.

**लोढ़ना** - **सं** (പൂ) പൊട്ടിയ്ക്കുക; പെറുക്കുക; (പഞ്ഞി) കടയുക.

**लोढ़ा** - **पुं** **बट्टा** അമ്മിക്കുഴവി; **—डालना** - തുല്യമാക്കുക.

**लोथ, लोथि** - **स्त्रीं** ശവശരീരം.

**लोथड़ा** - **पुं** മാംസപിണ്ഡം.

**लोन** - **पुं** ഉപ്പു്; ലാവണ്യം; **—मिर्च लगाना** - ഉള്ളതിലധികം ഉണ്ടാക്കി പറയുക.

**लोना** - **विं** ഉപ്പുരസമുള്ള; മനോഹരമായ; **पुं** പഴക്കംകൊണ്ടു് ചുമരു് ദ്രവിച്ചു് താഴെ വീഴുന്ന മണ്ണു്; **सं** കൊയ്യുക.

**लोनाई** - **स्त्रीं** സുന്ദരത.

**लोनार** - **पुं** ഉപ്പെടുക്കുന്ന സ്ഥലം (ഉപ്പളം).

**लोनिया** - **पुं** ഉപ്പുണ്ടാക്കുന്നവൻ; **स्त्रीं** ഒരുതരം ചീര.

**लोनी** - **स्त्रीं** ഒരുതരം ചീര.

**लोप** - **पु०** കാണാതാവൽ ; നാശം.

**लोपन** - **पु०** കാണാതാക്കൽ.

**लोबा** - **स्त्री०** **लोमडी** കുറുനരി.

**लोबान** - **पु०** സാമ്പ്രാണി.

**लोबिया** - **पु०** അച്ചിങ്ങ.

**लोमाना** - **स०** **दे०** **लुभाना**

**लोभार** - **वि०** മോഹിപ്പിയ്ക്കുന്ന.

**लोम** - **पु०** രോമം ; തലമുടി; കുറുക്കൻ.

**लोमड़ी** - **स्त्री०** കുറുനരി.

**लोमहर्षण** - **वि०** രോമാഞ്ചമുണ്ടാക്കുന്ന ; ഭയങ്കരമായ.

**लोयन** - **पु०** കണ്ണ്°.

**लोर** - **वि०** **दे०** **लोल**

**लोरी** - **स्त्री०** താരാട്ട്°.

**लोल** - **वि०** ലോലമായ ; ഇളകുന്ന ; ഔൽസുക്യമുള്ള.

**लोलक** - **पु०** ഒരുതരം കർണ്ണാഭരണം (ലോലക്ക്°).

**लोला** - **स्त्री०** നാവ്° ; **पु०** ഒരു കളിപ്പാട്ടം.

**लोलुप** - **वि०** കൊതിയനായ.

**लोवा** - **स्त्री०** കുറുനരി.

**लोष्ट** - **पु०** കല്ല്° ; മൺകട്ട.

**लोहँड़ा** - **पु०** ഒരുതരം ഇരുമ്പു പാത്രം (ചീനച്ചട്ടി).

**लोहसार** - **पु०** ഉരുക്ക്° ; ഉരുക്കു ചങ്ങല.

**लोहा** - **पु०** ഇരുമ്പ്° ; **लोहे के चने चबाना** - വളരെ പ്രയാസമുള്ള പ്രവൃത്തി ചെയ്യുക ; **—पकड़ना** - ആയുധമേന്തുക ; **—बजना** - യുദ്ധം നടക്കുക ; **—मानना** - ആധിപത്യം സ്വീകരിയ്ക്കുക ; **—लेना** - യുദ്ധം ചെയ്യുക.

**लोहार** - **पु०** കൊല്ലൻ.

**लोहित** - **वि०** ചുവന്ന.

**लोहिया** - **पु०** ഇരുമ്പുവ്യാപാരി ; ഒരു മാർവാഡി ജാതി.

**लोहू** - **पु०** രക്തം ; **—का घूंट पीना** - കോപമടക്കുക ; വലിയ ആപത്തു സഹിയ്ക്കുക.

**लौं** - **अव्य०** വരെ ; പോലെ.

**लौंकना** - **अ०** ദൃഷ്ടിഗോചരമാകുക ; പ്രകാശിയ്ക്കുക.

**लौंग** - **पु०** കരയാമ്പൂവ്° ; ഒരുതരം കർണ്ണാഭരണം (കൊടക്കടുക്കൻ).

**लौंडा** - **पु०** ചെറുക്കൻ ; **वि०** അറിവുവരാത്ത.

**लौंडी** - **स्त्री०** ദാസി ; വേശ്യ.

**लौ** - **स्त्री०** ജ്വാല.

**लौकना** - **अ०** **दे०** **लौंकना**

**लौकी** - **स्त्री०** ചുരയ്ക്കാ.

**लौजोरा** - **पु०** ധാതുക്കൾ ഉരുക്കുന്നവൻ.

**लौट** - **स्त्री०** മടക്കം ; **—फेर** - തിരിച്ചടി ; പരിവർത്തനം.

**लौटना** - **अ०** മടങ്ങുക.

**लौटाना** - **स०** മടക്കുക; മടക്കി അയയ്ക്കുക.

**लौन** - **पु०** ഉപ്പ്.

**लौनी** - **स्त्री०** കൊയ്ത്ത്.

**लौस** - **पु०** കലപ്പ്; സമ്പർക്കം.

**लौह** - **पु०** ഇരുമ്പ്; **स्त्री०** എഴുത്തുപലക; പുസ്തകത്തിന്റെ ഏട്.

## व

**वंक** - **वि०** വളഞ്ഞ.

**वंगज** - **पु०** സിന്ദൂരം; പിച്ചള.

**वंचित** - **वि०** വഞ്ചിയ്ക്കപ്പെട്ട; ഒഴിവാക്കപ്പെട്ട; രഹിതമായ.

**वंदना** - **स्त्री०** സ്തുതി; വന്ദിയ്ക്കൽ; നമസ്കാരം.

**वंदनीय** - **वि०** വന്ദിയ്ക്കത്തക്ക.

**वंदीजन** - **पु०** സ്തുതിപാഠകൻ.

**वंश** - **पु०** ഈററ; മുള; നട്ടെല്ല്; വംശം; **—धर** - വംശജൻ.

**वंशी** - **स्त्री०** ഓടക്കുഴൽ.

**वंशीय** - **वि०** വംശത്തിൽ ജനിച്ച.

**व** - **अव्य०** **और** ഉം.

**वइल्ला** - **क्रि०** **वरना** അല്ലെങ്കിൽ.

**वक** - **पु०** കൊററി.

**वकअत** - **स्त्री०** ശക്തി; ഉയരം; വിശ്വാസം; മാനം (വില).

**वकर** - **पु०** മഹത്വം; പ്രാഭവം.

**वकाया** - **पु०** സംഭവങ്ങൾ; **—निगार** - പത്രറിപ്പോർട്ടർ.

**वकार** - **पु०** സൌശീല്യം; സ്ഥിരചിത്തത; പ്രാഭവം.

**वकालत** - **स्त्री०** വക്കീൽ പ്രവൃത്തി; **—नामा** - വക്കാലത്തുകൊടുക്കുന്ന അധികാരപത്രം.

**वकील** - **पु०** വക്കീൽ.

**वकूआ** - **पु०** സംഭവിയ്ക്കൽ.

**वकूफ़** - **पु०** അറിവ്; ബുദ്ധി.

**वक़्त** - **पु०** സമയം; അവസരം.

**वक़्तन्-फ़-वक़्तन्** - **क्रि०** ചിലപ്പോൾ; ഇടയ്ക്കിടെ.

**वक्तव्य** - **पु०** പ്രസ്താവന; **वि०** പ്രസ്താവയോഗ്യമായ.

**वक्ता** - **पु०** പ്രാസംഗികൻ.

**वक्तृता** - **स्त्री०** } പ്രസംഗം; ഭാഷണം; വാഗ്മിത്വം.
**वक्तृत्व** - **पु०** }

**वक़्फ़** - **पु०** ധാർമ്മികകാര്യങ്ങൾക്കായി ദാനംചെയ്ത സ്വത്ത്; **—नामा** - ധാർമ്മികകാര്യങ്ങൾക്കുള്ള ദാനപത്രം.

**वक़्फ़ा** - **पु०** ഒഴിവ്.

**वक्र** - **वि०** വളഞ്ഞ; **—गामी**; ദുർമ്മാർഗ്ഗിയായ; ദുഷ്ടനായ - **—दृष्टि** - കോപദൃഷ്ടി; കള്ളനോട്ടം.

**वक्ष** - **पु०** മാറ്വിടം; കാള; **—स्थल** - ഹൃദയതലം.

**वक्षोज** - **पु०** മുല.

**वग़ैरह** - **अव्य०** മുതലായവ; ആദി.

